# ഹാംലെററ നാടകം.

ഇംക്ലീഷകവിശ്രേഷ്ഠനായ

ഷെക്സ്ഫിയരുടെ

ഹാംലെററ നാടകത്തിന്റെ തർജ്ജമ.



കൊടുങ്ങല്ലൂർ

കുഞ്ഞിക്കുട്ടൻതമ്പുരാൻ

തിരുമനസ്സുകൊണ്ടു കല്പിച്ചുണ്ടാക്കിയത.

# ഹാംലെററ നാടകം.

ഇംക്ലീഷകവിശ്രേഷ്ഠനായ

ഷെക്സ്ഫിയരുടെ

ഹാംലെററ നാടകത്തിൻെറ തൎജ്ജമ.

കൊടുങ്ങല്ലൂർ

**കുഞ്ഞിക്കുട്ടൻതമ്പുരാൻ**

തിരുമനസ്സുകൊണ്ടു കല്പിച്ചുണ്ടാക്കിയതു.

തൃശ്ശിവപേരൂർ

വിദ്യാവിനോദിനി അച്ചുക്കൂടത്തിൽ

അച്ചടിച്ചതു.

൧൦൭൦.

# പാത്രങ്ങൾ

ക്ലാഡിയസ്സ— ഡന്മാർക്ക രാജാവ

ഹാംലെററ— മരിച്ച രാജാവിൻെറ മകനും ഇപ്പോഴത്തെ രാജാവിൻെറ മരുമകനും

പൊളോണിയസ്സ— ഒന്നാംകാൎയ്യസ്ഥൻ

ഹൊറേഷ്യോ— ഹാംലെററിൻെറ ഒരു സ്നേഹിതൻ

ലെർട്ടീസ്സ, വോൾട്ടിമാണ്ട, കൊൺനീലിയസ്സ; റോസൻക്രാൻസ്സ, ഗിൽഡർൻസ്റ്റർൻ, ഓസറിക്ക, ഒരു ആൾ ......... } രാജസേവകന്മാർ

ഒരു പുരോഹിതൻ

മാർസലസ്സ, ബെർനാഡോ } പട്ടാള ഉദ്യോഗസ്ഥന്മാർ.

ഫ്രാൻസിസ്കോ— ഒരു പട്ടാളക്കാരൻ.

റെനാൾഡോ— പൊളോണിയസ്സിൻെറ ഭൃത്യൻ.

കളിക്കാർ, രണ്ടു വിഡ്ഢികൾ, ശവക്കുഴി കുത്തുന്നവർ.

ഫോർട്ടിൻബ്രാസ്സ— നാർവ്വേരാജകുമാരൻ.

ഒരു പടനായകൻ, ഇംക്ലീഷ രാജപ്രതിനിധികൾ.

ഗർട്രൂഡ— ഡന്മാർക്കിലെ രാണിയും ഹാംലെററിൻെറ അമ്മയും

ഒഫീലിയ— പൊളോണിയസ്സിൻെറ മകൾ.

പ്രഭുക്കന്മാർ, സ്ത്രീകൾ, പട്ടാളഉദ്യോഗസ്ഥന്മാർ, പട്ടാളങ്ങൾ, കപ്പൽക്കാർ, ദൂതന്മാർ, പരിവാരങ്ങൾ, ഹാംലെററിൻെറ അച്ഛൻെറ പ്രേതം.

രംഗം— ഡന്മാർക്ക.

# സമൎപ്പണം

പ്രേമത്താലിഷ്ടവക്കീയ്യൊരുനിലയങ്ങളി-
കാത്തിടുന്നാൎദ്രശീല
ശ്രീമദ്വാത്സല്യമോൎത്തിട്ടകമലരലിയും
ഭക്തിവിശ്വാസപൂൎവ്വം
ശ്രീമൂലംവിദ്യവൎദ്ധിപ്പതിന്നുസതതവും
സജ്ജനായോരുസാക്ഷാൽ
സാമൂരിപ്പാട്ടിലേക്കീപ്പുതിയകൃതിസമ-
ൎപ്പിച്ചുകൊള്ളുന്നുഞങ്ങൾ

പരിഭാഷകന്മാർ.

# മുഖവുര

സംസ്കൃതത്തിൽനിന്നു മലയാളഭാഷയിലെക്കു ഇയ്യെടയിൽ അനവധി വിശേഷഗ്രന്ഥങ്ങൾ ഓരോ മഹാന്മാർ തൎജ്ജമ ചെയ്തിട്ടുള്ളതിനാൽ സംസ്കൃതഭാഷാപരിജ്ഞാനമില്ലാത്ത മലയാളികൾക്കു അവയിൽ അടങ്ങിയ സാരാംശങ്ങളേയും വിശേഷഗുണങ്ങളേയും സംസ്കൃതകവിതാ സമ്പ്രദായത്തേയും മറ്റും അറിവാൻ ഇട വന്നിട്ടുണ്ടല്ലോ. എന്നാൽ ഇംക്ലീഷ ഭാഷയിൽനിന്നു മലയാളത്തിലെക്കു തൎജ്ജമ ചെയ്തുണ്ടാക്കിയ ഗ്രന്ഥങ്ങൾ വളരെ അപൂൎവ്വമാകയാൽ ആ ഭാഷയിലുള്ള കാവ്യനാടകങ്ങളുടെ ഗുണവും സമ്പ്രദായവും ആ ഭാഷ നിശ്ചയമില്ലാത്തവൎക്കു നല്ലവണ്ണം അറിവാൻ എടയുണ്ടാകുന്നില്ല. ഈ ഒരു ന്യൂനത ഞങ്ങളാൽ കഴിയുന്നെടത്തോളമെങ്കിലും തീൎക്കണമെന്നുള്ള മോഹത്താലാണ വയ്യെങ്കിലും ഇങ്ങിനെ ഒരു പ്രവൃത്തി ചെയ്വാൻ ഞങ്ങൾ ശ്രമിച്ചത. ഇപ്പോൾ ഞങ്ങൾ പരിഭാഷപ്പെടുത്തിയ ഈ നാടകം ഇംക്ലീഷ കാളിദാസനായ ഷേക്സ്പിയരുടെ വിശേഷമായ ഒരു കൃതിയാണ. അദ്ദേഹത്തിന്റെ അനേകകൃതികളിൽ ഈ നാടകംതന്നെ തൎജ്ജമ ചെയ്യണമെന്നു ഞങ്ങൾ തീൎച്ചപ്പെടുത്തിയതിന്നു പലേകാരണങ്ങളും ഉണ്ടു. ഒന്നാമത ഇതിൽ അനവധി സാരാംശങ്ങളും സദാചാരവാക്യങ്ങളും അടങ്ങിട്ടുണ്ടെന്നു മാത്രമല്ല ഇംക്ലീഷു നിശ്ചയമുള്ളവർ ഇത ആ മഹാകവിയുടെ ഒന്നാംകിടനാടകമായി ഗണിച്ചിട്ടും ഉണ്ടു. രണ്ടാമത ഇംക്ലീഷു നാടകങ്ങളുടെ രീതി അത നിശ്ചയമില്ലാത്തവൎക്കു ഇതുകൊണ്ടു നല്ലവണ്ണം അറിയാവുന്നതാണ. സംസ്കൃതനാടകങ്ങൾ സാധാരണയായി സുഖപൎയ്യവസായികളാകയാൽ ദുഃഖപൎയ്യവസായികളായ നാടകങ്ങളുടെ മാതിരിയും ഇതിൽനിന്നു അറിയാവുന്നതാണ. താണതരം നാടകങ്ങളെടുത്തു തൎജ്ജമചെയ്തു വഷളാവുന്നതിൽ ഭേദം കഠിനമായ നാടകത്തിൽ പ്രയത്നം ചെയ്തിട്ടാണെല്ലോ, നല്ലത എന്നു

ള്ള വിചാരവും ഞങ്ങളെ ബാധിച്ചില്ലെന്നില്ല. ഈ വക സംഗതികളാണ ഞങ്ങളെ മുഖ്യമായി ധൈൎയ്യപ്പെടുത്തിയത. ഒരു ഭാഷയിൽനിന്ന മറ്റൊരു ഭാഷയിലെക്ക ഒരു പുസ്തകം തൎജ്ജമ ചെയ്യാൽ മൂലത്തിന്റെ ഭംഗിയും രസവും പുഷ്ടിയോടുകൂടി തൎജ്ജമയിൽ വരുത്തികൊൾവാൻ വളരെ പ്രയാസമാണെന്ന തൎജ്ജമയിൽ പരിശ്രമിക്കുന്ന ഏവനും അറിയാവുന്നതാണെല്ലൊ. അങ്ങിനെയുള്ള ന്യൂനതകൾ ഇതിലും ഉണ്ടാവാം. എങ്കിലും നാട്ടിലെക്ക ഗുണം വരേണമെന്നുള്ള ഞങ്ങളുടെ അതിയായ മോഹംകൊണ്ടാണ ഇതിനാരംഭിച്ചത എന്നുള്ളത ഓൎത്ത ആ വക ന്യൂനതകളെ ക്ഷമിപ്പാൻ ഞങ്ങൾ സവിനയം അപേക്ഷിക്കുന്നു.

ഈ നാടകത്തിലെ പാത്രങ്ങൾക്ക മൂലഗ്രന്ഥത്തിലെ പേരുകൾ തന്നെ ആണ ഞങ്ങളും വെച്ചിരിക്കുന്നത. ഇതിനെപ്പറ്റി വായനക്കാരുടെ ഇടയിൽ രണ്ടുപക്ഷം ഉണ്ടാവാം; എന്നാൽ പേരു മാററിയാൽ സ്വാഭം മുഴുവൻ പുറപ്പെടുവിക്കുവാൻ സാധിക്കയില്ലെന്നുള്ള ഭയംകൊണ്ടും, ശാകുന്തളം മുതലായ സംസ്കൃതനാടകങ്ങൾ ഇംക്ലീഷിലെക്ക തൎജ്ജമ ചെയ്തതിൽ മൂലത്തിലെ പേരതന്നെ വെച്ചിരിക്കുന്നത അധികം യോജ്യമായി കണ്ടതുകൊണ്ടും, ഞങ്ങളും അപ്രകാരം ചെയ്തതാണ.

ഞങ്ങളുടെ ഈ ശ്രമത്തിൽ, പലവിധേനയും സഹായം ചെയ്ത ഞങ്ങടെ സുഹൃത്തുകൾക്ക ഞങ്ങൾ സന്തോഷപൂൎവ്വം നന്ദിപറയുന്നു.

ഏരാമച്ചൻനെടുങ്ങാടിയെവലിയസഹാ-
    യത്തിനായ്വെച്ചുമാന്തം
ഘോരത്തെവേലചെയ്തിട്ടുപചിതകുതുകം
    രണ്ടുമാസത്തിനുള്ളിൽ
സാരാൎത്ഥംകൊണ്ടുഹാംലെററൊരുവിധമിതുഞാൻ
    ഭാഷയാക്കിക്കുറിച്ചേൻ
നേരാശ്ഗ്രന്ഥാവകാശക്രമനിലയിതിൽഞ-
    ങ്ങൾക്കുരണ്ടാൾക്കുമൊപ്പം

# ഹാംലെററ നാടകം

## അങ്കം-1. രംഗം-1.

(എൽസിനോർ നഗരത്തിൽ
കോട്ടയുടെ മുമ്പിലുള്ള ഒരു മണ്ഡപം.)

(ഫ്രാൻസിസ്കോ കാവൽക്കാരനും അവൻെറ അടുക്കലേക്കു ബെർനാഡോവും പ്രവേശിക്കുന്നു).

ബെർ— ആരവിടെ?

ഫ്രാൻ— വരട്ടെ; ഞാൻ ചോദിക്കുന്നതിനുത്തരം പറയു! അടുത്ത നില്ക്കു! താനാരെന്നു പറയു!

ബെർ — നമ്മുടെ രാജാവു വളരെക്കാലം ജീവിച്ചിരിക്കട്ടെ.

ഫ്രാൻ— ബെർനാഡോ?

ബെർ— അവൻ തന്നെ.

ഫ്രാൻ— താൻ തൻെറ ഊഴത്തിന്നു കൃത്യമായി വരുന്നുണ്ടു.

ബെർ— ഇപ്പോൾ പന്ത്രണ്ടടിച്ചു കഴിഞ്ഞു. എയ്! ഫ്രാൻസിസ്കോ! താൻ പോയി കിടന്നോളു.

ഫ്രാൻ— ഈ മാററത്തിന്നു പെരുത്തു സന്തോഷം; വല്ലാത്ത തണുപ്പു. ഞാൻ നന്ന കുഴഞ്ഞുതാനും.

ബെർ— തൻെറകാവൽ ദ്ഘടമൊന്നുംകൂടാതെകണ്ടു കഴിഞ്ഞില്ലേ?

ഫ്രാൻ— ഒരു ചുണ്ടെലിയും കൂടി അനങ്ങീട്ടില്ല.

ബെർ— തനിക്കു നന്നായി വരട്ടെ. എൻെറ ഒപ്പം കാക്കേണ്ടവരായ ഹൊറേഷ്യോവിനെയും മാർസലസ്സിനെയും കണ്ടാൽ അവരോടു വേഗം വരാൻ പറയു.

ഫ്രാൻ— അവരുടെ ഒച്ച കേൾപ്പാനുണ്ടെന്നു തോന്നുന്നു. നില്ക്കു! ആരാതു?

---

ഹാംലെററ=ഈ നാടകത്തിലെ നായകനായ രാജകുമാരൻെറ പേർ. എൽസിനോർ=ഡന്മാക്ക് രാജ്യത്തിൻെറ വടക്കുകിഴക്കു ഭാഗത്തുള്ള ഒരു തുറമുഖം.

(ഹൊറേഷ്യോവും മാർസലസ്സും പ്രവേശിക്കുന്നു).

ഹൊ— ഈ രാജ്യത്തെ സ്നേഹിക്കുന്നവരാണ്.

മാർ— ഡെന്മാർക്കിലെ പ്രജകളും.

പ്രാൻ— നിങ്ങൾക്കു നന്നായി വരട്ടെ.

മാർ— സത്യവാനായ യോദ്ധാവേ! നല്ലതു വരട്ടെ. തനിക്കാരെ മാററം?

പ്രാൻ— എന്റെ സ്ഥാനത്ത ബർനാഡോ ആണ്. എന്നാങ്ങിനെയാട്ടെ. (പോയി).

മാർ— എയ്! ബർനാഡോ?

ബർ— എന്താ ഹൊറേഷ്യോ ഉണ്ടോ അവിടെ?

ഹൊ— അവനെപ്പോലൊരുത്തനുണ്ട്.

ബർ— ഹേ ഹൊറേഷ്യോ! ഹേ മാർസലസ്സ്! നിങ്ങൾ വന്നതു നന്നായി.

മാർ— എന്താ ഇന്നു രാത്രിയും അതിനെ കണ്ടുവോ?

ബർ— ഞാനൊന്നും കണ്ടില്ല.

മാർ— ഒരുബുദ്ധിഭ്രമമാത്രം
പരമെന്നുപറഞ്ഞിടുന്നിതുഹൊറേഷ്യോ
ഇരുകുറിനാംകണ്ടഭയ-
ങ്കരമാമീകാഴ്ചബോധ്യമല്ലത്രെ! 1
എന്നാലിപ്രേതമിങ്ങോട്ടിനിയുമണകിൽനാം
ചൊന്നൊരാവൃത്തമാനം
നന്നായിബ്ബോധ്യമാകുന്നതിനുമതിനൊടോ
രോന്നുചോദിക്കുവാനും
ഇന്നീനമ്മോടുചേർന്നീരജനിയിലുളവാം
സംഭവംകാണുവാനായ്
വന്നീടാനായ്ക്ഷണിച്ചേനിവനെയുമിവിടെ
കാവലായ്ക്കൂട്ടുനില്പാൻ 2

ഹൊ— ഛെ! അതു വരികയുണ്ടാകയില്ല.

ബർ— ഇങ്ങിനെകുറിച്ചിരിക്കു
ഞങ്ങളൊരിരുരാത്രികണ്ടൊരീകഥയെ

---

ഹൊറെഷ്യോ എന്നു പക്ഷാന്തരം.

അഞ്ജതട്ടക്കംചെവിയോ
ടിങ്ങിനിയുംവീണ്ടുമൊന്നെതൃക്കട്ടെ 3

ഹൊ— അട്ടെ നമുക്കിരുന്നിട്ട ഇതിനെപ്പററി ബർണ്ണാർഡൊ പറയുന്നതു കേൾക്കുക.

ബർ— ഓരോരോവായസംഖ്യംകഴിയുമവയിലി
ല്ലോരയൊട്ടുക്കത്തൊരാവിൽ
ദ്ദൂരേക്കാണുംവടക്കൻധ്രുവനചുഴലുമീ
ക്കണ്ടനക്ഷത്രരത്നം
നേരെച്ചുററിപ്പടിഞ്ഞാറിതുവിധമിവിടെ
ത്തന്നായായ്മാർസലസ്സും
ചാരേഞാനും, തദാനീമൊരുമണിശരിയായ്മുട്ടി,

മാർ— (പ്രേതം പ്രവേശിക്കുന്നു) മിണ്ടാതിരിക്കു 4
അതു പിന്നെ എങ്ങോട്ടാ വരുന്നതു? നോക്കു.

ബർ— തീപ്പെട്ട തമ്പുരാന്റെ തത്സ്വരൂപം.

മാർ— ഹൊറേഷ്യോ! അങ്ങൊരു വിദ്വാനാണല്ലൊ അതിനോട സംസാരിക്കു.

ബർ— അതു തമ്പുരാന്റെ തത്സ്വരൂപം തന്നെയല്ലെ ഹൊറെഷ്യോ? സൂക്ഷിച്ചു നോക്കു.

ഹൊ— തത്സ്വരൂപം തന്നെ. ഭയംകൊണ്ടും അത്ഭുതംകൊണ്ടും ഇതെന്നെ പരവശനാക്കുന്നു.

ബർ— അതിനോട സംസാരിച്ചാൽ കൊള്ളാമെന്നതിനു മോഹമുണ്ട.

മാർ— അതിനോട ചോദിക്കു ഹൊറേഷ്യോ!

ഹൊ— ആരാണങ്ങ, ഴകാന്തിടകൊരുപട-
കൊപ്പിട്ടുഡന്മാർക്കിലെ
പ്പാരുശ്രീമൃതഭൂപനന്നാനടകൊ
ണ്ടവ്വണ്ണമീരാത്രിയിൽ
സ്വൈരംചുററിനടക്കുമാന്നൃപനിഭ
പ്രൌഢസ്വരൂപൻഭവാ-
നാരെന്നെന്നോട്ടു "ദൈവമാണിവനപേക്ഷി
ക്കുന്നു" ചൊല്ലേണമെ 5

ഡന്മാർക്ക = യൂറോപ്പുഖണ്ഡത്തിൽ ഉള്ള ഒരു രാജ്യം.

മാർ— അതിന്നു മുഷിഞ്ഞിരിക്കുന്നു.

ബർ— നോക്കു! അതു ഗാംഭീര്യ്യത്തോടെ നടന്നു പോകുന്നു.

ഹൊ— നില്ക്കു! പറയൂ! പറയൂ! ഞാനപേക്ഷിക്കുന്നു. പറയൂ!

(പ്രേതം പോയി)

മാർ— അതുപോയി! ഇനി ഉത്തരം പറയില്ല.

ബർ— ഇപ്പോൾ എങ്ങിനെ? ഹൊറേഷ്യോ! അങ്ങു, വിറക്കുന്നു വെല്ലൊ. മുഖത്ത ഒരു തുള്ളി ചോരയില്ല. ബുദ്ധിഭ്രമത്തിനെക്കാളും കുറച്ചധികമല്ലെ ഇത? ഇതിനെപ്പററി എന്താണ അങ്ങു വിചാരിക്കുന്നത?

ഹൊ— ഈശ്വരനാണ സത്യം. ഞാനിതെൻെറ സ്വന്തം കണ്ണുകൊണ്ടു കണ്ടില്ലെങ്കിൽ ഒരിക്കലും വിശ്വസിക്കില്ലായിരുന്നു.

മാർ— അത തമ്പുരാൻെറ മാതിരിയല്ലെ?

ഹൊ— താനെങ്ങിനെയാ? തൻെറ മാതിരി അല്ലെ? അതുമാതിരിതന്നെ.

ദുർമ്മോഹംമൂത്ത"നാർവെ"പ്പടയൊടുപടവെ-
ട്ടീടുവാൻപൊയൊരന്നാ-
ളിമ്മട്ടൊന്നായിരുന്നൂനൃപതിതിരുവുടൽ
ക്കിട്ടിരുന്നോരുചട്ട
ചെമ്മേ"പോളണ്ടി"ലുള്ളോരവരെഹിമതല-
ത്തെക്കതേത്ത്ട്ടിൽനിന്നും
തമ്മിൽതല്ലീട്ടുതള്ളുന്നളവുതിരുമുഖ
ക്രൌര്യ്യമീമട്ടുതന്നെ 

ഇതൊരത്ഭുതംതന്നെ.

മാർ— ഈരൂപംമുമ്പിലീമട്ടിരുകുറിയിതിലെ
ത്തന്നെനിശ്ശബ്ദമാമീ

---

നാർവെ=ഡന്മാർക്കിൻെറവടക്കുഭാഗത്ത കിടക്കുന്നതും യൂറോപ്പുഖണ്ഡത്തിൽപ്പെട്ടതും ആയ ഒരു രാജ്യം. പോളണ്ടു=യൂറോപ്പിലെ മറെറാരു രാജ്യം. ഹിമതലം = പോളണ്ടുരാജ്യം വളരെ തണുപ്പുള്ള പ്രദേശമാകയാൽ ജലപ്രദേശങ്ങൾ തണുപ്പുകൊണ്ടു ഉറച്ചു തരിശുഭൂമികളാവും. അവിടെ വെച്ചാണ ഇതിൽ പ്രസ്താവിച്ച യുദ്ധം നടന്നത എന്നു ഗ്രഹിക്കണം.

ഘോരംയോദ്ധാവിന്നാകുംവാടയൊട്ടുനടകൊ-
ണ്ടിട്ടുമുണ്ടിക്രമത്തിൽ
ഫൊ— എന്താണുദ്ദേശമിയ്യാൾക്കിവനതറിയുവാൻ
വയ്യചിന്തിച്ചിട്ടുമ്പോ-
ളെന്തോസൂചിപ്പത്തുണ്ടീയവനിതടമട-
ച്ചുൽക്കടക്ഷോഭയോഗം 7
മാർ— ആട്ടേനമ്മൾക്കിരുന്നീടുക,രജനിയിലും
നാട്ടുകാർബുദ്ധിമുട്ടി-
ട്ടൊട്ടേറെസൂക്ഷ്മമായ്ജാഗ്രതയൊടിതുവിധം
കാവൽനില്ക്കുന്നതിന്നും
ചാട്ടംവിട്ടെപ്പൊഴുംപിച്ചളയിൽവലിയതോ-
ക്കിത്രെവാർക്കാനുമിപ്പോൾ
വെട്ടേണ്ടുംവട്ടമന്യക്ഷിതിവഴിയെവരു-
ത്താനുമെന്താണുമൂലം 8
നിത്യാസംഗാൽപ്പണിക്കാർകളെവളരെബലാൽ
ഞായറാഴ്ചക്കുപോലും
വ്യത്യാസംവിട്ടുനിർത്തിപ്പടുതയൊടുപട-
ക്കപ്പൽതീർപ്പിക്കുവാനും
സത്യാംശംഹേതുതന്നുള്ളവർപറയുവിനീ,
രാപ്പകൽഭേദമില്ലാ-
തത്യാവേശത്തിനൊത്തെന്തിനിയിവിടെവരാ-
നുള്ളതെന്നാരുചൊല്ലും. 9
ഫൊ— ചൊല്ലാൻഞാൻപോരു,മെന്നാലിതുമൊരുബഹു-
വാക്കാണി,ഹപ്രേതമായ്നോ-
മെല്ലാംകണ്ടോരുതീപ്പെട്ടവനിപതിമഹാ-
നായ“ഹാംലെററ്”ശ്ശൂരൻ
ഒട്ടേറെബ്ബോദ്ധ്യമിപ്പേർനൃപനുപറവതാ-
സ്വാമിയായ്മത്സരത്താൽ
ഫൊട്ടിൻബ്രാസ്സെന്നനാർവെപ്രബലതപട-
വെട്ടിപ്പുരാസിദ്ധികൂടി 10

---

അന്യക്ഷിതിവഴി= മറുനാടുകളിൽകൂടി. ഇപ്പേർ = ശ്ശൂരൻ ഫൊട്ടിൻബ്രാസ എന്നത ഒരു രാജാവിന്റെ പേരാണ.

രണ്ടാളുംചേൎന്നുകൈമുദ്രയോടുമൊരുപര-
    സ്യംകൊടുത്തകരാറിൽ
കണ്ടാമെട്ടുന്നനാൎവെക്ഷിതിമുഴുവനെഹാം-
    ലെററതൻകീഴടങ്ങി
ളുണ്ടായീതൊല്ലയീനമ്മുടെപരിഷയിലെ-
    ന്നാകിലന്നാളിലൊട്ടും
വേണ്ടാവാദംമരിച്ചീമഹിമരനൃപതി
    ക്കാകമാറായിരുന്നു 11
കേട്ടാലുംചൊന്നെ,യിപ്പോൾകരുതലൊടു
    മൊരപ്പത്തിനാൽതള്ളലോം
ഫോൎട്ടിൻബ്രാസ്സിൻകുമാരൻഭടനിരനിരവെ
    നിൎത്തിനാർവെത്തലക്കൽ
ക്കൂട്ടുന്നായുധപട്ടുംജനകവഴിനശി-
    ച്ചോരുനാടൊക്കവീണ്ടും
പാട്ടിൽതട്ടിപ്പറിക്കുന്നതിനുഭുജബലം
    കൊണ്ടുവേണ്ടുംപ്രകാരം 12
  അതുകാരണമാണുകോപ്പുകൂട്ടു-
  ന്നതുമീക്കാവൽനിരത്തിട്ടുംതിരക്കും
  അതുമെട്ടെതിയായിയാളെയോടി-
  പ്പുതുമന്വേഷണവുംനമുക്കുനാട്ടിൽ 13

ബെർ — ഇതുശരിശരിയെന്നാണെന്റെയുംപക്ഷമെന്നാ
  ലിതുവിധമൊരിളക്കംവന്നതിന്നുംവരാനും
  മൃതനൃപനൊരുമൂലംതത്സ്വരൂപത്തിലുഗ്രാ-
  യുധമൊടിഹനടന്നാപ്രേതവുംസൂചകംതാൻ 14

ഹൊ— ഇത മനോനേത്രത്തിന്നു സ്വൈരക്കേടു കൊടുക്കുന്ന ഒരു കരടു തന്നെയാണ.

റോമിന്നൌന്നത്യസമ്മൂൎഛനയിലതിമഹാ-
    നായജൂലിസ്സുരാജൻ

തലക്കൽ=അതൃത്തിയിൽ, റോം=ഇററലിയിലെ ഒരു നഗരം. ഇതുപണ്ടത്തെ വളരെ പ്രധാനമായ ഒരു പട്ടണവും അതിയോഗ്യന്മാരായ അനവധി ചക്രവൎത്തികൾ വാണിരുന്ന സ്ഥലവുമാകുന്നു. ജൂലിസ്സ=ഒരു രാജാവിന്റെ പേരാണ.

ചാമന്നാൾക്കൊട്ടുമുമ്പെശവകുടികളിലി-
ല്ലാരുമെന്നായിരുന്നു
ക്ഷാമക്രൂരസ്വരത്തിൽപലതുമതുമിതും
വ്യൎത്ഥമായൎത്ഥമില്ലാ
ത്താമട്ടിൽച്ചൊല്ലിയോരോതെരുവിൽവെളിവിലായ്
ലാത്തിപോൽപ്രേതമെല്ലാം 15
തീവാലുണ്ടായിതാരങ്ങളിലഹഹഹിമം
ചോരയായ്ത്തീൎന്നുറോമിൻ
ഭൂവാപത്തിൽപെടുന്നാൾകടലിലുടമ
കാട്ടുന്നനക്ഷത്രനാഥൻ
ഏവംമങ്ങികഴഞ്ഞിഗ്രഹണമതിൽ,മഹാ-
പത്തിലീവണ്ണമെല്ലാം
ഭൂവാകാശങ്ങൾമുൻകൂട്ടിയൊരറിവുകൊടു-
ത്തീടുമേവൎക്കുമത്രെ 16

എന്നാൽ പതുക്കെ, നോക്കു! അതാ ഏവിടേക്കാണത പി
ന്നെയും വരുന്നത്?

(പ്രേതം രണ്ടാമതും പ്രവേശിക്കുന്നു)

ഞാനങ്ങോട്ടു എതിരിട്ടു ചെല്ലും ചത്താലും വേണ്ടില്ല.

നിൽക്കുമിഥ്യാകൃതേനീപറക,പറകതേ
ശബ്ദമുണ്ടെങ്കിൽമിണ്ടാൻ
വൈക്കുന്നാകിൽ,ഭവാനൊസ്സുഖദ,മിവനുന-
ന്മാനമാസ്സല്ലകാൎയ്യം
വെക്കംചെയ്യേണമെന്നാൽപറക,തവധരി-
ത്രിക്കിനിബ്ഭാവിയായൊ
ന്നിക്കാലംകണ്ടുവെങ്കിൽപ്പറക,തിന്നെത്തുക
ളുള്ളതാണെങ്കിലിപ്പോൾ 17
പരദ്രവ്യംതട്ടിച്ചനവധിഭവാൻജീവദശയിൽ
ധരക്കുള്ളിൽഗ്ഗൂഢംനിധിനിലയിലായ്വെച്ചിട്ടുകയാൽ
പറഞ്ഞീടുന്നുണ്ടീവിധമിഹഭവാന്മാരുഴലുമെ
ന്നറിഞ്ഞിട്ടുംലോകം;പറകതുവിധംനീവരികയൊ? 18

---

ചാമന്നാൾ (ചാം + അന്നാൾ =) ചാവുന്ന ദിവസം.
തീവാല. ധൂമകേതുക്കളുദിച്ചു എന്നു സാരം.

(കോഴി കൂകുന്നു)

നില്ക്കൂ! പറയൂ! മാർസലസ്സേ! അതിനെ തടുക്ക.

മാർ— എന്റെ വെണ്മഴുകൊണ്ടതിനെ ഞാൻ കൊത്തട്ടേ?

ഹൊ— നിന്നില്ലെങ്കിലങ്ങിനെ ചെയ്തു കൊള്ളൂ.

ബർ— അതിതാ ഇവിടെ.

ഹൊ— അത ഇവിടെ ഇതാ.

മാർ— അതു പോയി. (പ്രേതം പോയി)

അതിവലിയനിലക്കായ്നില്പതീപ്രേതമെന്നാ-
ലിതിനൊടിവിടെമുഷ്കിൻമട്ടുനോംകാട്ടിയെല്ലൊ
അധികമതുനിമിത്തംതെററുകാരായ്പ്രയോഗി-
പ്പതിഹപവനകായന്നേൽക്കമോഹാസ്യമത്രെ 19

ബർ— അതു സംസാരിപ്പാൻ ഭാവിക്കയായിരുന്നു. അപ്പോഴെക്ക കോഴി കൂകി.

ഹൊ— അപ്പൊഴക്കിതുനടന്നുദണ്ഡ്യനൊരുരാജ
കല്പനവരുമ്പൊഴെ
ന്നപ്പടിക്കപുലർകാലകാഹളമതായ
കോഴിവിപുലസ്വരം
കെല്പൊടക്കണയുണർത്തുമെന്നു,മുടനാഴി
യൂഴിഗഗനാഗ്നികൾ
ക്കുൾപ്പെട്ടന്നിലമടങ്ങുമെന്നുമൊരുകേൾവി
ബോദ്ധ്യമിതുതന്നുമെ 20

മാർ—അത കോഴി കൂകിയപ്പോൾ മറഞ്ഞു.

നമ്മെക്കാക്കുന്നദൈവാംശജനുടെജനനാ-
ത്യുത്സവാഘോഷകാല-
ത്തുന്മേഷത്താൽപ്രഭാതസ്തുതിപരവിഹഗം
രാത്രിയുംകൂകുമത്രെ
ചുമ്മാപ്രേതങ്ങൾചുററാഗ്രഹരണമണയാ-
യക്ഷിബാധാദിയില്ലാ
ദുർമ്മന്ത്രക്കൈകഹലിക്കാനിശകൾശുചികള
ന്നൊന്നുചൊല്ലുന്നുലോകം 21

---

രാജകല്പന = വാറണ്ടു.

ദൈവാംശജൻ = യേശുക്രിസ്തു.

പ്രഭാതസ്തുതിപരവിഹഗം = കോഴി

ഹൊ— അങ്ങിനെ ഞാനും കേട്ടിട്ടുണ്ട. അതിൽ ചിലതൊക്കെ വിശ്വസിക്കുന്നതും ഉണ്ട. എന്നാൽ,

ഉടലരുണമസൃണനിറമാം
പടമതിനാൽമൂടിയീപ്രഭാതമിതാ
സ്ഫുടമാശുകിഴക്കുപൎവ്വത
തടഹിമനിരമേൽനടക്കുന്നതുനോക്കു 22

നമ്മുടെ കാവൽ മതിയാക്കുക. ഞാൻ പറയുമ്പോലെ, നാം ഈ രാത്രി കണ്ടതിനെ "ഹാംലെററ" രാജകുമാരനെ അറിയിക്കുക. എന്തിനാണെന്നുവെച്ചാൽ "എന്റെ ആത്മാവാണ" സത്യം നമ്മോട മിണ്ടാത്ത ഈ പ്രേതം അവിടത്തോട സംസാരിക്കും. നമ്മുടെ സ്നേഹപ്രകാരം ആവശ്യമായും മുറപ്രകാരം ഉചിതമായും ഉള്ള ഈ കാൎയ്യത്തിൽ നിങ്ങൾക്കെല്ലാവൎക്കും സമ്മതമല്ലെ?

മാർ— ഞാൻ പറയുന്നു! നമുക്കതുചെയ്യാം! അവിടുത്തെ സമയംപോലെ എവിടെയാണ കാണുകയെന്നു ഞാൻ നേരത്തെ അറിയാം. (എല്ലാവരും പോയി)

## രംഗം—2

(രാജധാനിയിൽ ഒരു മുറി അകം, വാദ്യഘോഷം.)

(രാജാവും, രാണിയും, ഹാംലെററും, പൊളോണിയസ്സും, ലെട്ടിസ്സും, വോൾട്ടിമാണ്ടും, കൊൎന്നിലിയസ്സും, പ്രഭുക്കന്മാരും, പരിവാരങ്ങളും, പ്രവേശിക്കുന്നു).

രാജാ— ഇഷ്ടഭ്രാതാവുഹാംലെററിന്നുടെമൃതിയിലു-
ള്ളോൎമ്മനൽപ്പച്ചയായും-
ത്തട്ടിൽദുഃഖംസഹിക്കേണ്ടൊരുനിലയെനമു-
ക്കെങ്കിലുംലോകൎമാലിൽ
കഷ്ടംകലീനിക്കിലുംതൻപ്രകൃതിയൊടലമാ-
ലോചനാശക്തിയുടം
വെട്ടീട്ടെൻമട്ടമോൎപ്പിച്ചിഹമമമതിമാ-
നുള്ളമട്ടാക്കിദുഃഖം 23

അതുകൊണ്ട

ച്ചാപ—ചുതൻ. എൻമട്ട—എന്റെ അഭിപ്രായം എന്ന സൂചകം.

അസ്വസ്ഥംഷണ്ഡനായിക്കഥപെരതറിയാ-
താൾക്കിടക്കുന്നുഫോർട്ടിൻ-
ബ്രാസ്സിൻപുത്രൻെറയമ്മാമനുമരുമകനേ
നിൎത്തുവാൻകത്തയച്ചാൻ
ദുഷ്ടൻതസ്വത്തെട്ടത്താണിളകുവതു,ന്നണം
ചെന്നുകോൎണ്ണീലിയസ്സേ!
വോൾട്ടീമാണ്ടേ!ഭവാന്മാരിതുകിഴവനവ-
ന്നങ്ങുകൊണ്ടുകൊടുക്ക 28
കത്തിൽകാണുംമാതിരി
വൃത്തിയിൽനിങ്ങൾക്കിതിങ്കലധികാരം
അത്രതരുന്നുണ്ടധികം
പ്രത്യേകിച്ചൊന്നുമേതരുന്നില്ല 29

നിങ്ങളുടെ ജാഗ്രത നിങ്ങളുടെ സ്വാമിഭക്തിയെ നമുക്കു ബോദ്ധ്യമാക്കട്ടെ.

കോർ, വോൾ— അതിലും, എല്ലാററിലും, ഞങ്ങൾ ഞങ്ങളുടെ സ്വാമിഭക്തി കാണിക്കും.

രാജാ—നമുക്കതിൽ ലേശം സംശയമില്ല. സുഖമായി പോയി വരു. (കോർ, വോൾ പോയി) ആ! ലെർട്ടീസ്സേ! തനിക്കു എന്താണ പറവാനുള്ളത? താൻ ചില അപേക്ഷകളെ ചെയ്യാനുള്ളതായി നമ്മോട പറഞ്ഞുവല്ലൊ ഇയ്യിടെ ; എന്താണത? താനീ ഡന്മാൎക്കാരനോട ന്യായമായി ചെയ്യുന്ന അപേക്ഷകൾ വെറുതെ ആവില്ല. തനിക്കെന്താണാവശ്യം? ലെർട്ടീസ്സേ! തൻെറ അപേക്ഷയുടെ സ്വരൂപം അറിഞ്ഞാൽ നമ്മുടെ പൂൎണ്ണമനസ്സോടുകൂടി അതു നാം അനുവദിക്കാതെയുള്ള ഏതെങ്കിലും ഒരു അപേക്ഷ തനിക്കു ചെയ്യാൻ സാധിക്കില്ല.

മുഖ്യത്വമുള്ളഹൃദയത്തിനുമാത്തലക്കും
കയ്ക്കുംനിനക്കിലിഥവാക്കുമെഴുന്നബന്ധം
നോക്കുമ്പൊൾനിൻജനകനുംപുനരിപ്പൊഴീഡ-
ന്മാൎക്കിങ്കലെപ്രഭുപദത്തിനുമൊത്തതല്ല 30

എന്താണ തനിക്കു വേണ്ടത? ലെർട്ടീസ്സേ!

ലെർട്ടി—അപ്രധൃഷ്യനായ സ്വാമീ! പ്രാൻസിലെക്ക മടങ്ങിപ്പോവാനിവിടത്തെ അനുവാദവും അനുഗ്രഹവും. അവിടെനിന്നു ഞാൻ തിരുമനസ്സിലെ സ്ഥാനാരോഹണസമയം സ്വാമിഭക്തിയെ കാണിപ്പാനായിട്ട ഡന്മാർക്കിലെക്ക വന്നതാണെങ്കിലും ഇപ്പോൾ അതു കഴിഞ്ഞിരിക്കുന്നതുകൊണ്ട എന്റെ വിചാരങ്ങളും ആഗ്രഹങ്ങളും പ്രാൻസിലെക്ക പിന്നെയും ചാഞ്ഞിരിക്കുന്നതിനാൽ തിരുമനസ്സിലെ ദയയോടുകൂടിയ അനുവാദമുണ്ടാവേണ്ടതിനു താഴ്മയോടുകൂടിയപേക്ഷിക്കുന്നു.

രാജാ— തനിക്ക തന്റെ അച്ഛന്റെ അനുവാദമുണ്ടോ? എന്താണ പറയുന്നത പൊളോണിയസ്സേ!

പൊ—സ്വാമീ! ഇവൻ ബുദ്ധിമുട്ടി ഉത്സാഹത്തോടുകൂടി അപേക്ഷിച്ചു ഞെക്കി പിഴിഞ്ഞ അവസാനം മന്ദമനസ്സോടുകൂടി സമ്മതിപ്പിച്ചു. യാത്ര അയപ്പിക്കേണ്ടതിനു ഞാൻ ഇവിടത്തോട അപേക്ഷിക്കുന്നു.

രാജാ—പൊയ്ക്കൊണ്ടിടേണ്ടസമയത്തുയഥേഷ്ടമായ്നി
പൊയ്ക്കൊള്ളുകെത്രദിനമെങ്കിലുമന്യനാട്ടിൽ
പാർക്കേണമെങ്കിലതുമാംസ്വഗുണംപുലർത്താൻ
നോക്കേണമസ്സമയമൊക്കെമുറയ്ക്കുപക്ഷേ 31

ആ! ജ്യേഷ്ഠന്റെ മകനായ ഹാംലെറേറ! എന്റെ മകനേ!

ഹാം—(പതുക്കെ) ജ്യേഷ്ഠന്റെ മകനിൽനിന്നൊന്നുകടന്നു. മകനായിട്ടുമില്ല.

രാജാ—എന്താണിത? ഇപ്പോഴും തന്റെ മുഖത്ത കാറ വന്നു മൂടിയിരിക്കുന്നത?

ഹാം—സ്വാമീ അങ്ങിനെയല്ല. ഞാൻ നല്ല വെയിലത്താണ.

രാണീ— ഉണ്ണീ! ഹാംലെറേറ! രാത്രിയെപ്പോലെയുള്ള മലിനച്ഛായ താൻ കളയു. ഡന്മാർക്ക രാജ്യത്തിന്റെ ഒരു സ്നേഹിതനാണെന്നു തന്റെ കണ്ണു തോന്നിക്കട്ടെ.

മണ്ണിൽചേർന്നോരുമാന്യൻമഹിമയുടയനി-
ന്നച്ഛനെത്തേടുവാനാ
യ്ക്കണ്ണിക്കീഴ്പ്പോട്ടയച്ചീട്ടനിശമമരൊലാ
ഹന്തതേബോദ്ധ്യമെല്ലൊ

---

പ്രാൻസ=പരന്ത്രീസ്സുകാരുടെ രാജ്യം.

കണ്ണിൽക്കാണുന്നജീവാവലിമുഴുവനമേ
ചത്തുപോകേണമെന്നോ
വിണ്ണിൽപ്പോയിപ്രധാനപ്രകൃതിവഴിയെയാ-
ശ്ശാശ്വതസ്ഥാനമെത്തൂ 32

ഹാം— എ! അമ്മേ! ഇതു സാധാരണയാണ.

റാണി— അങ്ങിനെയാണെങ്കിൽ, പിന്നെയെന്താണിത തനി
ക്കൊരു വിശേഷവിധിയായി തോന്നുന്നത?

ഹാം – തോന്നേ? അമ്മേ! അല്ല. അതങ്ങിനെതന്നെയാണ.
തോന്നിക്ക. അതെനിക്കറിഞ്ഞുകൂടാ.

മാലിന്യാകൃതിയല്ല,തൻമുറകറുപ്പായുള്ളുടുപ്പല്ല,തൻ
മാലിന്നാംനെടുവീർപ്പുമല്ലൊ,ഛിവിടുംകണ്ണീരുമല്ലേതുമേ
കാലേവാടിവിയത്തൊരാനനവുമല്ല.ദൃന്യചിഹ്നങ്ങളും
ചാലേവാസ്തവമട്ടുകാട്ടുവതുനല്ലമ്മേ!പരമ്മേദ്ദൃഢം 33
ഇവദൃഢമിതുതോന്നിച്ചിട്ടുമെന്തെന്നുവെച്ചാ-
ലിവകളിഹനടിച്ചുംകാട്ടിടാവുന്നതെല്ലൊ
ഇവയുടെനിലവിട്ടെന്നുള്ളിലൊന്നുണ്ടുസത്താ-
യിവയഴലിനലങ്കാരങ്ങളായ്മാത്രമത്രെ 34

രാജാ— ഹേ, ഹാംലെറ്റ! അച്ഛനെപ്പററി അനുശോചിച്ചു
കൊണ്ടുള്ള ഒരം പ്രവൃത്തികൾ ചെയ്യുന്നതായ തൻെറ സ്വ
ഭാവം നല്ലതും ശ്ലാഘ്യവുമാണ. എന്നാൽ താനൊന്നു മന
സ്സിലാക്കണം. തൻെറ അച്ഛന ഒരച്ഛനില്ലാതാവുകയുണ്ടാ
യി. ആ അച്ഛനും ഇല്ലാതെയായി അദ്ദേഹത്തിൻെറ—ഇരി
ക്കുന്നവൻ അച്ഛൻെറ മരണത്തെപ്പററി കുറച്ചുകാലം വ്യസ
നിക്കുന്നത ധൎമ്മമാണ; എന്നാൽ വാശിയോടുകൂടി വ്യസ
നിച്ചുകൊണ്ടു തന്നെ ഇരിക്കുന്നതു ദൈവവിരോധമായിട്ടുള്ള
പ്രവൃത്തിയാണ. അതു പൌരുഷത്തിന്നു ചേരാത്തതുമാണ.

മുററയ്ക്കാദൈവത്തിന്നടിമയിലടങ്ങാത്തൊരുമന-
സ്സു,റപ്പില്ലാതേററംക്ഷമയകലെവിട്ടോരുഹൃദയം
പരിഷ്കാരംകിട്ടാത്തറിവി,വകൾകാട്ടുന്നുനിയതം
പരിച്ഛേദംവിട്ടീവിധമുയരുമീദ്ദുഃഖമധികം 35

തൻമുറ=തൻെറ നാട്ടുനടപ്പുപ്രകാരമുള്ള. യൂറോപ്യർ വ്യസന
സമയത്തു കറുത്തവസ്ത്രം ധരിക്കുന്നു എന്നുള്ളതിന്നു സൂചകം.
പരിച്ഛേദം=അതൃത്തി.

നാമെന്നാലറിയേണ്ടതെന്തതറിവുണ്ടെ-
ല്ലാക്കുമേതൊരുദൈവമായ്
നാമെന്തിന്നിഹനീരസാൽപിറുപിറു-
ത്തീടുന്നുദുഃഖിച്ചഹോ
ആയ്ചിന്തിതയിതീശ്വരന്നുമിഹച-
ത്താൎക്കുംസ്വഭാവത്തിനും
ന്യായംവിട്ടപരാധമാണതുവിശേ-
ഷിച്ചുംവിചാരിക്കണം 36
ആദിനരമൃത്യുതൊട്ടീ
മാതിരിജാതിസ്വഭാവമെന്നോൎത്തും
പിതൃജനമൃതികഥപതിവിതി
മതിപെട്ടമാലോചനാകലിതപ്രകൃതം 37

ഫലമില്ലാത്ത തന്റെ ഈ ദുഃഖം വലിച്ചു ദൂരെക്കളവാനും നമ്മെ തന്റെ അച്ഛനെപ്പോലെ വിചാരിപ്പാനും നാം അപേക്ഷിക്കുന്നു. എന്തുകൊണ്ടെന്നാൽ താൻ നമ്മുടെ സിംഹാസനത്തിന്റെ വളരെ അടുത്ത അവകാശിയാണെന്നും ഒരു പ്രിയമുള്ള അച്ഛൻ സ്വന്തം മകന്റെ മേലുള്ള വാത്സല്യവിശേഷത്തിൽ ലേശംപോലും കുറയാത്ത വാത്സല്യം നാം തന്റെ പേരിൽ കാണിക്കുന്നുണ്ടെന്നും ജനങ്ങൾ മനസ്സിലാക്കട്ടെ. "വിറ്റൻബർഗ്ഗ്" സൎവ്വകലാശാലയിലേക്കു മടങ്ങി പോവാനുള്ള തന്റെ വിചാരം, നമ്മുടെ ആഗ്രഹത്തിന്ന എത്രയോ വിരോധമായിട്ടുള്ളതാണ. നമ്മുടെ പ്രധാന സേവനും ജ്യേഷ്ഠന്റെ മകനും നമ്മുടെ മകനുമായ താൻ നമ്മുടെ അടുക്കൽ തന്നെ ഉന്മേഷത്തോടുകൂടി സുഖമായി താമസിപ്പാൻ നാം തന്നോടപേക്ഷിക്കുന്നു.

റാണി—ഹാംലെറ്റ! തന്റെ അമ്മയുടെ അപേക്ഷ മിത്ഥ്യയാക്കരുതെ, ഞാനപേക്ഷിക്കുന്നു. ഞങ്ങളൊട്ടുകൂടെ താമസിക്കു. വിറ്റൻബൎഗ്ഗിലേക്കു പോകല്ലേ!

---

വിറ്റൻബൎഗ്ഗ്=ഈ സൎവ്വകലാശാല സ്ഥാപിച്ചത ക്രി. അ. 1502ൽ ആണ. ഈ കഥ നടന്ന കാലം അതിന്നുമുമ്പാകയാൽ ഈ സൎവ്വകലാശാലയെ ഇവിടെ പ്രസ്താവിച്ചത ഷേക്സ്പിയൎക്ക തെറ്റിപ്പോയിരിക്കുന്നു.

ഹാം—അമ്മേ! എന്നാൽ കഴിയുന്നേടത്തോളം ഞാൻ ഇവിടു ത്തെ മനസ്സുപോലെ നടക്കാം.

രാജാ— എന്താ നല്ല മറുപടിയായി. ഡന്മാക്കിൽ നമ്മെപ്പോ ലെ തന്നെ ഇരിക്ക. റാണീ വരു!

ഹാംലെററിങ്ങിനെസൌമ്യമായ്‌നിജമനസ്സാൽ
സ്സമ്മതംനൽകയാൽ
നാംലബ്ധപ്രമദംതെളിഞ്ഞിതതിനാൽ
ഡന്മാക്‌രാജാവുഞാൻ
പാനംചെയ്യുമ്പൊവാനിലാവലിയതോ-
ക്കാക്കാതെയല്ലിമഹി
സമാനത്തുള്ളിടിതൻപ്രതിധ്വനിമുഴ-
ങ്ങട്ടേനഭസ്സിങ്കലും 37

വരു! (ഹാംലെററല്ലാതവരെല്ലാം വാദ്യഘോഷത്തോടെ പോയി)

ഹാം— ഹാഹാദൃഢമീകട്ടിയുള്ളുടലലിഞ്ഞൊക്കെ
ക്രമാൽവെള്ളമായ്‌
ദേഹാംശംമമമഞ്ഞുപോലെചിതറിപ്പോ-
യെങ്കിൽനന്നീശ്വരാ
ഹാഹാദുഷ്ടമതാത്മഹത്യപെരുതാം
പാപംനരൎക്കെന്നതി
യാഹാനിത്യ! വിധിച്ചിടാഞ്ഞിതതുകൊണ്ടും
പോരുമെന്നൈവമേ 38

ഇതുമുഷിമുട്ടുവിഷമംകടക്കവാ-
നിതുക്കെവലംപഴയതേകരീതിതാൻ
ഇവിടിങ്ങിരിക്കിലൊരുലാഭലേശമി-
ല്ലിതിതെന്നൊടിന്നിതിഹലോകമോൎക്കിൽമേ 39

ഛെ! ഇക്കും— ഫലമതിലെക്കാളുമുരും
നിഷമിതുകാണുന്നുകളപറിക്കാതെ
വളരുംകാട്ടുംപടലും
വളരെതിങ്ങിട്ടുവക്കവശമായി 40

ഇത്രത്തോളമായല്ലൊ! തീപ്പെട്ടിട്ടു രണ്ടു മാസമേ ആയിട്ടുള്ളൂ. ഇല്ല, അത്രയായിട്ടില്ല—രണ്ടില്ല—അത്ര നല്ല ഒരു രാജാവു—

അവിടുന്ന ഇയ്യാൾക്ക കിമ്പുരുഷന്ന സൂൎയ്യൻ തന്നെ. എൻെറ അമ്മയുടെമേൽ അത്ര സ്നേഹമായിരുന്നു. അവിടുത്തെ മുഖത്ത ഒരു കാററടിപ്പാൻപോലും അവിടുന്നയക്കില്ലായിരുന്നു. ദൈവമേ! ഞാനോൎമ്മ വെക്കണോ? എന്തിനാ—തിന്നതിന്മേലധികമായ ആൎത്തിയുണ്ടാകുന്ന മാതിരി അവിടുന്ന ഇദ്ദേഹത്തിൻെറ കൂടെ നടപ്പാനാഗ്രഹിക്കും—അങ്ങിനെ ഒക്കെയായിട്ടും—ഒരു മാസത്തിന്നുള്ളിൽ—ഞാനതിനെപ്പററി വിചാരിക്കാതിരിക്കട്ടേ—ചപലതെ! നിയ്യൊരു പെണ്ണു തന്നെ—കഴിഞ്ഞൊരു മാസം—"നിയോബിയെ"പ്പോലെ കണ്ണീരിൽ മുങ്ങീട്ട എൻെറ നിൎഭാഗ്യനായ പരിശുദ്ധനായ അച്ഛൻെറ ശവത്തിൻെറ പിന്നാലെ പോകുമ്പോളിട്ടിരുന്ന പാദുക പഴകുന്നതിന്നുകൂടി മുമ്പിൽ—എന്തിനാ അവള, അവളുകൂടി—അയ്യോ! ദൈവമേ! പൂൎവ്വാപരമാലോചിപ്പാൻ ശക്തിയില്ലാത്ത ഒരു മൃഗം—ഇതിലധികം കാലം വ്യസനിച്ചിട്ടുണ്ടായിരിക്കും—എൻെറ എളയച്ഛനെ—എൻെറഅച്ഛൻെറ അനുജനെ—കല്യാണം കഴിച്ചു—എന്നാൽ ഞാനും "ഹെൎക്കലിസ്സ്"മായിട്ടുള്ളതിലധികമില്ലാഇയ്യാളും എൻെറ അച്ഛനും ആയിട്ടുള്ള സാമ്യം ഒരു മാസത്തിന്നുള്ളിൽ—

അന്യായമായധികമിട്ടൊഴുകിച്ചകണ്ണീ
രിന്നുള്ളൊരാപ്പുളിരസാലുളവാംതുടുപ്പും
നിന്നില്ലനീരസമെഴുംമിഴികൾക്കപാൎത്താ
ലെന്നേകടുപ്പമതിൽമുമ്പവൾവേട്ടുവല്ലൊ
കഷ്ടംദുൎന്നീതിയായിട്ടതിവിരുതൊടസം
 ബന്ധസംബന്ധമൊന്നീ
മട്ടിൽതാൻചേൎത്തതോൎത്താലതികഠിനമരേ!
 വേഗ!നീദുഷ്ടനത്രെ

---

നിയോബിക്ക വളരെ മക്കളുണ്ടായിരുന്നതിനാൽ വളരെഗൎവ്വിഷ്ടയായി. അതിനാൽ അവളുടെ മക്കളെ എല്ലാവരേയും കൊന്ന അവളെ ഒരു കല്ലാക്കി തീൎത്തു. അതുനിമിത്തം അവൾ വളരെ ദുഃഖിതയായി ശേഷം കാലം എല്ലായ്പോഴും കരഞ്ഞുകൊണ്ടുതന്നെ ഇരുന്നു.

ഹെൎക്കലീസ്സ=എല്ലാരിലുംവെച്ചു ശക്തിമാനായ ഒരാൾ.

കൂട്ടംനന്നല്ലമേലാലൊരുഗുണവുമിതിൽ
കിട്ടുവാനുംപ്രയാസം
പൊട്ടുന്നുമാനസംമേപരമിതുപറവാൻ
കൂടിവയ്യാക്കുമൂലം 41

(ഹൊറേഷ്യോ, മാർസലസ്സ, ബർനാർഡോ, ഇവർ പ്രവേശിക്കുന്നു.)

ഹൊ— തിരുമനസ്സുകൊണ്ടു സുഖിയായിരിക്കട്ടെ.

ഹാം— തന്നെ ക്ഷേമത്തോടെ കണ്ടതിൽ ഞാൻ സന്തോഷിക്കുന്നു. ഹൊറേഷ്യോ! എനിക്കാളെ മാറിയോ?

ഹൊ— തിരുമനസ്സേ! അവൻതന്നെ. എല്ലാപ്പോഴും ഇവിടുത്തെ പാദസേവകനായ ഒരു ദാസൻ.

ഹാം— എൻെറ ഒരു നല്ല സ്നേഹിതൻ. ആ പേരാണ തമ്മോടു ഞാനുപയോഗിക്കുന്നതു ഹൊറേഷ്യോ! മാർസലസ്സോ?

മാർ— സ്വാമീ.

ഹാം— ഞാൻ തന്നെ കണ്ടതിൽ വളരെ സന്തോഷിക്കുന്നു. നന്നായ്വരട്ടേ; എന്നാൽ വാസ്തവത്തിൽ എന്തേ വിററൻബർഗ്ഗിൽനിന്നു പോന്നതു?

ഹൊ— മടി തന്നെ തിരുമനസ്സേ!

ഹാം— നിന്നിൽദ്വേഷമെഴുംജനങ്ങളുമിതോ-
തികേൾക്കുവാൻവയ്യമെ
നിന്നിൽതെററിതുനീപറഞ്ഞുചെവികൾ
ക്കേകൊല്ലബോധവ്യഥാ
നന്നായ്ഞാനറിയുംനിനക്കുമടിയി-
ല്ലെന്നെൽസിനോർനാട്ടിലെ
ന്തെ?ന്നാലേറെനിനക്കുനാംമധുകുടി-
പ്പാനായ്പഠിപ്പിച്ചിടാം 42

ഹൊ— തിരുമനസ്സേ! ഞാൻ തിരുമനസ്സിലെ അച്ഛൻെറ സംസ്കാരടിയന്തരം കാണ്മാൻ വന്നതാണ.

ഹാം— ഹേ സബ്രഹ്മചാരീ! എന്നെ പരിഹസിക്കരുതെ! ഞാനപേക്ഷിക്കുന്നു. എൻെറ വിചാരം എൻെറ അമ്മയുടെ കല്യാണം കാണ്മാനായിരിക്കാമെന്നാണ.

ഹൊ — തിരുമനസ്സേ! തീൎച്ചയായിട്ടും അതു കുറച്ചു വേഗമായി പ്പോയി.

ഹാം — ലോകംലോകംഹൊറേഷ്യോ! ജനകനുടയസം-
സ്കാരനാൾകഴിച്ചശേഷം-
രാഭോജ്യംമിക്കതുംവേളിയിലതിഥികട്ടു-
ച്ചിത്തൊടങ്ങിക്കൊടുത്തു
ഇഗ്ഗേഹാഷംകണ്ടിട്ടുമുമ്പുടനതികഠിന-
ദ്വേഷിയാംശത്രുതന്നെ
സ്വൎഗ്ഗത്തിൽചെന്നുകാണ്മാനതിനവളരെഞാൻ
കാംക്ഷകൈക്കൊണ്ടിരുന്നു 43

എന്റെ അച്ഛൻ — എനിക്കെന്റെ അച്ഛനെക്കാണുന്നതു പോലെ തോന്നുന്നു.

ഹൊ — ഹൊ! എവിടെ തിരുമനസ്സേ!

ഹാം — എന്റെ മനോദൃഷ്ടിയിൽ, ഹൊറേഷ്യോ!

ഹൊ — ഞാനവിടുത്തെ ഒരിക്കൽ കണ്ടിട്ടുണ്ട. അവിടുന്നു സുഭഗനായിരുന്നു.

ഹാം — അവിടുന്നു ഒരു പുരുഷനായിരുന്നു. എല്ലാംകൊണ്ടും നോക്കിയാൽ അവിടുത്തെപ്പോലെ ഒരാളെ എനി കാണ്മാൻ പ്രയാസം.

ഹൊ — തിരുമനസ്സേ! ഇന്നലെ രാത്രി ഞാനവിടുത്തെ കണ്ടു എന്നു തോന്നുന്നു.

ഹാം — കണ്ടു? ആരെ?

ഹൊ — തിരുമനസ്സേ! ഇവിടുത്തെ അച്ഛനായ മഹാരാജാവിനെ

ഹാം — മഹാരാജാവായ എന്റെ അച്ഛനെയോ?

ഹൊ — ഇരിവരിവർസാക്ഷിനില്ക്കെ
ച്ചരമതിശയമിതുപറഞ്ഞുകഴിവോളം
പരമാത്ഭുതമൊന്നുപാതം
വരുത്തിനൽശ്രദ്ധവെച്ചുചെവിതരണേ 44

ഹാം — ദൈവാനുഗ്രഹത്തിനായവേണ്ടി ഞാൻ കേൾക്കട്ടേ.

ഹൊ — നന്നാശ്ശാവൽസ്ഥലത്തായിരുന്നിരുകളിലൊ
ന്നിച്ചുതാൻമാർസലസ്സും

ബർനാർഡോവുംപരപ്പാശ്ശിജനമരവമി-
ല്ലാതെയുള്ളർദ്ധരാവിൽ
മുന്നിൽക്കണ്ടെത്തിമുട്ടിമുടിമുതലടിയോ-
ളംപൊരുത്തായുധൌഘം
തന്നെത്താനേന്തിയത്യത്ഭുതമയിതവതാ
തന്റെമട്ടുള്ളരൂപം 45

ഗാംഭീര്യംയോഗ്യഭാവംപരമിവവെളിവാ-
ന്മട്ടിലായിട്ടുമന്നാൽ
ളൊത്തുംതൻഗതക്കത്രയമകലവഴി-
ക്കാമഹാൻമെല്ലെമെല്ലെ
സംഭ്രാന്തിപ്പെട്ടുപേടിച്ചിവരധികമുഴ-
ന്നത്ഭുതപ്പെട്ടുനോക്കും
കണ്ണാട്ടിൽക്കൂടെയെന്നത്ഭുതമൊരുനിലയായ്
മൂന്നുവട്ടംനടന്നു 46

അപ്പോൾ പേടിച്ചിവരുരുകി കുഴമ്പാവാറായി. ഊമയെപ്പോലെനിന്നു. അവിടത്തോടൊന്നും സംസാരിച്ചില്ല. ഇവരെന്നോടീവിവരം വളരെ വളരെ സ്വകാര്യമായി പറഞ്ഞു. പിന്നെ ഞാനിവരോടൊന്നിച്ചു മൂന്നാം ദിവസം രാത്രി കാവലിരുന്നു. അവിടെ ഇവർ പറഞ്ഞ മാതിരി അതേ സമയത്ത അതേ സ്വരൂപത്തിൽ പ്രേതം വന്നു. ഞാൻ തിരുമനസ്സിലെ അച്ഛനെന്നറിഞ്ഞു; ഒരം കൈകൾ തമ്മിൽ തന്നെ അത്ര സാമ്യമില്ല.

ഹാം— ഇത എവിടെ ആയിരുന്നു?

മാർ— ഞങ്ങൾ കാത്തിരുന്ന മണ്ഡപത്തിൽ സ്വാമി.

ഹാം— താനവിടത്തോട സംസാരിച്ചില്ലെ?

ഹൊ— തിരുമനസ്സേ! ഞാൻ സംസാരിച്ചു; പക്ഷേ അവിടന്ന ഉത്തരമൊന്നും പറഞ്ഞില്ല. എന്നാൽ സംസാരിപ്പാൻ മോഹമുള്ളതുപോലെ അവിടന്നൊരിക്കൽ തലപൊക്കി മിണ്ടാൻ ഭാവിച്ചു എന്നിനിക്കു തോന്നി. അപ്പോഴക്കു കോഴി കൂകി. ആ ശബ്ദം കേട്ടപ്പോൾ അവിടന്ന കുതിച്ചോടി ഞങ്ങളുടെ ദൃഷ്ടിയിൽനിന്നു മറഞ്ഞു.

ഹാം— ഇത വലിയ അത്ഭുതം തന്നെ.

ഹൊ— ബഹുമാനപ്പെട്ട തിരുമനസ്സേ! ഞാൻ ജീവിച്ചിരിക്കുന്നതുപോലെ സത്യമാണിത. ഇതിവിടെ അറിയിക്കുന്നതു ഞങ്ങടെ മുറയാണെന്നു ഞങ്ങാം വിചാരിച്ചു.

ഹാം— അതെ, അതെ, സംശയമില്ല. എന്നാൽ ഇതെന്നെ അസ്വാസ്ഥനാക്കി തീക്കുന്നു. നിങ്ങാം ഇന്നു രാത്രിയും കാവലിരിക്കുന്നുണ്ടോ?

എല്ലാവരും—ഉവ്വു, തിരുമനസ്സേ.

ഹാം— ആയുധം ധരിച്ചിട്ടാണെന്നല്ലെ പറഞ്ഞത?

എല്ലാ— ആയുധം ധരിച്ചിട്ടാണ തിരുമനസ്സേ!

ഹാം— തലമുതൽ പെരു വിരലോളമോ?

എല്ലാ— മുടി മുതലടിയോളം, തിരുമനസ്സേ!

ഹാം— അപ്പോാം അവിടുത്തെ മുഖം നിങ്ങാം കണ്ടില്ലേ?

ഹൊ— ഓഹോ! ഉവ്വു, തിരുമനസ്സേ! അവിടുന്ന മുഖം മൂടിയിരുന്നതെടുത്തിരുന്നു.

ഹാം— എന്താ? അവിടുന്ന കോപഭാവത്തോടെനോക്കിയിരുന്നുവോ?

ഹൊ— കോപത്തെക്കാാം അധികം വ്യസനത്തോടുകൂടിയ മുഖമായിരുന്നു.

ഹാം— വിളൎത്തോ ചുവന്നോ?

ഹൊ— അല്ല, വളരെ വിളൎത്താണ.

ഹാം— നിങ്ങളുടെ നേരെ സൂക്ഷിച്ചു നോക്കിയിരുന്നുവോ?

ഹൊ— വളരെ സൂക്ഷിച്ചു.

ഹാം— ഞാനവിടെ ഉണ്ടായിരുന്നെങ്കിൽ നന്നായിരുന്നു.

ഹൊ— അവിടുന്ന തിരുമനസ്സിലെ വളരെ പരിഭ്രമിപ്പിക്കുമായിരിക്കും.

ഹാം— അങ്ങിനെ വരാം, അങ്ങിനെ വരാം, അവിടുന്നധികം താമസിച്ചുവോ?

ഹൊ— സാമാന്യം വേഗത്തിലൊരു നൂറെണ്ണുന്നതുവരെ.

മാർ, ബർ— അതിലധികം, അതിലധികം.

ഹൊ— ഞാൻ കണ്ടപ്പോളില്ല.

ഹാം— അവിടുത്തെ മീശ കുറേശ്ശ നരച്ചിരുന്നു. ഇല്ലേ?

ഹൊ— ഞാനവിടത്തെ ജീവനോടുകൂടി കണ്ടപ്പോഴത്തെപ്പോലെ തന്നെയാണ കറുത്തും വെളുത്തും

ഹാം— ഇന്നു രാത്രി ഞാൻ കാക്കും. ഒരു സമയം എനിയും അവിടുന്ന വരാൻ മതി.

ഹൊ— ഞാനേററു, അവിടുന്ന വരും.

ഹാം— ആപ്രേതംമമമാന്യതാതനുടെത്ര-
പത്തിങ്കലാണെങ്കിൽഞാൻ
ക്ഷിപ്രംവൻനരകംവിളിച്ചിതുവിരോ
ധിച്ചാക്കിലുംമിണ്ടിടും
മുല്ലാടികൾക്കിന്നിങ്ങൾഗ്രദ്ധനിലയായ്
വെച്ചെങ്കിൽമേലാലുമ-
ങ്ങപ്പാടായ്‌നിലനിന്നിടട്ടെ, വെളിവിൽ
ചൊല്ലേണ്ടൊരാളോടുമെ 47

നിങ്ങളുടെ സ്നേഹത്തിന്നു ഞാൻ പ്രതിഫലം തരും. എന്നാലങ്ങിനെയാട്ടെ. പതിനൊന്നും പന്ത്രണ്ടും മണികൾക്കുള്ളിൽ ആ മണ്ഡപത്തിൽ നിങ്ങളുടെ അടുക്കൽ ഞാൻ വരും.

എല്ലാ— ബഹുമാനപ്പെട്ട തിരുമനസ്സിലേക്കു അതു ഞങ്ങടെ മുറയാണെല്ലൊ.

ഹാം— നിങ്ങളുടെമേൽ എനിക്കുള്ള മാതിരി നിങ്ങളുടെ സ്നേഹമാണു; നല്ലതു വരട്ടെ; അങ്ങിനെയാട്ടെ.

(ഹൊറേഷ്യൊ, മാർസലസ്സ, ബർണാർഡൊ, ഇവർ പോയി)

എന്റെ അച്ഛന്റെ പ്രേതം, ആയുധപാണി, ആകപ്പാടെ നല്ല പന്തിയല്ല; ചില ദുഷ്പ്രവൃത്തികളുണ്ടെന്ന ശങ്കിക്കുന്നു. രാത്രി വന്നാൽ നന്നായിരുന്നു. എന്റെ മനസ്സേ! അതുവരെ അനങ്ങാതിരിക്ക.

എല്ലാലോകവുമൊന്നി-
ച്ചെല്ലാപ്പോഴുംമറച്ചുവെച്ചാലും
വല്ലാത്തദുഷ്പ്രവൃത്തിക-
ളെല്ലാംമനുജരുടെദൃഷ്ടികളിലെത്തും 48

(പോയി)

## രംഗം— 3.

(പൊളോണിയസ്സിന്റെ വീട്ടിലൊരു മുറി അകം)
(ലെർട്ടിസ്സ, ഒഫീലിയാ, ഇവർ പ്രവേശിക്കുന്നു.)

ലെർ— എനിക്കാവശ്യമുള്ളതൊക്കെ കപ്പലേററികഴിഞ്ഞു. ഞാൻ പോയി വരട്ടെ. കാററ വളരെ അനുകൂലമായിരിക്കുമ്പോഴും കപ്പലാവഴിക്കു പോകുന്നുണ്ടെങ്കിലും എഴുത്തുവാൻ മടി കാണിക്കാതെ വിവരം അറിയിക്കണം.

ഒഫീ— നിങ്ങൾക്കതിനു സംശയമുണ്ടോ?

ലെർ— ഹാംലെററംതൻപ്രിയങ്കാട്ടിനുചിലചെറുക-
ങ്ങളുംസ്വല്പമാത്രം
കാലത്തേക്കുള്ളതെന്നുംസ്മരവികൃതിയിലെ
ക്കമ്പമെന്നായ്ധരിക്ക
ഈലോകത്തിൽചെറുപ്പത്തിലിരിനുടെളുട-
ഷ്പാണു,മുൻതള്ളലുണ്ടെ
ന്നാലുംനില്ക്കാ,സുഖംനശ്വര,മൊരുനിമിഷ
ത്തെസ്സുഖംമാത്രമത്രെ 49

ഇതിലധികം ഒട്ടും ഇല്ല.

ഒഫീ— ഇതിലധികം ഒട്ടും ഇല്ലേ.

ലെർ— ഇതിലധികം ഒട്ടും ഉണ്ടെന്നു വിചാരിക്കണ്ട.
ഉടൽമാംസത്തിലുമേവം
തടിയതിലുംമാത്രമല്ലവളരുന്നു
ഉടനാത്മമനശ്ശോഷ്ഠക
ളുടെവൃത്തിയുമുള്ളിലോത്തുവർദ്ധിക്കാം 50

എന്നാൽ അദ്ദേഹം നിന്നെ ഒരു സമയം സ്നേഹിക്കുന്നുണ്ടായിരിക്കാം. യാതൊരു ദൂഷ്യമുള്ള കൃത്രിമപ്രവൃത്തികളും അദ്ദേഹത്തിന്റെ വിചാരങ്ങളുടെ ഗുണത്തെ ചീത്തപ്പെടുത്തുന്നതുമില്ലായിരിക്കാം. എന്നാലും നീ പേടിക്കണം. അദ്ദേഹത്തിന്റെ വലിപ്പം അദ്ദേഹത്തിന്നു ഒരു പ്രതിബന്ധമായതിനാൽ അദ്ദേഹത്തിന്റെ മനസ്സ അദ്ദേഹത്തിന്റെ സ്വന്തമല്ല. എന്തുകൊണ്ടെന്നാൽ, അദ്ദേഹം തന്നെ അദ്ദേ

ഹത്തിൻെറ ജന്മസ്ഥിതിക്കധീനനാണ. അദ്ദേഹത്തിന്നു സാരമില്ലാത്ത ആളുകളെപ്പോലെ ബോദ്ധ്യംപോലെ നടക്കുവാൻ കഴിയുന്നതല്ല. എന്തെന്നാൽ അദ്ദേഹം തിരഞ്ഞെടുക്കുന്നതിലാണ ഒരു രാജ്യത്തിൻെറ മുഴുവൻ ക്ഷേമവും ഉറപ്പും കിടക്കുന്നത.

അതിനാലേതുജനങ്ങൾ
ക്കധിപതിയദ്ദേഹമവരുടെഹിതത്താൽ
അതിരിട്ടശിരുടെയകമേ
മതിയാലേപിടെക്കതെരവുതരമുള്ളൂ 51

അപ്പോൾ അദ്ദേഹം നിന്നെ സ്നേഹിക്കുന്നു എന്നു പറഞ്ഞാൽ, അദ്ദേഹത്തിൻെറ അവസ്ഥക്കു സാധിപ്പാൻ കഴിയുന്നോടത്തോളമെ നീ വിശ്വസിക്കാവു. അതു ഡന്മാർക്കിലുള്ള ആളുകളിലധികപക്ഷം വിചാരിച്ചാൽ കഴിയുന്നതിലധികമൊന്നുമാവില്ല. അപ്പോൾ

എപ്പോഴും വാക്കുകേൾപ്പാൻചെവിയവനുകൊടു-
പ്പൊന്നിലുംശങ്കയെന്യേ
കെല്പോടുംകൈവെടിഞ്ഞുൾത്തളിരവനിലണ-
ച്ചൊന്നിലും,നന്നെയായാൾ
ഉൾപ്പോരിൽകീഴടങ്ങാതുടനുടനെയപേ-
ക്ഷിക്കിലീശ്രദ്ധമാംസ്വ-
ത്തപ്പോൾവെപ്പൊന്നിലുംതാൻവെളിവൊടുമഹിമ
ക്കേടുനീളുക്കിനോക്കു 52

ഒഫീലിയേ ! അതിൽ നീ പേടിക്കണം. അദ്ദേഹത്തിൻെറ പേരിലുള്ള നിൻെറസ്നേഹമൃത്യമിപ്പിക്കുന്ന മാതിരി അദ്ദേഹത്തിൻെറ ഇഷ്ടങ്ങളെ സാധിപ്പിപ്പാനത്ര ദൂരം നീ പോകരുത.

അഴകിനാഴുമതിയതിനാ
യഴകിഹകാട്ടിക്കൊടുക്കുവാൻപോയാൽ
അറിവൊടുസൂക്ഷ്മംനോക്കിട്ട
മരുവയറാൾധോരണിപ്രകൃതിയാവും 53

സൽഗ്ഗുണവും കൂടി അപവാദത്തിൽനിന്നൊഴിഞ്ഞു പോകുന്നില്ല.

---

ശ്രദ്ധമാംസ്വത്ത = ചാരിത്രം

ക്കുമ്പിട്ടീടുന്നകാലത്തിനുപെട്ടുമൊരുപൈ-
തങ്ങളെത്തെല്ലുമാത്രം
ക്കുമ്പിനുള്ളംവിടക്കുന്നളവൊരുപുഴവുൾ-
പ്പെട്ടുപീഡപ്പെടുത്തും
വമ്പേറംയൗവനത്തിനുദയമതിലലി-
ഞ്ഞുള്ളമഞ്ഞിന്റെമേലേ
മുമ്പേവീശാനെളുപ്പംപെരുത്തുപകരുമാ
ക്കാററമുററംജഗത്തിൽ 54

അതുകൊണ്ടു വളരെ കരുതിയിരിക്കു. സൂക്ഷിച്ചാലാപത്തില്ല. യൌവനം, അരികെ ആരുമില്ലെങ്കിൽകൂടി തന്നെത്താനെതൃക്കും.

ഒഫി—ഈ സദുപദേശത്തിന്റെ ഫലത്തെ ഞാനെന്റെ ഹൃദയത്തിന്റെ കാവല്ക്കാരനാക്കി വെക്കും. എന്നാൽ,

കണ്ടുനിർദ്ദയപുരോഹിതാകൃതികൾ
താൻകൊടുക്കുമുപദേശമുൾ-
ക്കൊണ്ടിടാതെബഹുതണ്ടുതപ്പികൾവി-
ചാരഹീനർമദനാർത്തരായ്
ഇണ്ടലററമൃദുകൊഞ്ചലാംസുഖവ-
ഴിക്കുപോയ്യുറയുമാവിധം
കണ്ടകാഠിന്യകടുകത്തലാംവഴിയി-
നിക്കുവാനിനുകഥിക്കൊലാ 55

ലെർ—എയ്! എന്നെപ്പേടിക്കേണ്ട. ഞാൻ വളരെ നേരമായി താമസിക്കുന്നു. ഓ! എന്റെ അച്ഛനിതാ ഇങ്ങോട്ടു വരുന്നു.

(പൊളോണിയസ്സ് പ്രവേശിക്കുന്നു)

രണ്ടനുഗ്രഹമുണ്ടായാ ലുണ്ടതിന്നധികംഗുണം
രണ്ടാമതുംയാത്രചൊല്വാ നുണ്ടായ്വന്നിതുമേതരം 56

പൊ—അല്ലാ ലെർട്ടീസ്സിപ്പോഴുമിവിടെയാണ? കപ്പൽകേറൂ! കപ്പൽകേറൂ! കറവുതന്നെ. തന്റെ കപ്പലിന്റെ പായ നീർത്തി ശരിയാക്കിയിരിക്കുന്നു. തനിക്കുവേണ്ടി കാത്തുനില്ക്കുകയാണു. ഇതാ എന്റെ അനുഗ്രഹം എപ്പോഴും തന്റെ കൂടെ

(ലെർട്ടീസ്സിന്റെ തലയിൽ കൈവെച്ചുംകൊണ്ടു)

പുരോഹിതാകൃതികൾ=പുരോഹിതവേഷം കെട്ടിയവർ

ഈ ചില തത്വങ്ങൾ തന്റെ മനസ്സിൽ ദൃഢമായുതിഞ്ഞിരിക്കട്ടെ.

മിണ്ടൊല്ലാനിവിചാരംപരനൊടു,ചിതമ-
റ്റൊത്തതുംചെയ്യപോകൊ-
ല്ലുണ്ടാകേണംപരംലൌകിക,മതുമപരി-
ഷ്കാരമട്ടായ്വരൊല്ലാ
വീണ്ടുംസൂക്ഷിച്ചെട്ടകംസഖികളെഹൃദയ-
ത്തോടുകോർത്തിട്ടുകെട്ടു
വേണ്ടാതേകണ്ടുപുത്തൻസഖികളിലിളകി
ക്കൈതഴമ്പാക്കിടൊല്ലാ 57
ആലോചിച്ചിട്ടുവേണംപരനൊടിടയുവാൻ
വൈരമായ്വീന്നുപോയെ-
ന്നാലോന്നിന്നോമ്മനിന്നിടണമരിവരന-
മ്മട്ടുനീകാട്ടിടേണം
മാലോകർക്കൊക്കെയോതുന്നതിനുചെവികൊടു-
ക്കേണമല്ലംചിലർക്കേ-
ചേലോടോതിക്കൊടാവൂ,പലരുടെമതവും
കേൾക്കു,തന്റേതൊതുക്കു 58
ജീവിതത്തിന്നവസ്ഥക്കുചിതമുണ്ണമുടു-
പ്പിട്ടിടേണംവെടിപ്പായ്
കൈവിട്ടത്യന്തമോടിക്കതുമിതുമണിയാ-
യ്കൊന്നുമെന്തെന്നുവെച്ചാൽ
ഭൂവിങ്കൽതന്നുടുപ്പാലവനുടെവിലകാ-
ണപ്പെടുംമിക്കവാറും
ശ്രീവിണ്ണുംഫ്രാൻസുകാരുത്തമരിതിലുമലം
ദൃഷ്ടിവെപ്പോർകളെല്ലൊ 59
കടംവാങ്ങിപ്പോയീടരുതതുകൊടുത്തീടരുതൊരാൾ-
ക്കടൻനൽകിപ്പോയാലതുമുതലുമസ്സ്നേഹിതനെയും
കെടുത്തിക്കൊണ്ടേന്നുപലപൊഴുതിലുംവാങ്ങിടുകിലൊ
ദൃഢംപാകംനോക്കിച്ചിലവിടലതിൻമൂർച്ഛകളയും 60
എല്ലാത്തിലുംപരമെയൊന്നിതുനീനിനക്കു
നല്ലൊരുസത്യപരനാകണമെന്നുമെന്നാൽ

അല്ലിൻെറപിമ്പുപകലെന്നതുപോലെചൊല്ലാ-
മില്ലിഷൽനീചതിയനാസ്സരികില്ലൊരാൾക്കും 61

എന്നാൽ പോയി വരു. ഇതെല്ലാം എൻെറ അനുഗ്രഹം കൊണ്ടു തൻെറ മനസ്സിൽ പതിഞ്ഞു കിടക്കട്ടെ.

ലെർ— ഞാൻ ഭക്തിപൂൎവ്വമായി യാത്ര പറയുന്നു.

പൊ— സമയം തന്നെ ക്ഷണിക്കുന്നു. തൻെറ ഭൃത്യന്മാരും കാത്തു നില്ക്കുന്നു ചെല്ലു.

ലെർ— ഒഫീലിയെ ഞാൻ പോയി വരട്ടെ. ഞാൻ പറഞ്ഞതു നല്ലവണ്ണം ഓൎമ്മ വെച്ചുകൊള്ളു.

ഒഫീ— ഞാനത എൻെറ മനസ്സിൽവെച്ചു പൂട്ടീരിക്കുന്നു. അതിൻെറ താക്കോൽ നിങ്ങൾ തന്നെ സൂക്ഷിക്കണം.

ലെർ— എന്നാലങ്ങിനെയാട്ടെ. (പോയി)

പൊ— എന്താ ഒഫീലിയെ! ആയാൾ നിന്നോട പറഞ്ഞത?

ഒഫീ— സ്വാമി! അവിടെക്ക സമ്മതമുണ്ടെങ്കിൽ—ഹാംലെററ പ്രഭുവിനെപ്പററി ചിലതാണ.

പൊ— അതോൎമ്മപ്പെടുത്തിയത നന്നായി. ഇയ്യിടയിൽവെച്ചു പലപ്പോഴും അദ്ദേഹം നിനക്ക സ്വകാൎയ്യം സംസാരിപ്പാനവസരം തരാറുണ്ടെന്നും നീ അദ്ദേഹത്തോട വെളിവായും ധാരാളമായും സംസാരിക്കാറുണ്ടെന്നും ഞാൻ കേട്ടിട്ടുണ്ട. എനിക്ക കരുതലിനുവേണ്ടി എന്നോട പറഞ്ഞ വിധം അതങ്ങിനെ തന്നെയാണെങ്കിൽ എൻെറ മകളാണെന്നുള്ള നിലക്കും നിൻെറ മാനത്തിന്നുംയോജിക്കുന്നവണ്ണം നീ വ്യക്തമായി നിന്നെ അറിയുന്നില്ലെന്നു ഞാൻ പറയേണ്ടതാണ. നിങ്ങൾ തമ്മിലെന്താണുള്ളത? എന്നോട പരമാൎത്ഥം പറയു!

ഒഫീ— സ്വാമി! ഇയ്യെടയിൽവെച്ചു അവിടുന്നെന്നോട പ്രേമസൂചകങ്ങളായ പല എണ്ണങ്ങളും കാണിച്ചിട്ടുണ്ട.

പൊ— പ്രേമമോ ഹൂ! ഈ വക അപകടവിഷയങ്ങളിൽ പരിചയമില്ലാത്ത പ്രായം ചെല്ലാത്ത പെണ്ണിനെപ്പോലെ നീ സംസാരിക്കുന്നുവെല്ലൊ. നീ പറയുംപ്രകാരം ആ കാണിച്ചതിൽ നിനക്ക വിശ്വാസമുണ്ടോ?

ഒഫീ— ഞാനെന്താ വിചാരിക്കേണ്ടതെന്നിനിക്ക നിശ്ചയമില്ല, സ്വാമി!

പൊ— ഞാൻ പഠിപ്പിച്ചു തരാം. നിയ്യൊരു കൊച്ചുകുട്ടിയാണെന്നും, നിനക്ക വിലയില്ലാത്ത ആ കാട്ടിത്തനാവയെ വിലയുള്ളതായി കരുതിപ്പോയിയെന്നും വിചാരിക്കണം. നിന്നെ കുറച്ചുകൂടി പ്രിയമുള്ളതായിട്ടു നീ വെക്കു! അല്ലെങ്കിൽ നീ എന്നെ മുട്ടാളനാക്കി തീൎക്കും.

ഒഫീ— സ്വാമി! അവിടുന്ന വലിയ നിലയിലുള്ള പ്രേമം നിമിത്തം പല കുറിയും അപേക്ഷിച്ചു തിരക്കിട്ടുണ്ട.

പൊ— ഓ! വലിയ നില എന്ന പറഞ്ഞൊ? അസംബന്ധം, അസംബന്ധം.

ഒഫീ— അവിടുത്തെ സംസാരത്തിൽ എല്ലാപ്പോഴും ലോകത്തിലുള്ള സകല മാതിരി ശപഥങ്ങളും ചെയ്തിട്ടുണ്ട.

പൊ— ഓ, ഹൊ! കാട്ടുകോഴികളെ പിടിപ്പാനുള്ള വലകൾ തന്നെ.

കാമച്ചോരത്തിളപ്പിൽത്തുരുതുരെയുടനാ-
ത്മാവുനാവിന്നുസത്യാ
സാമാന്യത്തിൽപ്പുറംനൽകിടുമിതിഹനമു-
ക്കേററവുംകണ്ടശീലം
പാരാതെൻപൈതലേ!ചൂടില്ലമധികവെളി-
ച്ചത്തൊട്ടുംകരുതുമെന്നാ-
ലീരണ്ടുംകെട്ടുകൊണ്ടാണയരുവതിതുതി-
യ്യെന്നുനിയ്യോൎത്തിടൊല്ലേ 62

എന്റെ മകളെ! ഇന്നുമുതൽക്ക നീ അദ്ദേഹത്തിന്റെ അടുക്കൽ ചെല്ലുന്ന ഠരം പതിവ യുവതികളുടെ നിലക്കനുസരിച്ചു കുറച്ചു കുറക്കു! സംഭാഷണത്തിന്നു വിളിക്കുമ്പോളൊക്കെയും ചെല്ലാതെ അതിനൊന്നു വില കൂട്ടു! ഹാംലെററ പ്രഭുവിന്നു ചെറുപ്പമാകകൊണ്ടു അത്രമാത്രമെ അദ്ദേഹത്തിനെ വിശ്വസിക്കാവു. നിന്നെക്കാൾ അദ്ദേഹത്തിന്നു സ്വാതന്ത്ര്യമേറും. ചുരുക്കി പറയുന്നതായാൽ, ഒഫീലിയെ! അദ്ദേഹത്തിന്റെ സത്യങ്ങളൊന്നും നീ വിശ്വസിക്കരുത. എന്തുകൊണ്ടെന്നാൽ,

ഇക്കണ്ടവായ്യോഴികൾദല്ലാൾകളാണിവയു-
ടുക്കുന്നതിന്റെനിറമ-
ല്ലൾകൊണ്ടുഗൂഢനിജദൈവാതിഭക്തിയിവ-
യൊക്കുംകരാറവടിവിൽ
നില്ക്കുന്നനിൽപുചതിവെക്കംഫലിപ്പതിനു
കയ്യാണ്ടതാണുകളവാ-
യൊക്കുന്നപേക്ഷകളപേക്ഷിച്ചിട്ടുംകപട
ഭിക്ഷുക്കളാണിവയെടൊ 63

ഇന്നുമുതൽക്കു ഹാംലെററ പ്രഭുവിനോടു സംസാരിച്ചു നിന്റെ സ്വസ്ഥമായ സമയത്തിന്റെ ഒരു നിമിഷംപോലും ചീത്തപ്പെടുത്തുവാൻ ഞാൻ സമ്മതിക്കില്ല എന്നാണ ഠരം പറഞ്ഞതിന്റെ എല്ലാംകൂടി സാരം. ഞാൻ പ്രത്യേകം പറയുന്നു. മനസ്സിരുത്തിക്കൊള്ളൂ! പോരു! പോവുക!

ഒഫീ— പറഞ്ഞതുപോലെ ഞാൻ കേൾക്കാം സ്വാമീ.

(രണ്ടാളും പോയി).

## രംഗം—4.

(മണ്ഡപം)

(ഹാംലെററ, ഹൊറെഷ്യോ, മാർസലസ്സ ഇവർ പ്രവേശിക്കുന്നു).

ഹാം— വല്ലാത്ത കാററടിക്കുന്നു. നല്ല തണുപ്പും.

ഹൊ— വിണ്ടു പൊളിയുന്ന കാററാണ.

ഹാം— എത്ര മണിയായി ഇപ്പോൾ?

ഹൊ— പന്ത്രണ്ടടിച്ചിട്ടില്ലെന്നു തോന്നുന്നു.

മാർ— അല്ല, അതടിച്ചു.

ഹൊ— ഉവ്വോ? ഞാൻ കേട്ടില്ല താനും; എന്നാൽ പ്രേതം നടക്കുന്ന സമയം അടുത്തു തുടങ്ങി. (വാദ്യഘോഷം, ഒരു വെടി ഉള്ളിൽനിന്നു) ഇതിന്റെ അർത്ഥമെന്താ തിരുമനസ്സേ?

ഹാം— രാജാവിപ്പോളുറങ്ങാതധികമദ്ധ്യമദോ-
ന്മേഷശക്തികളൊന്നി
ട്ടാജാതോന്മാദമാത്മസ്തുതിയൊടുതലകാ-
ഞ്ഞിട്ടുചാഞ്ചാടിടുന്നു

ഉടുക്കുന്നതിന്റെ നിറമല്ല—കാണുന്ന മാതിരിയല്ല

അദ്ദേഹംപാനപാത്രംപലശപഥമൊടോ-
രോന്നുതീൎക്കുന്നനേര-
ത്തിദ്ദേശത്തിൽപുകഴ്ത്തുന്നിതുവിതതമതി
വാദ്യഘോഷങ്ങളാലെ 64

ഹൊ— ഇത നടപ്പാണൊ?

ഹാം— ഓഹോ, ആതെ. ഞാൻ ൟ നാട്ടുകാരനാണെങ്കിലും ജന്മം മുതൽക്കെ ൟ സമ്പ്രദായം നിശ്ചയമുള്ളവനാണെങ്കിലും എനിക്കു തോന്നുന്നത ൟ നടപ്പിനെ മാനിക്കുന്നത, അനുഷ്ഠാനത്തേക്കാൾ ലംഘനം കൊണ്ടാകുന്നു എന്നാണ. ഇവിടെ എല്ലാ ദിക്കിലും മദ്യംകുടിച്ചു തല പൊക്കാതെ കളിക്കുന്ന ൟ സമ്പ്രദായം മറുനാട്ടുകാരുടെ ശകാരത്തിന്നും നിന്ദക്കും നമ്മെ പാത്രമാക്കിത്തീൎക്കുന്നു. അവർ നമ്മെ കള്ളുകുടിയന്മാരെന്നു വിളിക്കുകയും ചീത്തവാക്കുകളാൽ നമ്മുടെ വലിപ്പത്തിന്നു ഹാനി വരുത്തുകയും ചെയ്യുന്നു. എന്നു മാത്രമല്ല നോം എത്ര തന്നെ യോഗ്യതയോടുകൂടി എന്തു ശൂരപ്രവൃത്തിയെങ്കിലും ചെയ്താലും അതിന്റെ സത്തിനെ ൟ അപവാദം നശിപ്പിക്കയും ചെയ്യുന്നു.

ജന്മത്താൽതന്റെതെറ്റന്നിയെവരുവത്തു;മാ-
ലോചനക്കോട്ടപെട്ടു
ന്നാമട്ടായി,ത്രിദോഷപ്രകൃതി,നിലയിൽനി-
ല്ക്കാതെചേൎക്കുന്നതൊന്നും;
മേന്മേൽമാലോകർമാനിപ്പൊരുമഹിമകല-
ന്നീടുമാത്മസ്വഭാവ-
ത്തിന്മേൽക്കേടേകിടുംദുഷ്ക്രിയയുമിതിജന-
ങ്ങൾക്കുമൂന്നുണ്ടുദോഷം 65

പ്രകൃതിവകയു,മംഗദോഷകോപോത്ഥവും,താൻ
വികൃതിയിലുളവാക്കീടുന്നതും,മൂന്നുദോഷം
അഖിലഗുണമിണങ്ങുന്നോൎക്കുമേന്യൂനഭാവം
നിഖിലരുടെയഭിപ്രായത്തിലുംചേൎക്കുമെല്ലൊ 66
പെരുതാസ്ഥൂലവിധമനവധി
വിരതിവരാതൊത്തഗുണഗണത്തേയും

ഒരുദോഷബിന്ദുമാത്രം
പെരുതെവിഷളാക്കുവാൻപോരും 67

(പ്രേതം പ്രവേശിക്കുന്നു)

ഹൊ— ഹേ! തിരുമനസ്സേ! നോക്കു! ഇതാ വരുന്നു.
ഹാം— ദേവകളും പുരോഹിതന്മാരും നമ്മെ രക്ഷിക്കട്ടെ.

അങ്ങുന്നുത്തമദൈവമായിട്ടുകിലും
പൊട്ടപ്പിശാചാകിലും
വിണ്ണുംസ്വസ്സുഖവായുവോനരകദു-
ഷ്ടാററോവഹിച്ചീടിലും
ന്നാങ്ങാശിഷ്ടദുഷ്ചിന്തയായിട്ടുകിലും
സദ്ധർമ്മമായാലുമീ
ന്നാങ്ങാക്ഷേപകരാകൃതിക്കണകയാൽ,
മിണ്ടുംഭവാനോടുഞാൻ 68

ഞാൻ അങ്ങേ: ഹാംലെററരാജാവ്, അച്ഛൻ, ഡന്മാക്കിലെ രാജ്യാധിപതി എന്നൊക്കെ വിളിക്കും. ഹേ! എന്നോടു സമാധാനം പറയു! ഞാനീ അറിവില്ലായ്മയിൽ കിടന്നു പൊളിയാതിരിക്കട്ടെ.

മൃത്യുശേഷമതിശുദ്ധസംസ്ഥിതിയിലസ്ഥി
ധാത്രിയിലടിസ്ഥലം
ചേർത്തമൂടുപടമൊത്തൊടുത്തിഹപുറത്തു
വന്നതുകിമർത്ഥമൊ
തത്രഞങ്ങളരികത്തുനിന്നുടലെടുത്തു
വെച്ചഘപട്ടത്തവെൺ
കൽത്തളംതവഗതത്തിനായ്മുകർപിളർത്ത
തെന്തുപറകുത്തരം 69

എന്താണർത്ഥമിതിന്നുചത്തശവമ-
ങ്ങാപാദചൂഡംപട-
ക്കെന്തുംശസ്ത്രവുമായിമങ്ങിയനിലാ-
വത്തിങ്ങുരണ്ടാമതും
ഹന്തക്രൂരതരാപിനേകിയിഹലോകാ-
ത്മാവിനെത്താതെതാരാ

ചിന്തകൊത്തഭയത്തിൽഞങ്ങളെവിറ-
പ്പിച്ചെന്തിനാശ്ശനുവീ 70
ഞങ്ങളെന്താ ചെയ്യേണ്ടത്?

(പ്രേതം ഹാംലെററിനെ മാടി വിളിക്കുന്നു)

ഹൊ— ഇവിടുത്തോട മാത്രം ചിലത പറവാനിഷ്ടപ്പെടുന്ന മാതിരിയിൽ അദ്ദേഹത്തിൻെറ കൂടെ ചെല്ലാനിവിടുത്തെ ഇതാ മാടി വിളിക്കുന്നു.

മാർ— നോക്കു! കുറച്ചു ദൂരത്തേക്കു അതെത്ര മര്യാദയായി മാടി വിളിക്കുന്നു. എന്നാലതിൻെറ കൂടെപ്പോകരുതെ.

ഹൊ— അരുതെ; ഒരിക്കലും അരുതെ.

ഹാം— അവിടുന്ന സംസാരിക്കില്ല; അപ്പോൾ ഞാനവിടുത്തെപ്പിന്നാലെ പൊവുകയും ചെയ്യും.

ഹൊ— തിരുമനസ്സെ! ചെയ്യരുതെ.

ഹാം— എന്താ പേടിക്കാൻ? എൻെറ ജീവൻ എനിക്കൊരു സൂശിയോളംകൂടി വിലയില്ല. പിന്നെ എൻെറ ആത്മാവവിടുത്തെപ്പോലെ തന്നെ നശ്വരമല്ലാത്തതകൊണ്ട അവിടുന്നെന്നോട്ട കൂട്ടിയാലെന്തു കൂട്ടം. അവിടുന്ന പിന്നെയും എന്നെ മാടി വിളിക്കുന്നു. ഞാൻ പിന്നാലെ ചെല്ലും.

ഹൊ— അല്ലേരാജകുമാര!വാരിയിലൊഴു-
കുത്തിങ്കലോതാൻവിളി-
ച്ചല്ലെങ്കിൽകടൽകുത്തനെക്കടലടി
പ്പാറപ്പുറത്തിങ്കലോ
മെല്ലെക്കൊണ്ടുനിറുത്തിനിൻതിരുകരൾ-
ക്കാലോചനാബുദ്ധിയ-
ങ്ങില്ലന്നാംപടി,ഭാഷമാറിയവിടെ
ഭ്രാന്താക്കിവിട്ടെങ്കിലോ 71
അതു വിചാരിക്കു.
ഇളികാഴിയിലാഴമുള്ളാഴുതലം
നോക്കുമ്പൊഴുംവീണ്ടുമി-
ങ്ങുള്ളിൽകണ്ണകടുതരമോട്ടടനിര-
ക്കുന്നൊച്ചകേൾക്കുമ്പൊഴും

അത്രകളെല്ലാരുമേറ്റുവേണ്ടയിതല-
ച്ചോറിന്നുബുദ്ധിക്ഷയം
വദ്ധിക്കുംപടിമാനുഷക്കൊരുമനോ-
രാജ്യങ്ങളുണ്ടാക്കിടും 72

ഹാം— പിന്നെയും അവിടുന്നു മാടി വിളിക്കുന്നു. നടക്ക ഞാൻകൂടെ വരാം.

മാർ— സ്വാമി! ഇവിടുന്നു പോവാൻ പാടില്ല.

ഹാം— കയ്യെടുക്ക.

ഹൊ— പറഞ്ഞതു കേൾക്കു. ഇവിടുന്നു പോയിക്കൂടാ.

ഹാം— എന്റെ വിധി വിളിച്ചു നിലവിളിക്കയും, ഈ ശരീരത്തിലുള്ള തുച്ഛങ്ങളായ ഓരോ രക്തസിരകൾക്ക "നെമിയാ"യിലുള്ള സിംഹത്തിന്റെ ഞരമ്പുകളുടെ കടുപ്പത്തെ ഉണ്ടാക്കി തീക്കയും ചെയ്യുന്നു. (പ്രേതം മാടി വിളിക്കുന്നു). ഇപ്പോഴും എന്നെ വിളിക്കുന്നു. പിടുത്തം വിടുവിൻ (അവരുടെ കയ്യിൽനിന്നു ഊരീട്ടു) ഈശ്വരനാണ എന്നെ തടസ്ഥം ചെയ്യുന്നവനെ ഞാൻ ഒരു പ്രേതമാക്കും. അങ്ങോട്ടു നീങ്ങി നില്ക്കു. നടക്കു. ഞാൻ കൂടെപ്പോരുന്നുണ്ട. (പ്രേതവും ഹാംലെററും പോയി).

ഹൊ— അവിടെക്ക മനോരാജ്യംകൊണ്ടു ബുദ്ധിഭ്രമം നന്നെ വദ്ധിച്ചു വരുന്നു.

മാർ—നമുക്കുംകൂടെ പോവുക. ഇങ്ങിനെ അവിടുന്നു പറയുന്നത അനുസരിക്കുന്നതു തരമല്ല.

ഹൊ— നമുക്കുംകൂടെ പോവുക. ഇതെങ്ങിനെ കലാശിക്കും?

മാർ— ഡന്മാക്കരാജ്യത്തിന്നു ചില തകരാറുകളൊക്കെ വന്നിട്ടുണ്ട

ഹൊ— ദൈവം എല്ലാം നേരെയാക്കി തീക്കട്ടെ.

മാർ— അല്ല. അങ്ങിനെ വെച്ചാൽ പോരാ. നമുക്ക തന്നെ വല്ലതും ചെയ്യണം. (എല്ലാവരും പോയി)

## രംഗം—5

(മണ്ഡപത്തിന്റെ കുറച്ചങ്ങേഭാഗം).

(പ്രേതവും ഹാംലെററും പ്രവേശിക്കുന്നു).

ഹാം— എവിടെക്കാണെന്നെ ഇവിടുന്നു കൊണ്ടുപോകുന്നത്? പറയൂ. എനി അധികം ഞാൻ വരില്ല.

പ്രേതം— എന്നെ സൂക്ഷിച്ചു നോക്കൂ.

ഹാം— അങ്ങിനെ തന്നെ.

പ്രേതം— എന്റെ സമയം വരാറായി. അതു വന്നാൽ ഞാൻ ഗന്ധകമയമായും കഠിനവേദന ഉണ്ടാക്കുന്നതായും ഉള്ള ജ്വാലകൾക്കധീനനാവണം.

ഹാം— പാവപ്പെട്ട പ്രേതമെ! കഷ്ടം.

പ്രേതം— എന്നെപ്പററി വ്യസനിക്കരുത. എന്നാൽ ഞാൻ വെളിവാക്കുന്നതിനെ പ്രത്യേകം മനസ്സിരുത്തി കേൾക്കൂ.

ഹാം— പറയൂ! ഞാൻ കേൾപ്പാൻ തെയ്യാറായിരിക്കുന്നു.

പ്രേതം—അതുപോലെ തന്നെ താൻ കേട്ടാൽ പ്രതിക്രിയ ചെയ്യാനും.

ഹാം— എന്ത!

പ്രേതം— നിൻതാതപ്രേതമീഞാൻ മനുജജഡശയിൽമുൻ
ചെയ്യോരപ്പാപമാലാ
സന്താനംവെന്തുതീരുംവരെനിശകളിലി-
ങ്ങോട്ടുലാത്തീടുവാനും
ചിന്തുംതീയ്യിങ്കൽനിന്നങ്ങിനെപകൽമുഴുവൻ
നോററുകൊണ്ടീടുവാനും
ഹന്തക്ലേശപ്പെടുമ്മാറൊരുവിധിവിധിക-
ല്പിച്ചുകർമ്മാനുരൂപം 73
എന്നെബ്ബന്ധിച്ചകാരാഗൃഹകഥപറയാ-
മായിരുന്നെങ്കിലല്പം
ചൊന്നാലുള്ളംനടുങ്ങും, തവയുവനിലയാം
ചോരയോടാറുറയ്ക്കും
മിന്നുംനക്ഷത്രമട്ടന്തിടുമഥമിഴിയും
കെട്ടഴിഞ്ഞോററരോമം
മിന്നുംപേടിച്ചമുള്ളൻവടിവിലതുവിധം
ചൊല്ലുവാനുണ്ടസംഖ്യം 74

എന്നാൽ പരലോകത്തിലെ ഗൂഢകഥകൾ ചർമ്മങ്ങളായ ചെവികൾക്കു അറിവു കൊടുത്തുകൂടാ. കേൾക്കൂ! ഹാംലെ

ററ കേൾക്ക! തന്റെ ഇഷ്ടമുള്ള അച്ഛനെത്താനെപ്പോഴെങ്കിലും സ്നേഹിച്ചിട്ടുണ്ടെങ്കിൽ.

ഹാം— ദൈവമെ!

പ്രേതം— വളരെ നിന്ദ്യപ്രകൃതിവിരുദ്ധമായും ആയാളെക്കൊന്നതിന്നു പ്രതിക്രിയ ചെയ്യും.

ഹാം— കൊല്ലുകയോ ?

പ്രേതം— വളരെ നികൃഷ്ടമായ ഒന്നാന്തരം കുല. എന്നാലതു ചീത്തയായും അത്ഭുതമായും പ്രകൃതി വിരുദ്ധമായും—

ഹാം— സൂക്ഷ്മാലോചനയുടെയോ, അനുരാഗവിഷയമായ വിചാരത്തിന്റെയോ, ചിറകുകളുടെ വേഗത്തിൽ ഇതിന്നു പ്രതിക്രിയ ചെയ്യാൻവേണ്ടി കുതിച്ചു പായാൻ ഇതറിയുവാനിനിക്കു വൈകിയിരിക്കുന്നു.

പ്രേതം— താനതിനുമതി. ഒരം കാര്യത്തിൽ ഇളകുന്നില്ലെങ്കിൽ താൻ വൈതരണീനദിതീരത്ത ബഹു സുഖമായി പുളച്ചു വളരുന്ന കള പുല്ലുകളെക്കാൾ അധികം മന്ദനാണ. എന്നാൽ ഹാംലെററ! കേൾക്ക! ഞാനെന്റെ ഉദ്യാനത്തിൽ കിടന്നുറങ്ങുമ്പോൾ ഒരു പാമ്പെന്നെ കടിച്ചു എന്നാണ പുറത്തേക്ക പറഞ്ഞിരിക്കുന്നത. ഡന്മാൿകിലുള്ള എല്ലാ ചെവികളെയും എന്റെ മരണത്തിന്നു കളവായ കാരണം പറഞ്ഞു വല്ലാതെ വഷളാക്കിയിരിക്കുന്നു. എന്നാൽ തന്റെ അച്ഛനെ കടിച്ച പാമ്പാണിപ്പോൾ കിരീടം ധരിക്കുന്നതെന്നു യോഗ്യനും ചെറുപ്പക്കാരനുമായ താനറിയണം.

ഹാം— ദിവ്യചക്ഷുസ്സുള്ള എന്റെ ആത്മാവെ! എന്റെ എളയച്ഛനോ?

പ്രേതം—അതെ; കള്ളൻവല്ലാത്തഗമ്യാരതവിടപശുവാ-
ഷ്ടിട്ടു,ദാനങ്ങൾകൊണ്ടീ-
യുള്ളാദുർവൃത്തമാകുംവലിയഫലിതമെ !
ദാനമെ!നിങ്ങളമ്പാ-
കൊള്ളാംചാരിത്രമുള്ളോളിവളിതിവെളിവിൽ
കാട്ടുമെൻദേവിയെത്താ-

നുള്ളാലഭാസകാമത്തൊഴിലിനുതുണയാ-
മ്മട്ടവൻപാട്ടിലാക്കി 75

ഹേ! ഹാംലെററ്! ഇതെത്ര ഭക്തിയില്ലാത്ത പ്രവൃത്തിയായിപ്പോയി!

കല്യാണകാലമതിലന്നുകൊടുത്തസത്യ-
മെല്ലാംപുലൎത്തിയൊരതിപ്രിയനെന്നെവിട്ടും
എല്ലാററിലുംപ്രകൃതിയാൽമമകീഴിൽനില്ക്കും
വല്ലാത്തൊരാഖലനിണങ്ങിയതെന്തുകഷ്ടം 76
ന്യായംവിട്ടൊരുകാമഗോഷ്ഠികളിലു-
ള്ളത്യാഗ്രഹംദൈവത-
പ്രായംവേഷമെടുത്തിരക്കിലുമന-
ങ്ങീടാദുഷ്ടംസൽഗുണം
മായംവിട്ടതുപോലെകാമമഴകു-
ള്ളാദ്ദേവനോടൊത്തിരി-
പ്പായാലുംസുരതല്പനിൎവൃതിവെറു-
ത്തിച്ഛപ്പെടുംകുപ്പയിൽ 77

നില്ക്കട്ടെ! പ്രഭാതവായുവാസിക്കുന്നു. എന്നു തോന്നുന്നു. ഞാൻ ചുരുക്കിപ്പറയാം. എന്റെ പതിവിൻപ്രകാരം ഉച്ചക്കുദ്യാനത്തിൽ കിടന്നുറങ്ങുമ്പോൾ ഞാൻ കരുതാത്ത സമയത്ത തന്റെ എളയച്ഛൻ സ്വകാൎയ്യമായി, ഒരു കുപ്പിയിൽ അതി വിഷമയമായി കുഷ്ഠത്തിന്റെ മാതിരി ഗ്രന്ധികളുണ്ടാക്കുന്ന ഒരു ദ്രാവകത്തോടുകൂടി, കടന്നു വന്നു അതു എന്റെ ചെവിട്ടിൽ പാൎന്നു. രസത്തിന്റെ മാതിരിശരീരത്തിൽ സകല ദ്വാരങ്ങളിൽക്കൂടിയും പോകുവാൻ തക്കവണ്ണം മനുഷ്യന്റെ രക്തത്തിനോട അത്ര വിരോധം അതിനുള്ളതിനാൽ വളരെ വേഗത്തോടും ശക്തിയോടുംകൂടി വ്യാപിച്ചു പാലിൽ പുളിച്ചുവെള്ളം ചേൎന്നമാതിരി നേരിയതും ശുദ്ധമായതുമായ രക്തത്തെ തൈരുപോലെയാക്കും. അത എന്റേതു അങ്ങിനെ ആക്കി. ഉടനെ എന്റെ മാൎദ്ദവമുള്ള ശരീരം മുഴുവൻ കുഷ്ഠത്തിന്റെ മാതിരിയായി. ചീത്തയായും വെറുപ്പുള്ളതുമായ ഒരാവരണമായി ചൊറി പുറപ്പെട്ടു. ഇപ്രകാരം ഉറങ്ങുമ്പോൾ ഒരു സോദരന്റെ കൈ

കൊണ്ടു ജീവനും കിരീടവും രാജ്ഞിയും ക്ഷണത്തിലിനി
ക്ക ഇല്ലാതെയായി. എന്നു മാത്രമല്ല എന്റെ പാപം തി
കഞ്ഞ കാലത്തുകൂടി ഗതികൊള്ളു മാൎഗ്ഗങ്ങൾ ചെയ്യാതെയും മു
മ്പിൽകൂട്ടി കരുതാൻ അവസരം തരാതെയും, അവസാനകാ
ലത്തു കൊടുക്കുന്നതുപോലെ പരിശുദ്ധമായ തൈലം ഏ
ല്പിക്കാതെയും എന്നെ കൊന്നു. ഇതൊന്നും നോക്കാതെ
കുററങ്ങളെല്ലാം എന്റെ തലക്കു വെച്ചു എന്നെ എന്റെ
വഴിക്കയച്ചു.

ഹാം— കഠിനം, ഭയങ്കരം, വളരെ ഭയങ്കരം.

പ്രേതം— ചുമ്മാതെയെത്ര്യന്നാലമരുതിഹ-
നി വല്ലെങ്കിലുമുടൻ
ഡന്മാർക്ക്വ്വീശതല്പെവിടരുതിപുല-
യാട്ടെന്നുള്ളവയുടെ
വാസംനില്ക്കട്ടേയുള്ളംപരമൊരുചളി-
യാകൊല്ലമമ്മവിഷയം
ക്ലേശംചിന്തിച്ചിടൊല്ലാത്മനിൎദ്ദയമവ-
ളെദൈവത്തിനുവിട്ടു 78
ഘോരമായിട്ടവൾക്കുള്ളിൽച്ചേരുമാമുള്ളു നിത്യവും
ഏറെ കഠിനമായ്ക്കുത്തികീറിനൊവിച്ചുകൊള്ളുമെ 79
വേഗം പോയ്ക്കൊള്ളു! തനിക്കു നല്ലത വരട്ടെ!
മിന്നാമിനുങ്ങിസൂചിപ്പിക്കുന്നു സൂൎയ്യോദയാഗമം
മന്ദപ്രയോജനമിതിൻവഹ്നിമങ്ങിത്തുടങ്ങിതെ 80
അങ്ങിനെയാവട്ടെ! അങ്ങിനെയാവട്ടെ! ഹാംലെററ! എ
ന്നെ ഓൎമ്മയുണ്ടായിരിക്കണം. (പ്രേതംപോയി)

ഹാം— ഹെ സകല ദൈവങ്ങളേ! അല്ലേ ഭൂമി! എനിയെന്താ
ണ നരകത്തിനേയുംകൂടി ഞാൻ കൂട്ടട്ടെ. ച്ശൂ! ശ്ശൂം, ശ്ശൂം,
എന്റെ മനസ്സെ! ധൈൎയ്യത്തോടുകൂടിയിരിക്ക. എന്റെ മാം
സപേശികളെ! ഉടനെ നിങ്ങൾ വൃദ്ധന്മാരാകരുതെ എന്നെ
ദൃഢതയോടെ താങ്ങി നിൎത്തുവിൻ. ഇവിടത്തെ ഓൎമ്മയു
ണ്ടായിരിക്കേണമെന്നൊ? പാപപ്പെട്ട പ്രേതമെ! ചിന്താ
കുലമായ എന്റെ ഒരം തലയിൽ ഓൎമ്മകൊള്ള ശക്തി നി
ല്ക്കുന്ന കാലം മുഴുവൻ ഞാനങ്ങിനെ ചെയ്യുന്നുണ്ട. ഇവി

ട്ടത്തെ ഓൎമ്മയുണ്ടായിരിക്കേണമെന്നൊ? ഓ. അങ്ങിനെ തന്നെ.

എന്നുൾപ്പട്ടത്തിനുള്ളാച്ചിലരുചികലരും
　　തുച്ഛകാൎയ്യങ്ങളേയും
പിന്നെഗ്രന്ഥോപദേശങ്ങളെയുമഴകെഴും
　　മററത്രപങ്ങളേയും
എന്നല്ലാപണ്ടുകണ്ടാപ്രതിമകളുടെയാ-
　　ച്ഛായയുംമാച്ചുമററാ
ന്നെന്ന്യേനിന്നാജ്ഞമേച്ചുൻതെളിവൊടിഹതല-
　　ച്ചോറിൽഞാൻസത്യമാണെ 81

ആയൊ മഹാദുഷ്ടേ! ആയൊ കള്ള! കള്ള! കാട്ടുകള്ളൻ ചിരിക്കുന്നു! എൻെറ പുസ്തകം, എൻെറ പുസ്തകം, ഒരുത്തന പുഞ്ചിരിയിട്ടുകൊണ്ടിരിക്കെ കഠിനം കാട്ടാൻ കഴിയും. എല്ലാം എഴുതി വെക്കേണ്ടതാണ. മററെങ്ങും ഇല്ലെങ്കിലും ഡന്മാൎക്കിൽ അങ്ങിനെ ആണ നിശ്ചയം. (എഴുതുന്നു) ആ ഇളയച്ഛൻ അവിടെ നില്ക്കട്ടേ! എന്നോടു പറഞ്ഞതു നോക്കട്ടേ! അങ്ങിനെയാട്ടേ! അങ്ങിനെയാട്ടേ! എന്നെ ഓൎമ്മയുണ്ടായിരിക്കണം എന്നാണ. ഞാൻ അതു പ്രതിജ്ഞ ചെയ്തിരിക്കുന്നു.

ഹൊ— (ഉള്ളിൽ) തിരുമനസ്സേ! തിരുമനസ്സേ!
മാർ— (ഉള്ളിൽ, ഹാംലെററ പ്രഭാവെ!
ഹൊ— (ഉള്ളിൽ) അവിടുത്തെ ദൈവം രക്ഷിക്കട്ടെ.
മാർ— (ഉള്ളിൽ) അങ്ങിനെയാവട്ടെ.
ഹൊ— (ഉള്ളിൽ) ഓ ഹോ തിരുമനസ്സെ!
ഹാം— ഹോ, ഹോ, ഹോ, വാ പക്ഷി! വാ! വാ!

(ഹൊറേഷ്യോ, മാർസലസ്സ ഇവർ പ്രവേശിക്കുന്നു)

ഹൊ— യോഗ്യനായ തിരുമനസ്സെ! എന്താ ഇങ്ങിനെ?
മാർ— സ്വാമീ! എന്താ വൎത്തമാനം?
ഹാം— വലിയ അത്ഭുതം.
ഹൊ— ഇവിടുന്നരുളിച്ചെയ്താലും!
ഹാം— പാടില്ല; നിങ്ങളതു പുറത്താക്കും.
ഹൊ— ദൈവമാണ തിരുമനസ്സെ! അതു ഞാൻ ചെയ്കില്ല.

മാർ— സ്വാമി! ഞാനുമില്ല.

ഹാം— എങ്ങിനെയാണിത്തു നിങ്ങളോട പറയേണ്ടത? മനുഷ്യന്റെ ഹൃദയത്തിന്ന അതെപ്പോഴെങ്കിലും വിചാരിപ്പാൻ വയ്യുമോ! എന്നാൽ നിങ്ങൾ അത സ്വകാര്യമാക്കി വെക്കില്ലേ?

ഹൊ, മാർ— ദൈവമാണ സത്യം തിരുമനസ്സേ!

ഹാം— ഡന്മാർക്കിൽ മുഴുവൻ നോക്കിയാൽ ആനകള്ളനായിട്ടല്ലാതെ ഒരു ദുഷ്ടനേയും കാണില്ല.

ഹൊ— തിരുമനസ്സേ! ഇത ഞങ്ങളോട പറയുവാൻ ഒരു പ്രേതം ശവക്കുഴിയിന്ന വരികയും മററും വേണ്ടാ.

ഹാം— ശരി, ശരി, അതുകൊണ്ട അധികമൊന്നും പറയാതെ നമുക്ക കൈപിടിച്ച പിരിയുക അതാണ നല്ലത. നിങ്ങൾ നിങ്ങൾക്കിഷ്ടവും കാര്യവുമുള്ള ദിക്കിലേക്ക പൊയ്ക്കൊൾവിൻ. എല്ലാവർക്കുമുണ്ടാവുമെല്ലൊ ഓരോ കാര്യങ്ങളും, ആഗ്രഹങ്ങളും മററും. എന്റെ പാട്ടിൽ ഞാനും പൊയ്ക്കൊള്ളാം. എത്ര മോശമായ നിലയായാലും വേണ്ടില്ല.

ഹൊ— ഇതൊക്ക ഒന്നിലും തൊടാതെ പറയുന്ന വാക്കുകളല്ലെ തിരുമനസ്സേ!

ഹാം— നിങ്ങൾക്ക അവ അസന്തോഷത്തെത്തരുന്നതിൽ ഞാൻ വളരെ വ്യസനിക്കുന്നു. ഉവ്വ! സത്യമായിട്ടും വളരെ.

ഹൊ— മുഷിച്ചലൊന്നുമില്ല തിരുമനസ്സേ!

ഹാം— ദൈവമാണ! ഉവ്വ, വളരെ മുഷിച്ചിലുണ്ട താനും ഹൊറേഷ്യോ! ഇവിടെ ഞാൻ കണ്ടതിനെപ്പററി—അതൊരു സത്യമായ പ്രേതമാണെന്ന പറയട്ടെ. ഞങ്ങൾ തമ്മിലുള്ളതിനെ അറിവാനുള്ള തന്റെ മോഹം കഴിയുന്നേടത്തോളം ഒതുക്ക! എന്നാൽ പിന്നെ എന്റെ സ്നേഹിതന്മാരെ! നിങ്ങൾ സ്നേഹിതന്മാരും, വിദ്വാന്മാരും, യോദ്ധാക്കളുമാണെല്ലൊ. ഞാനൊന്നപേക്ഷിക്കട്ടെ.

ഹൊ— അതെന്താ? തിരുമനസ്സേ! ഞങ്ങൾ ചെയ്യാമെല്ലൊ.

ഹാം— ഇന്നു രാത്രി കണ്ടതിനെ നിങ്ങളൊരിക്കലും പുറത്തു പറയരുത.

ഹൊ, മാർ— ഞങ്ങളതു ചെയ്യില്ല തിരുമനസ്സേ!

ഹാം— അതുപോരാ; എന്നാൽ സത്യം ചെയ്യിൻ.
ഹൊ— സത്യമാണ. ഞാൻ പറയില്ല തിരുമനസ്സേ!
മാർ— സത്യമാണ ഞാനുമില്ല; സ്വാമി!
ഹാം— എന്റെ വാള്ള പിടിച്ച
മാർ— ഞങ്ങൾ സത്യം ചെയ്തുവെല്ലൊ.
ഹാം— എന്റെ വാള്ള പിടിച്ച വിധിപ്രകാരം സത്യം ചെയ്യിൻ.
പ്രേതം— (അധോഭാഗത്ത) സത്യം ചെയ്യിൻ.
ഹാം— അ! ഹാ! ഹാ! അങ്ങിനെ പറയുന്നുവോ? ഇവിടന്നാവിടെയുണ്ടോ? ഇങ്ങോട്ട വരു! ഇവിടുന്നിയ്യാളെ ഭൂമിയുടെ താഴെ കൊണ്ടുപോയി സത്യം സമ്മതിപ്പിക്ക.
ഹൊ— സത്യവാചകം പറഞ്ഞാലും തിരുമനസ്സേ!
ഹാം— താനീക്കണ്ടതിനെ ഒരിക്കലും പറയില്ലെന്ന എന്റെ വാള്ള പിടിച്ച സത്യം ചെയ്യ.
പ്രേതം— (അധോഭാഗം) സത്യം ചെയ്യ.
ഹാം— സൎവ്വവ്യാപിയോ? എന്നാൽ നമുക്ക സ്ഥലം മാററുക. ഹെ! ഇങ്ങോട്ട വരുവിൻ! എന്റെ വാളിന്മേൽ നിങ്ങളുടെ കൈ രണ്ടാമതുംവെച്ച നിങ്ങളീക്കേട്ടതിനെ ഒരിക്കലും പറയില്ലെന്ന വാളുപിടിച്ച സത്യം ചെയ്യിൻ!
പ്രേതം— (അധോഭാഗത്ത) സത്യം ചെയ്യിൻ!
ഹാം— നല്ലവണ്ണം പറഞ്ഞുവോ? മൂത്തപെരിച്ചാഴി! നിനക്ക നിലത്തിത്ര ക്ഷണം തുരപ്പാൻ കഴിയുമോ? യോഗ്യനായ ഖനകൻ കൂട്ടരെ ഒരിക്കൽകൂടി സ്ഥലം മാറുക.
ഹൊ— അല്ലയൊ രാപ്പകലെ! നോക്ക ഇതെന്തൊരു പുതുമ.
ഹാം— അപ്പോൾ പുതിയ ആളെ ആദരിക്കുന്ന മാതിരി ഇതിനെയും ആദരിക്ക! ഹൊറേഷ്യോ! തന്റെ തത്വശാസ്ത്രപ്രകാരം കാണുന്നതിലധികം സംഗതികൾ ഒരം ഭൂലോകത്തും പരലോകത്തും ഉണ്ട. എങ്കിലും വരു! നിങ്ങൾ ബുദ്ധിമുട്ടുപോൾ ദൈവത്തിന്റെ കൃപ ഉണ്ടാവുമെന്ന വിചാരിക്കുംപ്രകാരം, എനിമേലാൽ ഞാനൊരു ഭ്രാന്തന്റെ നില നടിപ്പാൻ വിചാരിക്കുന്നതുകൊണ്ട എന്റെ നടവടിയിൽ എത്ര തന്നെ അസാധാരണത്വം ഉണ്ടായാലും അ

പ്പോൾ ഇങ്ങിനെ കൈകെട്ടിപ്പിണച്ചുകൊണ്ടോ, ഇങ്ങിനെ തല കുലുക്കികൊണ്ടോ, അതെ അതെ നമുക്ക നല്ല നിശ്ചയമുണ്ട എന്നൊ, വേണമെന്നു വിചാരിച്ചിരുന്നെങ്കിൽ ഇതൊക്കെ നമുക്ക വെളിപ്പെടുത്തുവാൻ കഴിയുമായിരുന്നു എന്നൊ, നമുക്ക സംസാരിപ്പാനിഷ്ടമുണ്ടായിരുന്നൊങ്കിൽ— എന്നൊ, ഇത വെളിപ്പെടുത്തുവാൻ സമ്മതിച്ചിരുന്നെങ്കിൽ അതിന്നു കഴിയുന്നവരുണ്ടായിരുന്നു എന്നൊ, ഓരൊ ദ്വയാൎത്ഥവാചകങ്ങൾ പറഞ്ഞുംകൊണ്ടോ, എന്നെ കണ്ടാൽ, നിങ്ങൾക്കെന്നെപ്പററി എന്തെങ്കിലും അറിവുണ്ടെന്നു കരിക്കലും പറയില്ലെന്നു സത്യം ചെയ്യിൻ!

പ്രേതം— (അധോഭാഗത്ത) സത്യം ചെയ്യിൻ!

ഹാം— അസ്വസ്ഥനായ പ്രേതമേ! മിണ്ടാതിരിക്ക! മിണ്ടാതിരിക്ക!

ഹൊ, മാർ—(സത്യം ചെയ്യുന്നു)

ഹാം— അങ്ങോട്ടിനിക്കപെരുകുന്നതുപോലെവേഴ്ച
യിങ്ങോട്ടുമാവതിനപേക്ഷയിവൻെറയിഷ്ടം
ഹാംലെററപോലെയൊരുസാധുവിനാവതൊളു-
മാമ്മാട്ടുകാട്ടുമിഹദൈവസഹായമെങ്കിൽ 32

നമുക്ക ഒന്നിച്ച പോവുക. എല്ലായ്പോഴും നിങ്ങളുടെ വിരൽ ചുണ്ടത്തിരിക്കട്ടേ എന്നു ഞാൻ പ്രാൎത്ഥിക്കുന്നു. കാലം പിഴച്ചിരിക്കുന്നു. കുരുത്തം കെട്ട അസൂയെ! ഇത നേരെ ആക്കാൻ ഞാൻ വന്നു തീൎന്നുവെല്ലോ. അല്ലല്ല വരു! നമുക്ക ഒന്നിച്ച പോവുക. (എല്ലാവരും പോയി).

## അങ്കം—2. രംഗം—1.

(പൊളോണിയസ്സിൻെറ വീട്ടിൽ ഒരു മുറി അകം)

(പൊളോണിയസ്സ, റൈനാൾഡോ ഇവർ പ്രവേശിക്കുന്നു)

പൊ— അയാൾക്കീപ്പണവും ഈ എഴുത്തുകളും കൊണ്ടുകൊടുത്തേക്ക റൈനാൾഡോ!

റൈ— അങ്ങിനെ തന്നെ സ്വാമി!

പൊ— നീയ്യായാളെ ചെന്നു കാണുന്നതിന്നു മുമ്പായി ആയാളുടെ നടപ്പിനെപ്പററി അന്വേഷിക്കുന്നതായാൽ വളരെ ഉചിതമായിരിക്കും.

റൈ— ഞാനതങ്ങിനെ വിചാരിച്ചിട്ടുണ്ടു സ്വാമി.

പൊ— ശരി! വളരെ നല്ലതുതന്നെ. നോക്കു! ഒരു കാൎയ്യം വേണം. ഒന്നാമതായിട്ടു, പാരിസ്സിൽ ഡന്മാൎക്കുകാർ എങ്ങിനെയാ? എന്താ സമ്പ്രദായം? ആരെല്ലാമാണ? എന്താ ഉപജീവനത്തിന്നു വഴി? അവൎക്കു എവിടേയാണ താമസം? ആരോടെല്ലാമാണ സഹവാസം? എന്തു ചിലവുണ്ടു? എന്നൊക്കെ എനിക്കു വേണ്ടി അന്വേഷിക്കണം.

അവികലമതുമിതുമായി
ട്ടവിടെച്ചോദിച്ചൊട്ടുക്കുമെന്മകനെ
അവരറിയുമെന്നു കണ്ടാ-
ലവരോടാപ്രകൃതമൊന്നുട്ടത്തറിയു 83

ആയാൾക്കുള്ളുന്മിത്രലോകങ്ങളെന്നാ-
ല്ലായാളായുംമേവേച്ഛയുണ്ടല്പമാത്രം
നീയ്യാമട്ടായിട്ടൊട്ടുകന്നീഷ്ടനാട്യ-
ക്കയ്യായ്നില്ക്കേണം,നീധരിക്കുന്നതില്ലേ 84

റൈ— സ്വാമി! ഉവ്വ്. വളരെ നല്ലവണ്ണം.

പൊ— എന്നാൽ കുറച്ചായാളെയും പരിചയം അധികമുണ്ടെന്നു പറയരുത. എന്നാൽ ആയാളെപ്പററിയുള്ള വൎത്തമാനത്തിൽ, ആയാൾ വളരെ പോക്കിരിയും, അതുമിതുമൊക്കെ ചെയ്യാൻ വാസനയുള്ളവനുമാണെന്നാണെങ്കിൽ, ആയാളെപ്പററി ദൂഷ്യമായി നിനക്കു ബോധിച്ചത ഒക്കെനീ പറഞ്ഞോ. ആയാൾക്കു മാനഹാനി വരത്തക്കതായിട്ടുള്ളതൊന്നുമരുത. അതു മനസ്സിരുത്തണം; എന്നാൽ ഒരുത്തന്റെ ശാസനയിലല്ലാത്ത യുവാവിന്നുണ്ടാകാവുന്ന പോക്കിരിത്തം ധോരണി ഠരം വക ദൂഷ്യങ്ങളെപ്പററിപ്പറയാം.

റൈ— സ്വാമീ! ചൂതുകളിയില്ലേ? അതുപോലെ

---

പാരിസ്സ= ഫ്രാൻസിൽ പ്രധാന പട്ടണം.

പൊ— അതേ! അല്ലെങ്കിൽ മദ്യപാനം, മല്ലടി, ശപഥം, കലമ്പൽകൂട്ടുക അത്രക്കൊക്കെയാവാം.

റൈ— സ്വാമീ! അദ്ദേഹത്തിന്നതിൽ കുറച്ചിൽ വരും.

പൊ— ഛെ! ഇല്ല, നിന്റെ ശകാരം ഭംഗിയിലാണെങ്കിൽ തരക്കേടില്ല.

പൊട്ടനവൻവിടനെന്നോതിടേണ്ടതുമി-
ന്നിച്ഛില്ലഞാൻജഗതിത
ന്നിഷ്ടംനടപ്പൊരുയുവാവിന്നെഴുംപ്രകൃതി-
യാലുള്ളദോഷനിരയോ
മുട്ടത്തമുള്ളകരളാകത്തുന്നതോബാലികൾ-
കാട്ടുന്നപോക്കിരിതയോ
തട്ടുംപലക്കുമിവയാണെന്നുതോന്നുമൊരു-
നന്മട്ടുതന്നെപറയു 85

റൈ— എന്നാൽ, സ്വാമീ!

പൊ— വിശ്ശിതെന്തിനാചെയ്യുന്നതെന്നോ?

റൈ— അതെ സ്വാമി! എനിക്കതറിഞ്ഞാൽ കൊള്ളാമെന്നുണ്ട്.

പൊ— എന്റെ ഉദ്ദേശ്യമിതാണ്. ഇതു വളരെ സമർത്ഥമായ വഴിയാണെന്നു ഞാൻ വിചാരിക്കുന്നുണ്ട്.

ഓരോന്നിൽപ്പുത്രനെ റിയൊട്ടുചേർക്കിലും
ടേർഷംപടുത്തായ്കണം.
ക്കോരോന്നുരസദോഷമെന്മകനിൽനീ
കേട്ടിട്ടുള്ളതുമായിയൊ
ചേരാതെകാര്യംകണ്ടിട്ടെങ്കുമെന്നാൽ-
ഗക്കാരനേതൊക്കിലും
നേരോടായതറിഞ്ഞിരിക്കിലവിടെ
പിന്നെക്കിട്ടുംനിശ്ചയം 86

റൈ— വളരെ നല്ലതു സ്വാമി.

പൊ— പിന്നെ ആയാൾ ഇതു ചെയ്യുന്നു—ആയാൾ ചെയ്യുന്നു—ഞാൻ എന്തു പറയാൻ ഭാവിച്ചിരുന്നത്? ഞാനെന്തോ പറയാൻ ഭാവിച്ചിരുന്നു. ഞാനെവിടെയാണ് നിറുത്തിയത്?

റൈ— "പിന്താങ്ങിടും നിശ്ചയം" എന്ന ദിക്കിലാണ.

പൊ— "പിന്താങ്ങിടും നിശ്ചയം" എന്ന ദിക്കിൽ, അയതെ.

നിന്നോടായവനൊത്തു ചെല്ലുമറിയും
    ഞാനിന്നലെയതന്നയോ
മുൻനാളെട്ടുവരതെപ്പൊഴപ്പൊ പ്രാതുവനേ
    ഒന്നൊന്നാവോരൊന്നഹോ
ഇന്നങ്ങോതിയപോലെ ചൂതുപൊരുതി
    കണ്ടുകുടിച്ചാടാം
പിന്നിക്കണ്ടെടനസ്സുകെളുവിളയാ-
    ടിക്കണ്ടാവരങ്ങിനെ 87
നിന്നോടോതിയ പ്രിയസത്യബാലിശം
    പൊങ്ങിട്ടുനിസത്യമാം.
കന്നോരാവലയുള്ളമത്സ്യമതിനെ
    താനേതാംകാച്ചീടണം
നന്നായീവക്രവക്രഗതിയാൽ
    ബോധങ്ങൾ സാധിപ്പതു.
എന്നാലിങ്ങിതു ചൊല്ലിയെന്മകനിൽ നീ-
    യെല്ലാമറിഞ്ഞില്ലയോ? 88

റൈ— ഉവ്വു സ്വാമി.

പൊ— ദൈവം നിന്നെ തുണക്കട്ടെ പോയി വരു! നല്ലതു വരട്ടെ.

റൈ— സ്വാമി.

പൊ— ആയാളുടെ മാതിരിയെന്താണെന്നു നീ തന്നെ നോക്കിയറിയു.

റൈ— അങ്ങിനെ തന്നെ സ്വാമി.

പൊ— അവന്നു തോന്നിയതുപോലെ അവൻ നടക്കട്ടെ.

റൈ— നല്ലത സ്വാമി.

പൊ— പോയിവരു! നന്മ വരട്ടെ. (റൈനാൾഡോ പോയി ഒഫീലിയ പ്രവേശിക്കുന്നു). എന്താ എന്താ ഒഫീലിയേ? എന്താ?

ഒഫീ— സ്വാമി! സ്വാമി! ഞാൻ വല്ലാതെ പേടിച്ചുപോയി.

പൊ— എങ്ങിനെ?

ഒഫി— ഞാനെൻെറ മുറിക്കകത്തിരുന്നു തുന്നപ്പണിയെടുക്കു
ന്നോൾ,

അക്കുപ്പായംകുടുക്കാതെ,ഴകൊടുതലയിൽ
തൊപ്പിവെക്കാതെ,കാലിൽ
സ്ലാക്കിങ്ങ്സേറെകിഴിഞ്ഞീട്ടടിതടവിമുഷി-
ഞ്ഞിട്ടു,ഷട്ടിൻെറമട്ടിൽ
വക്രാപാരംവിളർത്താ,നരകകഠിനക-
ഷ്ടങ്ങൾചൊൽവാൻപുറത്തെ
ക്കെത്തുംമട്ടുള്ളനോട്ടത്തൊടുതുടകൾവിറ-
ച്ചെത്തിഹാംലെററരാജൻ 89

പൊ— നിൻെറ മേലുള്ള കാമംകൊണ്ടു കമ്പം പിടിച്ചിട്ടോ?
ഒഫീ— സ്വാമി! അതിനിക്കു നിശ്ചയമില്ല. എന്നാൽ സത്യമാ
യിട്ടും ഇതിലെനിക്കു പേടിയുണ്ടു.
പൊ— അദ്ദേഹമെന്തു പറഞ്ഞു?

ഒഫീ— പാരാതെന്നുടെകൈപിടിച്ചുമണിബ-
ന്ധംനീണ്ടകൈകൊണ്ടമ-
ർത്താരാലൊന്നുവലിഞ്ഞുനിന്നുനിടിലേ
മറേറക്കരംവെച്ചഹോ
നേരിട്ടെൻെറമുഖത്തുചിത്രമെഴുതാൻ
നോക്കിദ്ധരിക്കുന്നമ-
ട്ടേറെത്തുഷ്ണീയിൽനോക്കിയൊട്ടുസമയം
നിന്നീടിനാൻനിശ്ചലം 90

എൻകൈനന്നായ്ക്കുലുക്കിത്തലയൊടുവിലഹോ
മൂന്നുപാടാട്ടിയേററം
തൻകായംപൊട്ടിവീഴുംവ്യസനമൊടുദീർഘം
നിശ്വസിച്ചിട്ടുപിന്നെ

---

സ്ലാക്കിങ്ങ്സ= കാലിൻെറ അടിമേൽ ഇടുവാനുള്ള ഒരു ഉറ. ഷട്ട്= അടിക്കുപ്പായം. (ഷട്ട് സ്ലാക്കിങ്ങ്സ ഇവ കേവലം ഒരു മലയാളവാക്കുകളായി സാധാരണ ഉപയോഗപ്പെടുത്തുന്നതുകൊണ്ടു ഇവിടേയും അവ ഉപയോഗിച്ചിരിക്കുന്നതാണ്).

എൻകൈവിട്ടിട്ടുമന്ദംവദനമതുചെരി-
ച്ചിട്ടുപിന്നോട്ടുനോക്കി-
ട്ടെങ്കൽകണ്ണിട്ടുകൊണ്ടേപടിവരെനടകൊ-
ണ്ടീടിവാൻമെല്ലെമെല്ലെ 91

പൊ— വരു! നമുക്കു പോവുക. ഞാൻ മഹാരാജാവിനെ കാണ്മാൻ പോകുന്നു.

മാലേകുംമന്മഥഭ്രാന്തിതുപുനരിതിനെ
ത്തൻബലത്താൽകെടുത്തും,
ചാലേലോകസ്വഭാവത്തിനുകെടുതിപെടു-
ത്തിടുമോരോവികാരം
ഒരംലോകത്തിങ്കലുണ്ടാംഅവയൊടുകഴിവു-
ള്ളോരുമങ്ങുള്ളിനെത്താൽ
ക്കാലംവല്ലാതെതൾപ്പിപ്പതിനുമിതു*മിടു-
ക്കുള്ളതാണില്ലവാദം 92

ഞാൻ വ്യസനിക്കുന്നു. എന്താ നിയ്യിയുടെ അദ്ദേഹത്തിനോടു കഠിനമായി വല്ലതും പറഞ്ഞുവോ?

ഒഫീ— ഇല്ല സ്വാമി! എന്നാൽ അങ്ങുന്ന കല്പിച്ചപ്രകാരം ഞാനവിടുത്തെ കത്തുകളെ സ്വീകരിക്കാതിരിക്കയും എന്റെ അടുക്കൽ വരുന്നതിനു സമ്മതിക്കാതിരിക്കയും ചെയ്യിട്ടുണ്ടു.

പൊ— ആ! അതാണദ്ദേഹത്തിനെ ഭ്രാന്തനാക്കി തീൎത്തതു. അദ്ദേഹത്തിനു ഇതിലധികം സൂക്ഷ്മത്തോടും ആലോചനയോടുംകൂടി മനസ്സിരുത്താഞ്ഞതിൽ ഞാൻ വ്യസനിക്കുന്നു. അദ്ദേഹം കളിക്കുക മാത്രമായിരുന്നു എന്നും നിന്നെ ചീത്തപ്പെടുത്തുവാൻ വിചാരിച്ചിരുന്നു എന്നും ഞാൻ ശങ്കിച്ചിരുന്നു. എന്നാൽ എന്റെ അസൂയയെ ഞാൻ ശപിക്കട്ടെ.

സത്യംചെറുപ്പകാലമ-
ബദ്ധമതാലോചനക്കുറവിലുണ്ടാം
ഇത്ഥംമാദൃശവൃദ്ധ-
ൎക്കത്യാലോചനയിലുംചതികൾപറവം 93

*ഇതു= മന്മഥഭ്രാന്തു.

വരു! നമുക്കു മഹാരാജാവിന്റെ അടുക്കലേക്കു പോവുക. അവിടുന്നിതറിയണം. ഇതു പുറത്തു പറവാൻ മടിച്ചാലുണ്ടാവുന്ന സ്നേഹത്തേക്കാൾ സാകാംക്ഷമായി വെച്ചാലത്തെ വ്യസനമാണധികമുണ്ടാവുക. (രണ്ടാളും പോയി).

രംഗം—2.

(രാജധാനിയിൽ ഒരു അകം).

(രാജാവു, റാണി, റോസൻക്രാൻസ, ഗിൽഡറൻസ്റ്റർൻ പരിവാരങ്ങൾ ഇവർ പ്രവേശിക്കുന്നു).

രാജാ— സ്നേഹിതന്മാരായ റോസൻക്രാൻസ്സ ഗിൽഡറൻസ്റ്റർണെ! നിങ്ങൾ വന്നതു നന്നായി. മുമ്പുതന്നെ നമുക്കു നിങ്ങളെ കാണ്മാനാഗ്രഹമുണ്ടായിരുന്നു. വിശേഷിച്ചിപ്പോൾ നിങ്ങൾ നമുക്കുവേണ്ടി ചിലതു ചെയ്യേണ്ടതായി വന്നിരിക്കുന്നു. അതാണിത്ര ബദ്ധപ്പെട്ടാളെ അയപ്പാനുള്ള കാരണം. നിങ്ങൾ ഹാംലെറ്റിന്റെ സ്വഭാവമാറ്റത്തെപ്പറ്റി ചിലതു കേട്ടിട്ടുണ്ടല്ലോ. അങ്ങിനെ പറയണം. ആയാളുടെ ആകൃതിയും പ്രകൃതിയും മുമ്പിലത്തെ മട്ടല്ല. അവനവനെ അറിയാൻ വയ്യാത്ത നിലയിലെങ്ങിനെയാവാൻ ആയാളുടെ അച്ഛന്റെ മരണത്തിന്നുപുറമെ ഒരു കാരണവും ലേശംപോലും നമ്മുടെ സ്വപ്നത്തിൽ കൂടി കാണുന്നില്ല.

കുട്ടിക്കാലംമുതല്ക്കായവനരികിൽവള-
ർന്നോരു നിങ്ങൾക്കവൻതൻ
കുട്ടിശ്ശീലംമുതൽക്കേപരിചയമതിനാൽ
കൂടിയാടിത്തരത്തിൽ
ഒട്ടുംനാംകണ്ടിടാതെന്തവനമരവിധി
ക്കൊക്കമുൾഖേദമിത്തെ-
ന്നിഷ്ടന്മാർനിങ്ങൾകാണ്മാൻമമപുരിയിലിനി
ത്തെല്ലുപാർപ്പാനപേക്ഷ 94

റാണി— യോഗ്യരായ നിങ്ങളെക്കുറിച്ചു ആയാൾ വളരെ പറഞ്ഞു കേട്ടിട്ടുണ്ട. ആയാൾക്കു നിങ്ങളെക്കാളധികം താല്പര്യമുള്ള രണ്ടാൾ ജീവിച്ചിരിക്കുന്നവരിൽ വേറെ ആരു

മില്ലെന്നുള്ളത എനിക്ക നല്ല നിശ്ചയമുണ്ട. ഞങ്ങളുടെ വിചാരം സാധിപ്പാനുള്ള മാൎഗ്ഗം കാണിപ്പാൻവേണ്ടി നിങ്ങൾ ഞങ്ങളുടെകൂടെ കുറച്ചു കാലം നിങ്ങളുടെ സമയം ചിലവിടുവാനത്ര ഔദാൎയ്യവും നല്ലമനസ്സും കാട്ടുന്നതായാൽ നിങ്ങളുടെ ഈ വരവു രാജസ്മരണക്ക ഉചിതമാകുംവണ്ണമുള്ള നന്ദിക്ക പാത്രമായി തീരും.

റോസൻ— ഞങ്ങളിൽ തിരുമനസ്സിലേക്ക രണ്ടാൾക്കുമുള്ള രാജാധികാരം നിമിത്തം, നിരസിക്കുന്നതിൽ ഭയങ്കരങ്ങളായ ഈ ആഗ്രഹങ്ങളെ ശാസിക്കാമെല്ലൊ.

ഗിൽ— എങ്കിലും ഞങ്ങൾ രണ്ടാളും കല്പനപ്പോലെ ചെയ്യുകയും ഇവിടത്തെ തൃപ്പാദങ്ങളിൽ കഴിയുന്നതുപോലെ ഞങ്ങളുടെ പ്രവൃത്തികളെ സമൎപ്പിപ്പാൻവേണ്ടി ഞങ്ങളെ തന്നെ ഇവിടെ ഏല്പിച്ചു തരികയും ആവാം.

രാജാ— വളരെ സന്തോഷം.

റാണി— വളരെ സന്തോഷം. ഉടനെ സ്വഭാവം വളരെ മാറിപ്പോയ എന്റെ മകന്റെ അടുക്കലേക്ക, പോവാൻ ഞാൻ നിങ്ങളോടപേക്ഷിക്കുന്നു.

നിങ്ങളിൽ ചിലർ ഇവരുടെകൂടെ പോയി ഹാംലെററിന്റെ അടുക്കൽ കൊണ്ടാക്കുവിൻ.

ഗിൽ— ഞങ്ങളുടെ സഹവാസം അവിടേക്ക സന്തോഷകരമായും പ്രവൃത്തി ഉപകാരമായും തീരേണ്ടുന്നതിന്നു ദൈവം കടാക്ഷിക്കട്ടെ.

റാണി— അതെ, അങ്ങിനെ തന്നെ (റോസൻ, ഗിൽ, ചില പരിവാരങ്ങൾ പോയി).

(പൊലോണിയസ്സ പ്രവേശിക്കുന്നു).

പൊ— സ്വാമി! നാൎവെയിൽനിന്നു രാജപ്രതിനിധികൾ സന്തോഷത്തോടെ മടങ്ങി എത്തിയിരിക്കുന്നു.

രാജാ— താനെല്ലായ്പോഴും നല്ല വൎത്തമാനം കൊണ്ടുവരുന്നവനാണ.

പൊ— അങ്ങിനെയാണ സ്വാമി!

എന്നാത്മാവിന്നാദൈവത്തിനുള്ളടിമ-
പ്പെട്ടു നില്ക്കുംവിധം, മെ

നന്നായ്രാജ്യാംഗകൃത്യംകനിവുടയനൃപൻ
കീഴിലെന്നോതിടുന്നേൻ
ഇന്നാഹാംലെററതൻഭ്രാന്തിനുമൊരുശരിയാം
ഹേതുകണ്ടേനതൊത്തി-
ലെന്നാലീയെൻതലച്ചോർനയവഴികളിൽമുൻ-
മട്ടുതട്ടുന്നതില്ല

രാജാ— ആ! ഹാ! അതുപറയൂ. എനിക്കു കേൾപ്പാൻവൈകി.

പൊ— മുമ്പിൽ രാജപ്രതിനിധികൾക്കു കാണ്മാനവസരം കൊടുക്കുക. ആ വലിയ സദ്യക്കുള്ള പലഹാരമാവട്ടെ എന്റെ ഈ വത്തമാനം.

രാജാ— എന്നാൽ താൻതന്നെ അവരെ ഉപചരിച്ചുകൂട്ടിക്കൊണ്ടു വരു. (പൊളോണിയസ്സ് പോയി).

എന്റെ പ്രിയയായ ഗർട്രൂഡെ! നിന്റെ മകന്റെ ബുദ്ധിഭ്രമത്തിന്നുള്ള കാരണം മുഴുവൻ കണ്ടു പിടിച്ചിരിക്കുന്നു എന്നു ആയാൾ പറയുന്നു.

റാണി— അതു, മുഖ്യമായ ആ കാൎയ്യത്തിലപ്പുറമൊന്നുമാണെന്നു ഞാൻ വിചാരിക്കുന്നില്ല. ആയാളുടെ അച്ഛന്റെ മരണവും നമ്മുടെ ഒരു ബദ്ധപ്പെട്ട കല്യാണവും.

രാജാ— ശരി. നമുക്കായാളെ അരിച്ചെടുക്കാം.

(വോൾട്ടീമാണ്ട, കൊൎണ്ണിലിയസ്സ ഇവരോടുകൂടി പൊളോണിയസ്സ രണ്ടാമതും പ്രവേശിക്കുന്നു).

എന്റെ നല്ല സ്നേഹിതന്മാരെ! സ്വാഗതം. ഹേ! വൊൾട്ടീമാണ്ടെ എന്താ നമ്മുടെ നാർവെ പ്രഭു പറഞ്ഞയച്ചിരിക്കുന്നത?

വോൾ— തിരുമനസ്സിലെ ഉപചാരങ്ങൾക്കും ഇഷ്ടങ്ങൾക്കും ഉചിതമായ മറുവടി തന്നിരിക്കുന്നു.

മുൻകൂടിക്കാഴ്ചഞങ്ങൾക്കവിടെവടിവില്ലു-
ണ്ടായനാൾതന്നെസൈന്യം
മുൻകൂട്ടിശ്ശേഖരിക്കുംമരുമകനുവിരോ-
ധിച്ചവൻതീട്ടയച്ചു
അങ്കംപോളൻറകാരാണ്ടൊരുതുവതിനിതെ
ന്നോൎത്തുപോയ്മൂപ്പർസൂക്ഷ്മ-

തിങ്കൾപിന്നെ ധരിച്ചുതിരുവടിയൊടെത്ര-
ത്തെന്നതിൽഖിന്നനായി 96

വാൎദ്ധക്യംദീനമെന്നുള്ളവയിലവശനെ-
ന്നാലുമൊജസ്സെടുത്താ
ഫോൎട്ടിൻബ്രാസ്സിൻെറനേരെവിധിയിലിഹവിരോ-
ധിച്ചുനാർവെക്ഷിതീശൻ
തീൎത്തോതാംസാരമമ്മാമനുടെകടുവച-
സ്സിങ്കലാസ്സൌദരേയൻ
ധൂൎത്തൻയോജിച്ചുവന്നിട്ടിഹപടകരുതി
ല്ലെന്നുസത്യംകഴിച്ചു 97

വാട്ടംവിട്ടുരസിച്ചുവൃദ്ധനുടനെ
മൂവ്വായിരംക്രൌൺവരെ
പാട്ടംകിട്ടിടുമൂഴിതന്മരുമക-
ന്നായേകിസമ്മാനവും
കൂട്ടിക്കൊണ്ടൊരുസൈന്യസംഘമതിനാൽ
പോളാൻറകാരാൎണ്ണരണം
കൂട്ടിക്കൊൾവതിനാജ്ഞനൽകി,യിവിടെ
കണ്ടീയൊരഭ്യൎത്ഥനം 98

(കടലാസ്സു കൊടുത്തുംകൊണ്ടു)

പടക്കായിപ്പോളൻറിനുനൃവര!നിൻനാടിൻെറനടുവെ
കടക്കാൻകല്പിക്കെൻഭടരെയതുഭദ്രരക്ഷക്കമയിതെ
നടക്കേണ്ടുംമാൎഗ്ഗത്തിനുമിഹകരാർചെയ്തീട്ടുമതിയെ-
ന്നടക്കംചെയ്തീട്ടുണ്ടെഴുതിയൊരുപത്രത്തിങ്കലതിതാ 99

രാജാ— നമുക്കു വളരെ സന്തോഷമായി. നമ്മുടെ അവസരം പോലെ ഈ കാൎയ്യത്തെപ്പററി ആലോചിച്ചു മറുപടി പറയും. അതിനിടെക്കു നിങ്ങളുടെ ഈ സഫലമായ പരിശ്രമത്തിന്നു വളരെ നന്ദി പറയുന്നു. നിങ്ങൾപോയി വിശ്രമിക്കുവിൻ. രാത്രി നമുക്കൊന്നിച്ചു ഇവിടെ സദ്യയുണ്ടു. എന്നാലിപ്പോൾ ഗൃഹത്തിലേക്കു പോവാം.

(വോൾട്ടീമാണ്ടും കൊൎന്നീലിയസ്സുംപോയി)

പൊ— ഈ കാൎയ്യം ഭംഗിയിൽ ഖലാശിച്ചു.

സ്വാമി! സ്വാമിനി! മന്നവൻെറ നിലയെ-
ന്തെന്നൊന്നു കൃത്യംപ്രമാ-
ണമെന്നാൽ, പകലെന്തുകൊണ്ടുപകലായ്, രാ-
വെന്തിനായ് രാത്രിയായ്
ഈമട്ടിൽസമയംപരംസമയമാ-
യെന്തിന്നിവണ്ണംവൃഥാ
നാമോൎത്താൽ, പകൽ, രാത്രി, കാല,മിവയെ
പ്പോക്കുന്നതൊന്നേഫലം 100

പരമൊരുഫലിതത്തിൻജീവനത്രെചുരുക്കി
പ്പറയലഥ പൊടിപ്പുംതൊങ്ങലുംതുച്ഛമെല്ലൊ
പറവനിഹചുരുക്കം, യോഗ്യനാമ്മന്നൊരാനിൻ
തിരുമകനൊരുകമ്പംകമ്പമെന്നോതിടുംഞാൻ 101

കമ്പമതെന്നാൽകമ്പംകമ്പത്തിൻമട്ടുവിസ്തരിച്ചീടുകിൽ
കമ്പമതുമെന്നുവരുമിക്കമ്പകഥയവിടെനില്ക്കട്ടെ 102

റാണി—വാക്കൌശലം കുറഞ്ഞിട്ടു കാൎയ്യഭാഗം ഏറീട്ടുമാവട്ടെ.

പൊ— അമ്മെ ഞാൻ സത്യം ചെയ്യാം. ഒരു കൌശലവും പ്രയോഗിക്കുന്നില്ല. അദ്ദേഹത്തിന്നു ഭ്രാന്താണെന്നുള്ളതു വാസ്തവമാണ. അതു കഷ്ടമാണെന്നതു സത്യമാണ. സത്യമാണെന്നതും കഷ്ടമാണ. ഛെയ്! ഇതു വഷളായിട്ടുള്ളൊരലങ്കാരം തന്നെ. അതുപോട്ടെ. എന്തുകൊണ്ടെന്നാൽ ഞാനൊരു കൌശലവും എടുക്കില്ല. ആട്ടെ, അദ്ദേഹം ഭ്രാന്തനാണെന്നു പറയുക. എന്നാൽ, ഈ ഫലത്തിൻെറ കാരണം, അല്ല, ന്യൂനതയുടെ—എന്തെന്നാൽ, ഈ ന്യൂനതയുള്ള ഫലം വരുന്നതു കാരണംകൊണ്ടാണ. കണ്ടുപിടിക്കേണ്ടതുണ്ട. അതങ്ങിനെ—എനി ബാക്കിയിങ്ങിനെ. മനസ്സിരുത്തി കേട്ടോളു.

ഒരുപെൺമകളുണ്ടുനമുക്കവളീ-
യൊരുനമ്മുടെയായിവരുന്നളവിൽ

ഗ്ഗുരുശാസനകേട്ടുറകവരു-
ന്നോരുനാളുത്തുനോക്കുകതന്നിതുമേ 103

ഇപ്പോഴൊന്നാലോചിച്ചു നോക്കു. (വായിക്കുന്നു)

"ദിവ്യസ്വരൂപവും എൻെറ ആത്മാവിന്നു പൂജിപ്പാനുള്ള ബിംബവും അതിസുന്ദരിയാക്കിയവളുമായ ഒഫീലിയക്കു" ഇതു ചീത്തവാക്കു, വഷളവാക്കു. അതിസുന്ദരിയാക്കിയവൾ എന്നതു ചീത്തവാക്കു തന്നെ; എങ്കിലും ഇതാ ഇവിടുന്നു കേൾക്കു. (വായിക്കുന്നു) "അവളുടെ മനോഹരമായ നിർമ്മലഹൃദയത്തിൽ ഇവകൾ"

റാണി— അവൾക്കിതു ഹാംലെററിൻെറ വക്കൽനിന്നു വന്നുവോ?

പൊ— സുശീലയായ അമ്മെ! കുറച്ചു നേരം ക്ഷമിക്കു. ഞാനൊന്നും മറച്ചുവെക്കില്ല നിശ്ചയമുള്ളതു സകലതും അറിയിക്കാം. (വായിക്കുന്നു)

"താരാഗണങ്ങൾ കനലാണെന്നു,മിന്നൽ ചലിക്കും
നേരായിയെന്നുമയി! സത്യസത്യവാക്യം
പാരാതെതാൻ പറയുമെന്നു,മൊരിഷിൽതോന്നാം
ചേരാമമപ്രണയവൃത്തിവിശങ്കമാത്രം" 104

"ഹേ പ്രിയപ്പെട്ട ഒഫീലിയെ! എനിക്കു പദ്യരചനയിൽ വാസന നന്നെ കുറയും. മാത്രശരിയായി കണക്കാക്കുവാൻ പോലും ശീലമില്ല എന്നാൽ ഞാൻ നിന്നെ നല്ലവണ്ണം സ്നേഹിക്കുന്നുണ്ടു. ഓ! വളരെ, അതു വിശ്വസിക്കു. എന്നാലങ്ങിനെയാവട്ടെ. ജിവനുള്ള കാലത്തോക്കെ വളരെ പ്രിയപ്പെട്ട സ്ത്രീരത്നമേ! എല്ലായ്പ്പോഴും നിൻെറ സ്വന്തമായ—ഹാംലെററ" ഇത എൻെറ കല്പനയനുസരിച്ചു എൻെറ മകളെനിക്കു കാണിച്ചു തന്നതാണ. വിശേഷിച്ചു അദ്ദേഹത്തിൻെറ അപേക്ഷകളെ കാലദേശാവസ്ഥകളോടുകൂടെ എന്നോടു പറഞ്ഞിട്ടുണ്ടു.

രാജാ— എന്നാലവളായാളുടെ പ്രേമത്തെ എങ്ങിനെ വെച്ചിരിക്കുന്നു?.

പൊ— ഞാനാരെന്നാണിവിടുന്നു വിചാരിക്കുന്നത?

രാജാ— വളരെ വിശ്വസ്തനും മാന്യനുമാണെന്നാണ.

പൊ— അതു തെളിപ്പെടുത്തുവാനിനിക്കും വളരെ താല്പൎയ്യമുണ്ട.

അപ്രേമപ്രൌഢി, പക്ഷാംപദവിയൊടുപര-
ത്തിട്ടുഞാൻകണ്ടനന്നാ-
യപ്പെണ്ണോതുന്നതിന്മുമ്പു,ഭൂമിഹപെറയാം,
മേശ,ബുക്കി,ക്കണ്ണോക്കാ
അപ്പോളുൾക്കണ്ണടച്ചുമയ്യുടെനിലയിലൊ,
തുള്ളൽനിൎത്താതിരുന്നാ
ലിപ്പോൾസ്വാമികൾ,മെന്നിൽക്കരുണയുടയരാ-
ജ്ഞിക്കു,മെന്തോൎത്തു മൂടാ 105

ഞാനങ്ങിനെയിരുന്നില്ല. അതിൽ പ്രയത്നംചെയ്തു ഹാംലെററപ്രഭു ഒരുരാജാവാണെന്നും നിന്റെ ഭാഗ്യത്തെക്കാൾ എത്രയോ അധികം ഭാഗ്യമുള്ളാളാണെന്നും എന്റെ കുട്ടിയോടു ഞാൻ പറഞ്ഞു. അദ്ദേഹത്തിന്നു വരാൻ വയ്യാത്ത ദിക്കിൽ നിശ്ചിരിക്കണമെന്നും, യാതൊരു ദൂതന്മാരേയും കടത്തി വിടരുതെന്നും, പ്രേമചിഹ്നങ്ങൾ യാതൊന്നും സ്വീകരിക്കരുതെന്നും ഞാൻ അവൾക്കുപദേശിച്ചു കൊടുക്കുകയുംചെയ്തു. അതിൽപിന്നെ അവൾ എന്റെ ഉപദേശപ്രകാരം നടന്നു.

അതിൻപ്രകാരമാനതാംഗികൈവെടിഞ്ഞവാറവ-
ന്നതിങ്കൽവന്നുബുദ്ധിമാന്ദ്യ,മൂണമൊന്നമാന്തമായ്
അതിൽകുറഞ്ഞുനിദ്ര,ദേഹശക്തികെട്ടു,റമ്മൾമാ
ലതിൽപ്പെട്ടുമ്പടിക്കവൻതിരിഞ്ഞിട്ടുന്നകമ്പമായ് 106

രാജാ— ഇത ഇങ്ങിനെയാണെന്നു വിചാരിക്കുന്നുണ്ടോ?

റാണി— അങ്ങിനെ ആയിരിക്കാം.

പൊ— ഞാൻ തീൎച്ചയായിട്ടും ഇങ്ങിനെയാണന്നു പറഞ്ഞിട്ട അങ്ങിനെ അല്ല എന്നു തെളിഞ്ഞിട്ട ഏതെങ്കിലും ഒരു കാൎയ്യം ഇതിന്നു കീഴിൽ കണ്ടിട്ടുണ്ടോ എന്നറിഞ്ഞാൽ കൊള്ളാമായിരുന്നു.

രാജാ— എന്റെ അറിവിൽ ഒന്നുംതന്നെയില്ല.

പൊ— (തലയും കഴുത്തും ചൂണ്ടിക്കാണിച്ചിട്ട) ഇതിങ്ങിനെ

അല്ലെങ്കിൽ ഇത ഇതിൽനിന്ന എടുത്തു കളഞ്ഞുകൊള്ളുകേ വേണ്ടു. ഏതെങ്കിലും സംഗതികൾ എനിക്ക വഴികാട്ടി തരുന്നുവെങ്കിൽ സത്യം എവിടെയാണൊളിച്ചു കിടക്കുന്നത എന്നു ഞാൻ കണ്ടു പിടിക്കും. ഭൂമിയുടെ നടുവിൽ പോയൊളിച്ചാലും വേണ്ടില്ല.

രാജാ— നാം എങ്ങിനെയാണിതിനിയും പരീക്ഷിക്കുക?

പൊ— ഇവിടെ ഒരം ശാലയിൽ ചിലപ്പോൾ അദ്ദേഹം വളരെ നേരം നടക്കാറുണ്ടെന്നിവിടേക്കറിയാമല്ലൊ.

റാണി— ഉവ്വ. ആയാളങ്ങിനെ ചെയ്യാറുണ്ട.

പൊ— ആ സമയത്തു ഞാനെന്റെ മകളെ അദ്ദേഹത്തിന്റെ അടുക്കലേക്ക വിടാം. അപ്പോൾ നോം ഒരു തെരശ്ശീലയുടെ ഉള്ളിൽ ഉണ്ടായിരിക്കണം. എന്നിട്ടവർ തമ്മിലുള്ള കൂടിക്കാഴ്ച നോക്കുക. അദ്ദേഹം അവളെ സ്നേഹിക്കുന്നില്ലെങ്കിലും അതു നിമിത്തം അല്ല ബുദ്ധിഭ്രമം എങ്കിലും, ഞാനൊരു രാജമന്ത്രിയായിരിക്കുന്നില്ല. ഒരു കൃഷിസ്ഥലവും കന്നിനെ മേക്കുന്നവരേയും സമ്പാദിച്ചു കളയാം.

രാജാ— നമുക്കതു പരീക്ഷിക്കണം.

റാണി— എന്നാൽ, നോക്കു. എവിടേക്കാണ ആ സാധു, ഭാഗ്യമില്ലാത്തവൻ വായിച്ചുകൊണ്ടു വരുന്നത.

പൊ— എഴുന്നെള്ളിയാട്ടെ, ഞാനപേക്ഷിക്കുന്നു. രണ്ടാളും എഴുന്നെള്ളിയാട്ടെ, ഞാനിപ്പോഴദ്ദേഹത്തിനോടു വാക്കുകൊണ്ടെതൃക്കും. (രാജാവും, റാണിയും, പരിവാരങ്ങളും പോയി).

(ഹാംലെററ വായിച്ചുംകൊണ്ടു പ്രവേശിക്കുന്നു)

പൊ— എനിക്കനുവാദം തരണേ, യോഗ്യനായ ഹാംലെററ പ്രഭുവേ! ഇവിടെക്കെങ്ങിനെയിരിക്കുന്നു.

ഹാം— ദൈവാനുഗ്രഹത്താൽ സൌഖ്യം തന്നെ.

പൊ— ഇവിടുന്നെന്നെ അറിയുമോ തിരുമനസ്സേ?

ഹാം— ഓഹോ! വളരെ നല്ലവണ്ണമറിയും. താനൊരു മത്സ്യക്കച്ചവടക്കാരനാണ.

പൊ— അതു ഞാനല്ല തിരുമനസ്സേ!

ഹാം— എന്നാൽ താനത്രസത്യവാനായെങ്കിൽ കൊള്ളാമായിരുന്നു.

പൊ— സത്യവാനോ തിരുമനസ്സേ?

ഹാം— അതെ. ഹേ! ഇക്കാലത്തു സത്യവാദിപതിനായിരത്തിലൊന്നെയുള്ളു.

പൊ— അതു വളരെ സത്യമാണ തിരുമനസ്സേ.

ഹാം— എന്തുകൊണ്ടെന്നാൽ, ജന്തുക്കളുടെ മാംസത്തെ ചുംബിക്കുന്ന ഒരു ദൈവമാകകൊണ്ടു ചത്തനായയിൽ സൂൎയ്യൻ കൃമിപ്പിക്കുന്നു എങ്കിൽ—തനിക്കൊരു മകളുണ്ടോ?

പൊ— ഉണ്ടു തിരുമനസ്സേ.

ഹാം— അവൾ വെയിലത്തു നടക്കാതിരിക്കട്ടേ. ഗൎഭം ധരിക്കുന്നത ഒരനുഗ്രഹമാണെന്നാണ. എന്നാൽ തന്റെ മകൾ ധരിക്കുന്നതു പോലെയുള്ളതല്ല. ഹേ കൂട്ടരെ! ഇതു മനസ്സിരുത്തി കേൾക്ക.

പൊ— (സ്വഗതം) ഇതിനെന്താ പറയുക? എപ്പോഴും എന്റെ മകളെപ്പററിത്തന്നെ പറയുന്നു. എന്നാൽ എന്നെ ഇദ്ദേഹം ആദ്യം കണ്ടിട്ടറിഞ്ഞില്ല ഇദ്ദേഹം ഞാൻ ഒരു മത്സ്യക്കച്ചവടക്കാരനെന്നേ പറഞ്ഞത. ഇദ്ദേഹത്തിനു ഭ്രാന്തു മുഴുത്തിരിക്കുന്നു. നന്നെ കടന്നു. സത്യമായിട്ടും എന്റെ ചെറുപ്പകാലത്ത അനുരാഗനിമിത്തം ഞാൻ വളരെ സുഖക്കേടനുഭവിച്ചിട്ടുണ്ട. ഇശ്ശിയിതുപോലെ തന്നെ ഞാനിനിയും ഇദ്ദേഹത്തോടു ചോദിക്കട്ടെ. (പ്രകാശം) ഇവിടുന്നെന്താ വായിക്കുന്നത?

ഹാം— വാക്കുകൾ വാക്കുകൾ.

പൊ— എന്താ കാൎയ്യം?

ഹാം— ആര തമ്മിൽ?

പൊ— ഇവിടുന്നു വായിക്കുന്നതിന്റെ താല്പൎയ്യമെന്താണെന്നാണ ഞാൻ ചോദിക്കുന്നത.

ഹാം— ശകാരങ്ങളാണെടൊ! എന്തെന്നാൽ, വയസ്സന്മാൎക്ക നരച്ച താടിയുണ്ട, മുഖം ചുളിഞ്ഞിട്ടാണ, അവരുടെ കണ്ണിൽനിന്നു കൊഴുത്ത അംബരം, പ്ലാവ്വൃക്ഷത്തിന്റെ പശയും വരും. അവൎക്കു ബുദ്ധിക്കുറവ ധാരാളമുണ്ട. വളരെ ശക്തികുറഞ്ഞ മുട്ടിന്റെ എപ്പുമുണ്ടെന്നും മററും ആ പരിഹാസകക്ഷി പറയുന്നു. ഇതെല്ലാം നല്ല ദൃഢമായി ഞാൻ വിശ്വസിക്കു

ന്നുണ്ടെങ്കിലും ഇങ്ങിനെ എഴുതുന്നതു മര്യാദയാണെന്നു വിചാരിക്കുന്നില്ല. എന്താണെന്നു വെച്ചാൽ തനിക്കു ഒരു ഞണ്ടിന്റെ മാതിരി പിന്നോക്കം നടപ്പാൻ കഴിയുമെങ്കിൽ താനെടൊ എന്നെപ്പോലെ വയസ്സനാവണം.

പൊ— (സ്വഗതം) ഭ്രാന്താണെങ്കിലും ഇതിന്നൊരു സക്രമം ഉണ്ട്. (പ്രകാശം) തിരുമനസ്സിന്നു പുറത്ത കാററത്തേക്കു വരുമോ?

ഹാം— എന്റെ ശവക്കുഴിയിലെക്കൊ?

പൊ— അതു കാററിന്റെ പുറത്തു തന്നെ (സ്വഗതം) ഇദ്ദേഹത്തിന്റെ മറുവടികൾ ചിലപ്പോൾ എത്ര സാരഗർഭിതങ്ങളാണ്! ഭ്രാന്ത പലപ്പോഴും സംഗതിവശാൽ പ്രകടിപ്പിക്കുന്നതും ആലോചനക്കും തന്റേടത്തിന്നും ഇത്ര ശരിയായും വെടിപ്പായും പുറപ്പെടുവിക്കുവാൻ കഴിയാത്തതും ആയ ഓരോ ഭംഗിവാക്കുകൾ! ഞാനിദ്ദേഹത്തെ ഇവിടെ വിട്ട എന്റെ മകളുമായുള്ള കൂടിക്കാഴ്ചക്കു ഉടനെ തരമുണ്ടാക്കട്ടെ (പ്രകാശം) എന്റെ ബഹുമാനപ്പെട്ട തിരുമനസ്സേ! ഞാൻ പോവാൻ വളരെ താഴ്മയോടുകൂടെ ഇവിടുത്തെ അനുവാദം എടുക്കട്ടെ.

ഹാം— ഞാനതിലധികം മനസ്സായി ഉപേക്ഷിക്കുന്ന യാതൊന്നും എന്റെ കയ്യിൽ നിന്നെടുപ്പാൻ തനിക്കു വയ്യാ എന്റെ ജീവനൊഴികെ, എന്റെ ജീവനൊഴികെ, എന്റെ ജീവനൊഴികെ.

പൊ— എന്നാലങ്ങിനെയാട്ടെ തിരുമനസ്സേ!

ഹാം— ഈ ശല്യങ്ങളായ വൃദ്ധമൂഢന്മാർ!

(റൊസൻക്രാൻസ്സും ഗിൽഡർൻസ്റ്റർനും പ്രവേശിക്കുന്നു)

പൊ— ഹാംലെററ പ്രഭുവിനെ തിരഞ്ഞു പോവുകയാണ്? അദ്ദേഹം അതാ അവിടെ.

റോസൻ— (പൊളോണിയസ്സിനോട) ദൈവം അങ്ങെ രക്ഷിക്കട്ടെ. (പൊളോണിയസ്സ പോയി)

ഗിൽ— എന്റെ ബഹുമാനപ്പെട്ട തിരുമനസ്സേ!

റോ— എന്റെ അത്യന്തം പ്രിയപ്പെട്ട തിരുമനസ്സേ!

ഹാം— എന്റെ അത്യന്തം സുശീലന്മാരായ സ്നേഹിതരേ! മോ

ഗിൽഡർൻസ്റ്റർനെ! എന്താ വൎത്തമാനം? ഹെ റോസൻക്രാൻസ്സേ! സുശീലന്മാരായ എന്റെ കൂട്ടർ സുഖമല്ലേ?

റോ— ഭൂമിയിലുള്ള സാധാരണ ആളുകളെപ്പോലെ.

ഗിൽ— ഞങ്ങൾക്കു അതിസൌഖ്യമില്ലാത്തതിനാൽ സുഖമാണ. ഭാഗ്യത്തിന്റെ ശിരോരത്നം ഞങ്ങളല്ല.

ഹാം— അതിന്റെ പാദുകയുടെ അടിയുമല്ല.

റോ— രണ്ടുമല്ല തിരുമനസ്സേ!

ഹാം— എന്താ വൎത്തമാനം?

റൊ— ഈ ലോകത്തിൽ സത്യം വൎദ്ധിച്ചു തുടങ്ങി; അതല്ലാതെ ഒന്നും ഇല്ല.

ഹാം— എന്നാൽ ലോകം അവസാനിക്കാറായി; എങ്കിലും നിങ്ങളുടെ വൎത്തമാനം സത്യമല്ല. ഞാൻ വിവരമായി ചോദിക്കട്ടെ. നിങ്ങളെ ഇവിടെ തടവിലേക്കയപ്പാൻ മാത്രം, ഭാഗ്യത്തിനു ഹേ കൂട്ടരെ! നിങ്ങളെന്തു പിഴച്ചു.

ഗിൽ— തടവോ? തിരുമനസ്സേ!

ഹാം— ഡന്മാൎക്ക ഒരു കാരാഗൃഹമാണ.

റോ— എന്നാൽ ഭൂമി മുഴുവനും ഒരു കാരാഗൃഹമാണ.

ഹാം— തടവിലിടുവാനുള്ള അനവധി സ്ഥലങ്ങളും; മുറികളും, കുണ്ടറകളും, ഉള്ള വലുതായ ഒന്ന. അതിൽ ഡന്മാൎക്ക ഒക്കെത്തിലും വഷളാണ.

റോ— ഞങ്ങളങ്ങിനെ വിചാരിക്കുന്നില്ല.

ഹാം— ഉം എന്നാൽ നിങ്ങൾക്കങ്ങിനെ ഒന്നുമല്ല. നല്ലതെന്നും ചീത്തയെന്നും ഒന്നും ഇല്ല. എല്ലാം വിചാരംകൊണ്ടുണ്ടാകുന്നതാണ. എനിക്കതൊരു കാരാഗൃഹമാണ.

റോ— ഇവിടുത്തെ അത്യാശയാണ അതങ്ങിനെ ആക്കിത്തീൎക്കുന്നത. അത ഇവിടുത്തെ മനസ്സിന്റെ അവസ്ഥക്ക വിസ്താരം കുറഞ്ഞതാണ.

ഹാം— ഞാൻ ദുസ്വപ്നം കണ്ടിരുന്നില്ലെങ്കിൽ എന്നെ ഒരു അടക്കത്തൊണ്ടിലിട്ടടച്ചാൽകൂടി സീമയില്ലാത്ത സ്ഥലത്തിന്നു രാജാവെന്ന എന്നെ ഗണിപ്പാനെനിക്ക കഴിയും.

ഗിൽ— ആ സ്വപ്നം നിശ്ചയമായിട്ടും അത്യാഗ്രഹമാണ. എ

ന്തെന്നാൽ അത്യാഗ്രഹത്തിന്റെ സ്വരൂപം ഒരു സ്വപ്നത്തിന്റെ ഛായമാത്രമാണ.

ഹാം— സ്വപ്നം തന്നെ ഒരു ഛായ മാത്രമല്ലേ?

റോ— ശരിയാണ ആകാശതുല്യമായും അതിലഘുവായുമുള്ള അത്യാഗ്രഹം ഒരു ഛായയുടെ ഛായമാത്രമാണെന്നു ഞാനഭിപ്രായപ്പെടുന്നു.

ഹാം— അപ്പോൾ നമ്മുടെ എരപ്പാളികൾ ശരീരങ്ങളും, നമ്മുടെ രാജാക്കന്മാരും അതിയോഗ്യരായ നായകന്മാരും എരപ്പാളികളുടെ ഛായകളും മാത്രമാണ. നമുക്കു കോടതിക്കു പോവുക. എന്തെന്നാൽ സത്യമായും എനിക്കു ന്യായം പറവാൻ കഴികയില്ല.

റോ,ഗിൽ— ഞങ്ങൾ അങ്ങോട്ടിവിടത്തെ ഒരുമിച്ചു വരാം.

ഹാം— അതൊന്നും വേണ്ട. ഞാൻ ശിഷ്ടമുള്ള പരിചാരകന്മാരുടെ കൂട്ടത്തിൽ, നിങ്ങളെ കൂട്ടില്ല. എന്തെന്നാൽ, സത്യമായിട്ടും നിങ്ങളോടു പറയാം. ഞാൻ വളരെ ഭയങ്കരമാകുംവണ്ണം പരിചരിക്കപ്പെട്ടു വരുന്നു. സ്നേഹിതന്മാരോടു ചോദിക്കും മാതിരി ചോദിക്കട്ടേ. എന്തിനാ നിങ്ങൾ എൽസിനോറിലേക്കു വന്നിരിക്കുന്നത?

റോ— ഇവിടത്തെ കാണ്മാൻ തിരുമനസ്സേ! അല്ലാതെ മററൊന്നുമില്ല.

ഹാം— ഞാനൊരെരപ്പാളിയാകകൊണ്ടു കൃതജ്ഞത ഭാവിക്കുന്നതിനും ദരിദ്രനായിരിക്കുന്നു. എങ്കിലും നിങ്ങളോടു നന്ദി പറയുന്നു. എന്റെ പ്രിയവയസ്യന്മാരേ! ഞാൻ പറയാം. എന്റെ നന്ദി ഒരരപ്പെനിയെക്കാൾ അധികം വിലയുള്ളതാണ. നിങ്ങൾക്കാളെ അയച്ചിരുന്നില്ലേ? ഇതു നിങ്ങളുടെ സ്വന്തമനസ്സാ? നിങ്ങൾ സ്വന്തമനസ്സാലെയാണോ എന്നെ കാണ്മാൻ വന്നിരിക്കുന്നത? വരു! എന്നോടു മൎയ്യാദക്കു പ്രവൃത്തിക്കു! വരു! വരു!—അല്ല, പറയു.

ഗിൽ— ഞങ്ങളെന്താ പറയേണ്ടതു തിരുമനസ്സേ?

ഹാം— എന്താ കാൎയ്യംകൂടാതെ എന്തെങ്കിലും ആവാം. നിങ്ങൾ

പെനി=ചെറുതരമായ ഒരു നാണ്യം.

ക്ക ആളെ അയച്ചിരുന്നു. നിങ്ങളുടെ ദൃഷ്ടിയിൽ ഒരു മാതിരി സമ്മതം കാണുന്നുണ്ടു. അതു മറച്ചു വെക്കാൻ നിങ്ങളുടെ വിനയത്തിന്നു മതിയായ സാമൎത്ഥ്യമില്ല. സത്തുക്കളായ രാജാവും രാണിയും നിങ്ങൾക്കു ആളെ അയച്ചിരുന്നു എന്നു എനിക്കറിയാം.

റോ— എന്താവശ്യത്തിന്നു തിരുമനസ്സേ?

ഹാം— അതു നിങ്ങളെന്നോടാണു പറയേണ്ടത.

ഇങ്ങാരാൽപ്പണ്ടേഴുംനമ്മുടെമമതവഴി-
ക്കോ,ചെറുപ്പംമുതൽക്കേ
വെങ്ങാതിത്താംവഴിക്കോ,ഉദ്ബോധിഹകരമാകെ-
ട്ടിട്ടമിഷ്ടംവഴിക്കോ,
ഭംഗിക്കൊത്തുന്നവക്കീൽഗുണവഴിയെന്നിയും
കാണമിന്നാവഴിക്കോ,
നിങ്ങൾക്കൊൾവന്നുവോചൊല്ലുവിനിഹവെളിവിൽ
സത്യമെന്നോന്നപേക്ഷ 107

റോ— (ഗിൽ.നോടുസ്വകാൎയ്യം) താനെന്തു പറയുന്നു?

ഹാം— (സ്വഗതം) ആ! പിന്നെ! നിങ്ങളുടെമേൽ എന്റെ കണ്ണുണ്ടേ. (പ്രകാശം) എന്നെ സ്നേഹമുണ്ടെങ്കിൽ ഒന്നും മറച്ചു വെക്കരുതെ.

ഗിൽ— തിരുമനസ്സേ! ഞങ്ങൾക്കാളെ അയച്ചിരുന്നു.

ഹാം— എന്തിനാണെന്നു ഞാൻ പറയാം. അതുകൊണ്ടു നിങ്ങൾ പുറത്തു പറഞ്ഞു എന്നു വരാതേയും, രാജാവും രാണിയും, നിങ്ങളും തമ്മിലുള്ള സ്വകാൎയ്യാവസ്ഥയെ മാററാതേയുമിരിക്കട്ടെ. ഇയ്യിടയിൽവെച്ചു, എന്താ സംഗതി എന്നെനിക്കു നിശ്ചയമില്ല എനിക്കുള്ള ഉല്ലാസമൊക്കെ ഇല്ലാതെയി. പതിവുണ്ടായിരുന്ന വ്യായാമങ്ങളൊക്കെ തീരെ ഉപേക്ഷിച്ചു. ഇതെന്റെ സ്വഭാവത്തിന്നു എത്രയോ വിരോധമായിട്ടുള്ളതാണ. എന്തെന്നാൽ ഇതുനിമിത്തമിപ്പോൾ—

ഈലോകക്കെട്ടൊരുനല്ലിരിപ്പിടമതി-
മനോമരുകമുന്നതാൻ,

മേലാപ്പാണന്നഭസ്സു,കാണുകദ്ദശമാ-
ശ്ശേർത്തുങ്ഗർമ്യംബരം
ചാലേപൊൻകനൽത്താരചാർത്തിയൊരുമെൽ
ക്കൂടാണിതെ,ന്തിന്നുമേ-
ന്മേലെച്ചൊൽവതിവററുദുഷ്ട്ടപകരും
കാററിൻെറക്കൂടായിമെ 108

ഈ മനുഷ്യൻ എന്തൊരു സൃഷ്ടിയാണു! ആലോചനയിൽ എത്ര യോഗ്യൻ. മനശ്ശക്തി എത്ര ധാരാളം. ആകൃതിയും നടപ്പും എത്ര കൃത്യവും അത്ഭുതവും ആണ. പ്രവൃത്തിയിൽ ദേവകളോടെത്ര സാദൃശ്യമുണ്ട! വിചാരിച്ചു നോക്കുമ്പോൾ ഈശ്വരനോടുതന്നെ എത്ര സാമ്യം. ഈ ലോകത്തിൻെറ അലങ്കാരംതന്നെ. ജീവജാലങ്ങളിൽവെച്ചു മേത്തരം. എന്നിട്ടും മണ്ണിൻെറ ഈ സത്ത എനിക്കെന്താ? മനുഷ്യനൊന്നിക്കൊരു സന്തോഷത്തെയും തരുന്നില്ല. ഇല്ല, സ്ത്രീയുമില്ല. നിങ്ങളുടെ പുഞ്ചിരികൊണ്ട അങ്ങിനെയുള്ള അൎത്ഥം സൂചിക്കുന്നുണ്ടെങ്കിലും; ഇല്ല.

റോ—ഞാനങ്ങിനെയൊന്നും വിചാരിച്ചിട്ടില്ലെ തിരുമനസ്സേ.

ഹാം— എന്നാൽപിന്നെ എന്തെ, മനുഷ്യനെന്നെ സന്തോഷിപ്പിക്കുന്നില്ല എന്നു പറഞ്ഞപ്പോൾ ചിരിച്ചത?

റോ— ഇവിടുന്നു മനുഷ്യനെക്കൊണ്ട സന്തോഷിക്കുന്നില്ലെങ്കിൽ എത്ര തുച്ഛമായ ഒരു സൽക്കാരമാണ ആ നാടകക്കാൎക്കു കിട്ടാൻ പോകുന്നത എന്നു വിചാരിച്ചിട്ടാണ. ഞങ്ങൾ വഴിയിൽവെച്ചു അവരെ കണ്ടു. ഇവിടുത്തെ തിരുമുമ്പിൽ സേവിപ്പാനവരിങ്ങോട്ടു വരുന്നുണ്ട.

ഹാം— രാജാവിൻെറ വേഷം കെട്ടുന്നവന്നു എൻെറ സ്വാഗതം! അദ്ദേഹം എൻെറ കരഗ്രഹണത്തിന്നു പാത്രമായിവരും. സാഹസികളായ പോരാളികൾ അവരുടെ വീൎയ്യം നല്ലവണ്ണം കാണിക്കണം. വിരഹികളുടെ ഉൽക്കണ്ഠയും വെറുതെയാവണ്ട. ചപലന്മാൎക്കു മതിയാവോളം വകയുണ്ടാവണം. അല്പംകൊണ്ടു ചിരിക്കുന്നവരെ വിദൂഷകൻ ചിരിപ്പിക്കണം. നായിക അവളുടെ അന്തൎഗ്ഗതം നിരൎഗ്ഗളമായി അറിയിക്കണം. അല്ലെങ്കിൽ അതിൻെറ കുററം അ

വൾക്കല്ല; പദ്യത്തിനാണ. അവരേതു നാടകക്കാരാണ?
റോ— ഇവിടെക്ക കാണ്മാൻ സന്തോഷമുണ്ടായിരുന്ന ദുഃഖപ ഢ്യവസായി കഥ നടിക്കുന്നവരായ പട്ടണത്തിലെ നാട കക്കാരാണ.
ഹാം— എന്തെ അവർ നടപ്പാൻ തുടങ്ങിയത? മാനവും ആദാ യവും നോക്കിയാൽ അവൎക്കവരുടെ സ്ഥലം തന്നെയാണെ ല്ലൊ നല്ലത.
റോ— ഇയ്യെടത്തെ പുതിയ നിശ്ചയംകൊണ്ട അവൎക്ക തട സ്ഥം നേരിട്ടിട്ടുണ്ട എന്നാണ ഞാൻ വിചാരിക്കുന്നത.
ഹാം—ഞാൻ പട്ടണത്തിലായിരുന്ന അന്നത്തെപ്പോലെ അ ത്ര പ്രീതി ജനങ്ങൾക്ക അവരുടെമേൽ ഇപ്പോഴുമുണ്ടോ? അ വരെ അത്ര പ്രേമം ഇപ്പോഴുമുണ്ടോ?
റോ— ഇല്ല. അത്രയില്ല.
ഹാം— ഉം. എന്തേത? തുരുമ്പു പിടിച്ചു തുടങ്ങിയെന്നുണ്ടോ?
റോ— ഒട്ടും ഇല്ല. അവരുടെ ശ്രമം മുമ്പിലത്തെപ്പോലെ തന്നെ യുണ്ട. എന്നാൽ അവിടെ ഉറക്കെ നിലവിളിച്ചുകൊണ്ട ചില പിള്ളരുടെ—ചെറിയ പ്രാപ്പിടിയന്മാരുടെ—ഒരു കൂട്ടമു ണ്ട. ഇവരുടെ നിലവിളിയെ കേമമായി സ്തുതിക്കുന്നവ രും ഉണ്ട. ഇപ്പോഴത്തെ സമ്പ്രദായം ഇങ്ങിനെയായിരി ക്കുന്നു. അതിനാൽ സാധാരണ നാടകശാലകളിൽ വല്ലാ ത്ത ഒച്ചയുണ്ടാക്കുന്നതുകൊണ്ട യോഗ്യരാരും കവിയുടെ തൂ വ്വൽമാത്രം ആയുധമായ ഇവരെ പേടിച്ചുവിടെ വരാറില്ല.
ഹാം— എന്താ അവർ പിള്ളരോ? ആരാ അവൎക്ക ഉപജീവന ത്തിന്ന കൊടുക്കുന്നത? എങ്ങിനെയാണവൎക്ക ശമ്പളം കൊടുക്കുന്നത? അവൎക്ക പാടാറായാൽ പിന്നെ നാടകത്തി ന്ന ചേരില്ലേ? അവർ സാധാരണ നടന്മാരായാൽ—വേറെ ന ല്ല വഴിയില്ലെങ്കിൽ അങ്ങിനെയാവണം നിശ്ചയംതന്നെ— അവർ ശീലിക്കേണ്ട പണിയെപ്പററി അവരെക്കൊണ്ടുത ന്നെ കുററം പറയിക്കുന്ന കവികൾ അവൎക്കപരാധം ചെ യ്യുന്നു എന്ന അവർ പിന്നെ പറയില്ലേ?.

പട്ടണം=ലണ്ടൻ പട്ടണം

റോ— സത്യമായും ഇതിനെപ്പററി രണ്ടു പക്ഷവും നല്ലവണ്ണം വാദമുണ്ടായിട്ടുണ്ട്. അവരെ വാദത്തിൽ ചാടിക്കുന്നത ഒരു പാപമാണെന്നു നാട്ടുകാർ വിചാരിക്കുന്നതുമില്ല. കവിയും നടനുംകൂടി പ്രാരംഭത്തിൽ ഒരു തമ്മിൽത്തല്ലില്ലെങ്കിൽ കുറച്ചുകാലം നാടകത്തിന്നു പണം തന്നെ കൊടുത്തിരുന്നില്ല.

ഹാം— അങ്ങിനെ വരുമോ?

ഗിൽ— ധാരാളമായി, കൊണ്ടുപിടിച്ച വാക്കലഹമുണ്ടായി.

ഹാം— പിള്ളരതിൽ മെച്ചം കൊണ്ടുപോയ്ക്കളയുമോ?

റോ— ഉവ്വ്. നിശ്ചയമായിട്ടും ഹക്ക്ലീസ്സിനെ ആയാളുടെ ഭാരത്തോടുംകൂടി.

ഹാം— അതത്രത്ഭുതമില്ല. എന്റെ എളയച്ഛൻ ഡന്മാർക്കിലെ രാജാവാണ്. എന്റെ അച്ഛൻ ജീവിച്ചിരിക്കുമ്പോൾ ഇദ്ദേഹത്തിന്റെ നേരെ കൊഞ്ഞനം കാട്ടിയിരുന്നവർ ഇപ്പോൾ ഇദ്ദേഹത്തിന്റെ ചെറിയ ഒരു ചിത്രത്തിന്ന ഇരുപത, നാല്പത, അമ്പത അല്ല നൂറ ഡക്കററും കൊടുക്കുന്നു. തത്വശാസ്ത്രത്തിന്നു കണ്ടു പിടിപ്പാൻ കഴിയുമെങ്കിൽ, സത്യമായി പറയാം, ഇതിൽ സ്വാഭാവികമായിട്ടുള്ളതിൽ കുറച്ചധികമുണ്ട്.

(ഉള്ളിൽനിന്നു വാദ്യഘോഷം)

ഗിൽ— അതാ നാടകക്കാർ.

ഹാം— നിങ്ങൾ എൽസിനോറിൽ വന്നതു സന്തോഷം. നിങ്ങളുടെ കൈ കാണട്ടേ ഇങ്ങോട്ടു വരു!

ഉപചാരമാതിരികൾകൊ-
ണ്ടുപചിതമാം ലൌകികംജഗത്തിങ്കൽ
സൽക്കാരത്തിന്നുള്ളൊരു
മുഖ്യമതാമംഗമാണെല്ലൊ

ഹക്ക്ലീസ്സ്...=ഹെക്ക്ലിസ്സ എന്ന ശക്തിമാൻ ഭൂമി മുഴുവൻ ഭേസികൊണ്ട ഒരു ചിത്രം ലണ്ടൻ പട്ടണത്തിലെ "ഗ്ലോബ തിയററർ" എന്ന നാടകശാലയിൽ ഉണ്ടായിരുന്നു; അതാണ സൂചകം. ഡക്കററ=ഒരു വക നാണ്യം.

ഞാൻ നിങ്ങൾക്കു ചെയ്യുന്ന ഉപചാരത്തെക്കാൾ അധികം ശ്രദ്ധയോടുകൂടിയ ഉപചാരം നാടകയോഗങ്ങൾക്കു ചെയ്യുന്നുണ്ടെന്നു തോന്നാതിരിപ്പാൻ വേണ്ടി ഈ വിധം നിങ്ങളെ ഉപചരിക്കട്ടേ. നിങ്ങൾക്കു സ്വാഗതം! എന്നാൽ എന്റെ എളയച്ഛനും ചെറിയമ്മയമ്മക്കും ചതി പററിയിരിക്കുന്നു.

ഗിൽ— എന്തിൽ തിരുമനസ്സേ?

ഹാം— സൂക്ഷ്മത്തിലെന്റെമനമാകുമൊരാവടക്കു.
നോക്കിക്കുകമ്പമൊരുഭാഗമതിന്നുമാത്രം
തെക്കോട്ടുകാററണകിലിങ്ങൊരുഞാറയേയും
ചാക്കിൽപിറാപ്പിടിയനേയുമറിഞ്ഞുകാണാം

(പൊളോണിയസ്സ രണ്ടാമതും പ്രവേശിക്കുന്നു).

പൊ— ഹേ യോഗ്യരേ! നിങ്ങൾക്കു നല്ലതു വരട്ടേ.

ഹാം— കേൾക്കു! ഗിൽഡർൻസ്റ്റർൻ താനും. ഓരോരുത്തരോരോ ചെവി തരുവിൻ. അവിടെ കാണുന്ന ആ വലിയ കൊച്ചു കുട്ടി എനിയും അതിനെ മൂടിട്ടുള്ള ശീലയിൽനിന്നു പുറത്തു വന്നിട്ടില്ല.

റോ— പക്ഷേ രണ്ടാമതും അതിലേക്കു വന്നതായിരിക്കാം. എന്തെന്നാൽ വാൎദ്ധക്യം രണ്ടാമത്തെ ശിശുത്വമാണത്രേ.

ഹാം— ഞാനിപ്പോൾ പറയാം. ആയാൾ നാടകക്കാരെപ്പററി എന്നോടു പറവാനാണ വരുന്നത. നോക്കിക്കൊള്ളു, താൻ പറയുന്നതു ശരി തന്നെ. തിങ്കളാഴ്ച രാവിലെ അതങ്ങിനെ തന്നെ.

പൊ— തിരുമനസ്സേ! എനിക്കൊരു സംഗതി ബോധിപ്പിപ്പാനുണ്ടായിരുന്നു.

റോ— തിരുമനസ്സേ! എനിക്കൊരു സംഗതി ബോധിപ്പിപ്പാനുണ്ട. റോഷ്യസ്സ റോമിൽ ഒരു നടനായിരുന്നപ്പോൾ.

പൊ— നാടകക്കാരിവിടെ വന്നിട്ടുണ്ട.

ഹാം— കമ്പം, കമ്പം.

പൊ— എന്റെ ആത്മാവാണ സത്യം.

ഹാം— "അപ്പോളോ,രോനടൻ,തന്നുടെകഴുതകരേ-
റീട്ടുവന്നെത്തിയത്രേ

പൊ— ദുഃഖപര്യവസായിയോ, സുഖപര്യവസായിയോ, ചരിത്രവിഷയിയോ, ഗ്രാമ്യജനസ്വഭാവദർശിയോ, ഗ്രാമ്യജനസ്വഭാവദർശിയിൽ സുഖപര്യവസായിയോ, ചരിത്രവിഷയിയിൽ ഗ്രാമ്യജനസ്വഭാവദർശിയോ, ദുഃഖപര്യവസായിയിൽ ചരിത്രവിഷയിയോ സുഖദുഃഖപര്യവസായിയും ചരിത്രവിഷയിയും ഗ്രാമ്യജനസ്വഭാവദർശിയും കൂടി ചേൎന്നതോ ഏതെങ്കിലും നാടകം നടിപ്പാൻ ഭൂമിയിൽ ഒന്നാംകിട നടന്മാരാണിവർ. രംഗം ഭഞ്ജിക്കാതെയും പദ്യം അസംഖ്യമായുള്ളതായാലും വേണ്ടില്ല. "സെനിക്കാ" അധികം കഠിനമല്ല. പ്ലാട്ടസ്സ് അധികം എളുപ്പവുമല്ല. ലക്ഷണപ്രകാരമുണ്ടാക്കിയതിന്നും അങ്ങിനെ അല്ലാത്തതിന്നും ഇവർ മാത്രമേ ഉള്ളൂ.

ഹാം— ഹേ ഇസ്രേയിലെ ജഡ്ജിയായ ജിഫ്താഹേ! തനിക്കെന്തൊരു നിധിയാണുണ്ടായിരുന്നത്?

പൊ— അദ്ദേഹത്തിനെന്തൊരു നിധിയാണുണ്ടായിരുന്നത തിരുമനസ്സേ?

ഹാം— ഒന്നാന്തരംമകളവന്നുവിശേഷമായ്മ-
റ്റൊന്നില്ല,വന്നാവളിലിഷ്ടമനല്പമെല്ലോ

പൊ— (സ്വഗതം) എപ്പോഴും എന്റെ മകളുടെ മേൽ തന്നെ.

ഹാം— കിഴവനായ ജിഫ്താഹേ! ഞാൻ പറഞ്ഞതു ശരിയല്ലേ?

പൊ— എന്നോ, ജിഫ്താഹേ എന്നു വിളിക്കുന്നു എങ്കിൽ ഞാൻ നല്ലവണ്ണം സ്നേഹിക്കുന്ന ഒരു മകളെനിക്കുണ്ടെന്നു വരുന്നില്ലേ?

ഹാം— ഇല്ല, അതു വരുന്നില്ല.

പൊ— പിന്നെന്താ വരുന്നത?

ഹാം— വന്നീടുമൊക്കെവിധിപോലറിയാംവിധിക്കു
വന്നാലതപ്പോഴറിയാംവഴിയെനിന്നക്കും 112

വൈദികഗാഥയിലെ ആദ്യത്തെ പദ്യം ഇതിലപ്പുറമൊക്കെ കാണിച്ചു തരും. എന്തെന്നാൽ നോക്കു, എന്നെ തടസ്ഥപ്പെ

സെനിക്കാ=ലക്ഷണം തികഞ്ഞ ഒരു നാടകം. പ്ലാട്ടസ്സ്=ലക്ഷണവൈരുദ്ധ്യമുള്ള മറെറാരു നാടകം. ഇസ്രേയിൽ=ഒരു രാജ്യം.

ട്ടത്തുന്നവർ അതാ വരുന്നു. (നാലഞ്ചുനാടകക്കാർ പ്രവേശിക്കുന്നു) നിങ്ങൾക്കു സ്വാഗതം! യോഗ്യരേ! നിങ്ങൾക്കെല്ലാവക്കും സ്വാഗതം!! നിങ്ങളെ ക്ഷേമമായി കാണുന്നതിൽ ഞാൻ വളരെ സന്തോഷിക്കുന്നു. ഓ, എന്റെ പഴയ ചങ്ങാതി! ഞാൻ മുമ്പു കണ്ടതിനെക്കാൾ വിശേഷവിധിയായി ഇപ്പോൾ താന്റെ മുഖത്തു മീശകൂടി ഉണ്ടാക്കിയിരിക്കുന്നു. എന്നെ ഡന്മാക്കിൽ എതൃപ്പാൻ വന്നിരിക്കുകയാണെ? എന്തു? എന്റെ യുവതിമണിയായ ആ സുന്ദരിയോ? മേരിയമ്മയാണെ സത്യം. പാദുകയുടെ ഉള്ളിൽ മരക്കഷണം വെച്ചിട്ടു ഭവതി ഞാൻ മുമ്പു കണ്ടപ്പോഴത്തെക്കാളധികം ആകാശത്തേക്കടുത്തിരിക്കുന്നു. നിന്റെ ചെ്ച്ച നടപ്പില്ലാത്ത സ്വൎണ്ണനാണ്യത്തിന്റെ മാതിരി യാതൊരുപകാരവുമില്ലാത്തനിലയിൽ ഭേദപ്പെട്ടു വരാതിരിപ്പാൻ ദൈവത്തെ പ്രാൎത്ഥിക്കുന്നു. ഹേ യോഗ്യരേ! നിങ്ങൾക്കെല്ലാവക്കും സ്വാഗതം! ഫ്രാൻസിലെ പ്രാപ്പിടിയന്മാരെ വളൎത്തുന്നവരെപ്പോലെ, തൽക്കാലം കാണുന്ന ഏതിന്റെങ്കിലും നേരേ നമുക്കു ചെല്ലാം. നമുക്കു നല്ല ഒരു പ്രസംഗം വേണം. വരു! നിങ്ങളുടെ സാമൎത്ഥ്യം എത്രുണ്ടു വശ്ശം? ഒന്നു കാണിച്ചാട്ടേ! വരു! വികാരജനകമായ ഒരു പ്രസംഗം. ഉം.

പ്രധാനനടൻ— എന്തു പ്രസംഗമാണ തിരുമനസ്സേ?

ഹാം— മുമ്പൊരു പ്രസംഗം താനിനിക്കു കേൾപ്പിച്ചു തന്നിട്ടുണ്ടു. പക്ഷെ അതു നടിക്കെ ഉണ്ടായിട്ടില്ല. ഉണ്ടെങ്കിൽ തന്നെ ഒരു തവണയിലധികമില്ല. എന്തുകൊണ്ടെന്നാൽ— നാടകം എനിക്കോൎമ്മയുണ്ടു—ബഹുജനങ്ങളെ രസിപ്പിച്ചില്ല. അതിന്റെ രസങ്ങൾ സാമാജികന്മാരിൽ അധികപക്ഷത്തിന്നു സുഗമങ്ങളല്ലായിരുന്നു. എന്നാൽ അത എനിക്കും എന്നേക്കാൾ ആലോചനാ ശക്തിയുള്ളവക്കും ഒന്നാന്തരമായ ഒരു നാടകമായിരുന്നു. രംഗങ്ങളെല്ലാം നല്ലവണ്ണം പരിശോധിച്ചതും, സാമൎത്ഥ്യത്തോടും അതിനനുസരിച്ചു യോജിപ്പോടുംകൂടി നിശ്ചയിച്ചതുമായിരുന്നു. പദ്യങ്ങ

മേരിയമ്മ=യേശുക്രിസ്തുവിന്റെ അമ്മ

ളിൽ അസത്തുക്കളുടെ രുചിക്കു പററിയ വഷളത്തങ്ങളൊന്നുമില്ലെന്നും, ഗ്രന്ഥകൎത്താവു ധാൎഷ്ട്യക്കാരനാണെന്നു പറവാൻ ഭാഷയിൽ യാതൊന്നുമില്ലെന്നും, അതിന്റെ സമ്പ്രദായം വളരെ നിഷ്കളങ്കമായതും മാധുൎയ്യമുള്ളതുപോലെ തന്നെ ദോഷരഹിതമായുള്ളതും, മോടിയേക്കാളധികം സൌകുമാൎയ്യത്തോടു കൂടിയതുമാണെന്നും, ആരോ ഒരാളവിടെ വെച്ചു പറഞ്ഞത ഇപ്പോഴും എനിക്കോൎമ്മ തോന്നുന്നുണ്ട. അതിലെ ഒരു പ്രസംഗം എനിക്കു വളരെ ബോദ്ധ്യമായിരുന്നു. അത "ഏനിയസ്" ഡിഡോവിനോട പറയുന്ന കഥയാണ. "പ്രൈമി"നെ കൊന്നതിനെപ്പററി പറയുന്ന ഭാഗം പ്രത്യേകിച്ചും— അതു നിങ്ങൾക്കോൎമ്മയുണ്ടെങ്കിൽ—ഇതാ ഇവിടെനിന്നു തുടങ്ങുവിൻ. നോക്കട്ടെ നോക്കട്ടെ.

പെരുത്തുഗ്രൻവ്യാഘ്രത്തിനുശെരിപിറസ്സ—
അങ്ങിനെയല്ല പിറസ്സിലാണാരംഭം.
പിറസ്സുഗ്രൻഭാവിക്രിയചിലത്തുസൂചിപ്പിട്ടുമൊരാ-
മരംകൊണ്ടുള്ള ശതോദരമതിലൊളിച്ചന്നവടെ
കരാളപ്പോരിന്നൊത്താവിശമയെത്തുകരിങ്ങെകളുടയോൻ
കറുപ്പിന്മേൽപ്പൂശിയപരിഭയംതാംമറെറാരുനിറം 113
കഷ്ടംതൽക്കോലയിൽത്തുണച്ചവികട
ക്രൂരപ്രകാശംപനം
തട്ടംവീഥികൾചൂടിലമ്മജനകൻപൈ-
തങ്ങൾതൻശോണിതം
പററിപ്പററിയുണങ്ങിരക്താമയമാം
കേശാദിപാദത്തൊടും

പ്രൈം=ഒരു രാജാവിന്റെ പേർ.

പിറസ്സ=ഗ്രീക്കുകാരും ട്രോയിക്കാരും തമ്മിലുണ്ടായ യുദ്ധത്തിൽ ഗ്രീക്കുകാരിൽ ചിലർ മരംകൊണ്ടു കുതിരകളെ ഉണ്ടാക്കി അതിൽ അടച്ചിരുന്ന സാമോപായംകൊണ്ടു ട്രോയിക്കാരുടെ കോട്ടയുടെ ഉള്ളിൽ വെപ്പിച്ചു. രാത്രി അവർ അതു താന്ന പുറത്തു ചാടി ട്രായി നഗരം നശിച്ചു. പിറസ്സ അങ്ങിനെ ഒളിച്ചിരുന്നവരിൽ ഒരാളാണ.

പററീടുംകടുകോപവഹ്നികളിൽവെ-
ന്തീടുംപിറസ്സുദ്ധതൻ 114

പ്രമേഹക്കരുഹായകൈക്കൊണ്ടുകാണു-
ന്നമേയോല്ക്കടക്രൂരനേത്രങ്ങളോടും
മഹാവൃദ്ധനായ്യൻെറമുത്തച്ഛനാകും
മഹാൻപ്രൈമിനെത്തേടിനോക്കുന്നുവെല്ലൊ 115

അവിടുന്നങ്ങോട്ടാട്ടെ.

പൊ— ഇതു ശബ്ദസൌഷ്ഠവത്തോടും അൎത്ഥവ്യക്തിയോടും കൂടി നല്ല ഭംഗിയിൽ ചൊല്ലി.

പ്ര:ന— മുത്തൻതന്നുടെവാളുകൊണ്ടെതിരിടു-
ന്നോരോടെതൃപ്പാൻതനി-
ക്കൊത്തില്ലെന്നുധരിച്ചതൻപഴയവാൾ
കൈവിട്ടുതാഴത്തുപോയ്
യുദ്ധത്തിന്നിരുകക്ഷിയുംസമനില-
ക്കല്ലൊ,പിറസ്സാൎത്തതി
ക്രുദ്ധൻവെട്ടി,പിഴച്ചു,കാററിലലസൻ
മുത്തച്ഛനോ,വീണതെ 116

പരംചൈതന്യംകെട്ടിലയമഹിവെട്ടേററവിധമാ-
യെരിഞ്ഞീടുംമൂൎദ്ധാവടിയതിലണച്ചുൽക്കടരവം
പിറസ്സിൻകണ്ണത്തെതടവെവന്നുനൽകുംപടിവലി-
ച്ചരംനിൎത്തീനോക്കുവിരവിനൊടതെന്തെന്നുപറയാം

വാൎദ്ധക്യാകലരുന്നപൂജ്യതമനാം
പ്രൈമിൻെറപാൽവണ്ണമാം
മൂൎദ്ധാവിൽപതിയുന്നവാളുഗഗനെ
പെട്ടെന്നുതങ്ങീതദാ
ചിത്രംക്രൂരനതാംപിറസ്സിരുപുറ-
ത്തേക്കുംചലിക്കാതെവൻ
ചിത്രത്തിങ്കൽവരച്ചകാട്ടിയപെരു-
മ്പോരാളിയെപ്പോലെയായ് 118

ഇലിയം = ഒരു രാജ്യത്തിൻെറ പേർ.

വൻകാററിന്നുകുറച്ചുമുമ്പു ഗഗനം
നിശ്ശബ്ദമാം, ചിന്നിടും
വൻകാർനിശ്ചലമാം, മരുത്തുനിലയാം
ചത്തോണമാം ഭൂതലം
ഹുംകാരത്തൊടുവായുമാഗ്ഗമിടിയാൽ-
പിന്നെപ്പിളക്കുംതഥാ
നോങ്കാണുമ്പടിമുന്നിരട്ടികടുവാ-
യ്യീന്റുപിറസ്സേററവും 119

പണ്ടത്തെപ്പടിപോർത്തുടന്നുടനവൻ
ചെഞ്ചോരചോരുന്നവാൾ
കൊണ്ടപ്രൈമിനെവെട്ടിടുമ്പോളുള്ളവാം
കാരുണ്യലേശത്തിലും
കൊണ്ടാൽചട്ടയറാത്തമാർസിനുടെമേൽ
പണ്ടന്നുസൈക്ലോപ്പുകൾ
കണ്ടാംവെട്ടിലൊരെണ്ണവുംദയകുറ-
ഞ്ഞില്ലായിരുന്നൂദൃഢം 120

തേവിടിശ്ശി!യെടി!ഭാഗ്യലക്ഷ്മി!യെടി!നീപു-
റത്തെടിപുറത്തുപോ
ദേവലോകർസഭക്കൂടിയീചപലതന്റെ-
ശക്തികൾകുറെക്കണം
ചക്രമാമിതിനരങ്ങളൊക്കെയുമരുത്തു-
വക്കുകളുടച്ചുടൻ
ശക്രലോകശിഖരാൽദൃഢംനടുപിശാച-
നാടതിനുരുട്ടണം 121

പൊ— ഇതിന്നു നീളം കുറച്ചധികം തന്നെ ആണ.

ഹാം— അത തന്റെ താടിയോടുകൂടി ക്ഷുരകന്റെ വീട്ടിലേക്ക ഒന്നു പോയി വരട്ടേ; ചൊല്ലൂ. ഇദ്ദേഹത്തിന്നു ചിരിക്കത്തക്കതായോ, ആഭാസമായോ ഉള്ള കവിയാണ വേണ്ടു

---

മാർസ്സ = ഒരു ദേവന്റെ പേർ. സൈക്ലോപ്പുകൾ=ദൈവത്തിന്നു ഭൂമി ദേവിയിൽ ഉണ്ടായ പുത്രന്മാർ.

ത. അല്ലെങ്കിൽ ഉറക്കം തൂക്കാം ചൊല്ലു; "ഹിക്കുബ"യുടെ അവിടെയാവട്ടേ.

പ്ര: ന— ഹാ കണ്ടാളാരു മൂടുംനൃപമഹിഷിയെ—

ഹാം— മൂടുംനൃപമഹിഷിയോ?

പൊ— അതിന തെററില്ല. മൂടുംനൃപമഹിഷി എന്നുള്ളതു തരക്കേടില്ല.

പ്ര: ന— ഠായ്ന്തിക്കെട്ടുംമട്ടുബാഷ്പം
തൂകിപ്പുണ്ടാക്കിരീടന്തടവിനമുടിമേൽ
മുണ്ടുമിട്ടുൾഭ്രമത്താൽ
പാടെപ്പെററിട്ടുശക്തിക്ഷയമൊടുശിഥില-
പ്രായമാമൂരുമൂലം
മൂടാൻകപ്പാങ്കറവച്ചുററിത്താനതടിനടയാ-
യോടിയെത്തുംവിധത്തിൽ 122
ആരിദ്ദുർദ്ദശകണ്ടക്കൂട്ടരിലലം
ഭാഗ്യത്തെനിന്ദിച്ചിടാ-
പാരുഷ്യാൽപതിയെപ്പിറസ്സുമുറിയാ-
ഖണ്ഡിച്ചുകണ്ടിട്ടവൾ
പാരംകേണൊരുകാഴ്ച്ചപാരിതുവികാ-
രത്തെജ്ജനിപ്പിക്കലെ-
ന്നേരംദേവഗണത്തിലുംകനിവൊട്ടും
കണ്ണീർകറക്കംദൃഢം 123

പൊ— നോക്കൂ. ഇയ്യാളുടെ നിറം മാറി കണ്ണിൽ വെള്ളം നിറഞ്ഞില്ലേ? നോക്കൂ! മതി.

ഹാം— ഇതു നന്നായി. ബാക്കി ഉടനെ തന്നെക്കൊണ്ടു ഞാൻ ചൊല്ലിച്ചു കൊള്ളാം. ഹേ! ഒരം നാടകക്കാർക്കു വേണ്ടതൊക്കെ കൊടുത്തു സുഖമാക്കാൻ ശ്രദ്ധിക്കാമോ? കേട്ടുവോ? ഇവർക്കു വേണ്ടതൊക്കെ കൊടുക്കണം. ഇവർ കാലത്തിന്റെ സംഗ്രഹവും സംക്ഷേപമാകുന്നു. താൻ ജീവിച്ചിരിക്കുന്നാൾ ഉള്ള ഇവരുടെ ദുഷ്പ്രസ്താവത്തെക്കാൾ മരി

ഹിക്കുബ=പ്രിയാമിന്റെ ഭാര്യ.

ച്ചതിന്നു ശേഷം സംസ്കാരസ്ഥലത്തു നിന്ദ്യമായ ഒരു ശിലാലേഖനം വെക്കുന്നതാണ നല്ലത.

പൊ— തിരുമനസ്സെ! ഇവരുടെ യോഗ്യതപോലെ ഞാൻ ആദരിക്കാം.

ഹാം— അതു വളരെ നല്ലതു തന്നെ. എല്ലാവരെയും അവരവരുടെ യോഗ്യതപോലെ സൽക്കരിക്കുന്നതായാൽ ആൎക്കാണ തല്ലുകൂടാതെ കഴിയുക? തന്റെ മാനമൎയ്യാദപോലെ ഇവരെ സ്വീകരിക്കു. ഇവരുടെ (ആവശ്യം കുറയുന്തോറും) തന്റെ ഔദാൎയ്യം പ്രകാശിക്കും. ഇവരെ കൂട്ടിക്കൊണ്ടു പോവൂ.

പൊ— വരുവിൻ.

ഹാം— ഇയ്യാളുടെകൂടെ പൊയ്ക്കൊൾവിൻ. ഞാൻ നാളെ ഒരു കഥ കേൾക്കാം. (പൊളോണിയസ്സും പ്രധാനനടനൊഴികെ മറെറല്ലാ നടന്മാരും പോയി). ഹേ പഴയ ചങ്ങാതി! ഞാൻ പറയുന്നതു മനസ്സിലാവുന്നുണ്ടോ? നിങ്ങൾക്കു "ഗോൺസാഗോവധം" അഭിനയിക്കാമോ;

പ്ര: ന— ഓഹോ.

ഹാം— നാളെരാത്രി നമുക്കതാവാം. പന്ത്രണ്ടോ പതിനാറോ വരിയുള്ള ഒരു പ്രസംഗം ഞാനുണ്ടാക്കി അതിൽകൂട്ടി ചേൎത്താൽ ആവശ്യമുണ്ടെങ്കിൽ പഠിച്ചുകൂടെ.

പ്ര: ന— ഓഹോ.

ഹാം— വളരെനല്ലത. അദ്ദേഹത്തിന്റെകൂടെ പൊയ്ക്കോളു. അദ്ദേഹത്തിനെ പരിഹസിക്കരുതെ (പ്രധാനനടൻപോയി). എന്റെ സ്നേഹിതന്മാരെ! രാത്രിവരെ ഞാൻ നിങ്ങളെ പിരിഞ്ഞുപോട്ടെ. നിങ്ങൾ എൽസിനോൎക്ക വന്നതു നന്നായി.

റോസൻ— വേണ്ടില്ല തിരുമനസ്സെ!

ഹാം— ശരി. എന്നാലങ്ങിനെയാട്ടെ. ദൈവം സഹായിക്കട്ടെ. (റോസ. ഗിൽ. പോയി). ഇപ്പോൾ ഞാൻ തന്നെ ആയി.

പഴയ=വളരെ കാലം മുമ്പ മുതൽക്കേ പരിചയമുള്ള.

ഞാനെത്രകള്ളനൊരുദുഷ്ടതമുള്ളടിമയാ-
ണീനടൻപൊളിയതായ്
ത്താനകവിപ്രഭൂതകാട്ടുംകഥകദകരാൾ
ചേൎന്നുള്ളചേഷ്ടയോടിതാ
താനേമുഖംവിളറിബാഷ്പംകലൎന്നമിഴി
നില്ലാതെവിസ്വരതയായ്
സ്ഥാനെചമഞ്ഞിതിതൊരേത്ത്രക്രമംസകല-
മില്ലാത്തവസ്ഥവിലഹോ 124
ഹിക്കുബകായിയാണീസ്സകലവുമിവനാ-
രാണുഹിക്കുബ,ഹിക്കു-
ബക്കാരാണീയിവൻമാലിതുവിധമവളെ-
പ്പററിമൂപ്പക്ൿമൂപ്പാൻ
ദുഃഖത്തിൻമൂലവുംനമ്മുടെനിലയിൽവികാ-
രങ്ങളുംചേൎന്നിരുന്നാ-
ലക്കാലത്തീനടൻസങ്കടവികടതയെ-
ന്തൊക്കയുംകാട്ടുമെന്നൊ 125
രുപ്പംകണ്ണീരിൽമുക്കുംസഭയെദവച-
സ്സാലെകണ്ണുംപിളൎക്കും
സഭ്യൎക്കും,കുററമുള്ളാളുകളെമുഴവനും
ഭ്രാന്തരാക്കിച്ചമക്കും.
സ്വസ്ഥൎക്കുംപേടിയാക്കുംമൂഢതരമറിവ-
റേറാരയൊന്നമ്പരത്തും
ചിത്രംകണ്ണാതിവകത്ഭുതഭരമിവനേ-
വൎക്കുമുണ്ടാക്കിവെക്കും 126
ഞാനോബുദ്ധികുറഞ്ഞുതന്നുടെതല-
ച്ചോറിന്നലംശക്തികെ-
ട്ടോനോൎത്താൽപ്പടുകള്ളനെപ്പൊഴുമുറ-
ക്കംതൂക്കുമാറാകൊപ്പമേ
താനാലോചനശക്തിമങ്ങിയറിവി-
ല്ലാതായഭീഷ്ടംനട-
ത്താനായിട്ടൊരുതച്ച്രമെസ്ത്രതിനുമൊ-
ന്നൊതാനുമാളല്ലഹോ 127

സ്വത്തുംപെരുത്തഭിമതസ്ഥിതിയാന്നുജീവ
സ്വത്തുംചതിച്ചുകലെയാക്കിയൊരാനൃപന്റെ
കൃത്യത്തിൽവേണ്ടിയവനല്ലി,വനായതല്ല,
ഌത്യന്തമുള്ളിലുകിടുന്നൊരുഭീരുവാണൊ? 128

ആരാണെന്നെക്കള്ളനെന്നു വിളിക്കുന്നത? എന്റെ തല ഒരു ഭാഗത്തുനിന്നു മറ്റെഭാഗത്തേക്കു തള്ളി ഉടക്കുന്നതാരാണ? ആരാണെന്റെ മീശ പറിച്ചെടുത്ത എന്റെ മുഖത്തെക്കു തന്നെ വരത്തക്കവണ്ണം കാററത്തിടുന്നത? എന്റെ മൂക്കുപിടിച്ചുവലിക്കുന്നതാരാണ? ഞാനാനക്കള്ളവു ചെയ്യുന്നു എന്നു പറയുന്നതാരാണ? ഇതൊക്കെയാര ചെയ്യും?

ദൈവത്തിൻമുറിയാണുസത്യമിതുഞാ-
നൊക്കെസ്സഹിക്കേണ്ടതാ-
ണേവംപേടിപെടുംകപോതമതുപോ-
ലായിട്ടധൈയ്യത്തിനാൽ
രംവിസ്ഥിക്കപകാരിവൈരിനിരയിൽ
ക്കാരുഷ്യമുൾക്കൊള്ളുവാൻ
ഭാവിക്കുന്നതിനെങ്കിലുംവിരുതിണ-
ങ്ങുംശക്തിയില്ലായ്കയാൽ 129
അല്ലെന്നാലീനാടതി-
ലുള്ളോരെല്ലാപ്പരുന്തുപടയേയും
കള്ളനതാമിവനെക്കൊ-
ണ്ടെല്ലാംതീററിപ്പലത്തിയേനേഞാൻ 130

മൊരച്ചിക്കള്ളൻ ദയയില്ലാത്ത ദുഷ്ടതയോടുകൂടിയ വിടനായ മൊരച്ചിക്കള്ളൻ. ഓ! പ്രതികാരമെ! ഞാനെന്തു കഴുതയാണ.

കൊല്ലപ്പെട്ടെഴമിഷ്ടതാതനുപിറ
ന്നോനുത്തരംചെയ്യുവാൻ
ചൊല്ലിട്ടുംസുരലോകവുംനരകവും,
ധൂൎത്താംഗനക്കൊപ്പമെ

ദൈവത്തിന്മുറി = യേശുക്രിസ്തുവിന്നു ശത്രുക്കളിൽനിന്നു തട്ടിയതായ മുറി.

വല്ലാതുള്ളവചസ്സുകൊണ്ടിവനുറ
ന്നുകൊണ്ടുഹാധൃഷ്ടതപോ-
ലല്ലെങ്കിൽഗൃഹദാസിമാതിരിശപി-
ക്കുന്നുമഹാധൈര്യമായ് 131

ഛെ! കറവുതന്നെ. എന്റെ തലച്ചോറെ ഉണരു.

കുററംചെയ്യവർനാട്യചാതുരിനടൻ
കാണിച്ചുകാണുംവിധൌ
പററംതന്മയഭാവമോടുഗലിവാ
ന്നാത്മാവൊടൊത്താങ്ങിനെ
മുററംമുൻതൊഴിൽസത്സമാചാരിതം
കണ്ടോർത്തുതാന്തന്നെതൻ
കുററത്തെവെളിവിൽപറഞ്ഞിട്ടുടൻ
താനെന്നുകേൾപ്പുണ്ടുഞാൻ 132

കുലയോനോക്കിയാൽനാവിൻ
തലയില്ലതിനെങ്കിലും
വലിയോരത്ഭുതത്തിൽഞാൻ
നിലയെല്ലാംപറഞ്ഞിടും 133

ഒരം നാടകക്കാരെക്കൊണ്ട എന്റെ അച്ഛനെ കൊന്നമാതിരി ഒരു കഥ എന്റെ എളയച്ഛന്റെ മുമ്പിൽവെച്ചു ഞാൻ നടിപ്പിക്കും. ആയാളുടെ മുഖഭാവം ഞാൻ നോക്കും. കിണ്ണിയുള്ള ഭാഗത്തൊക്കെത്തൊടും. അപ്പോൾ ആയാൾ ചൂളിയാൽ എന്റെ വഴി എനിക്കറിയാം.

എന്നാൽഞാൻപ്രേതമായ്ക്കണ്ടതുവലിയപിശാ
ചായിരിക്കാംപിശാചാ-
ണെന്നാൽസന്തോഷമേകുംവിധമുടലെടു
പ്പാനവൻശക്തനെല്ലൊ.
പിന്നെദുഃഖിച്ചിടുംദുർബ്ബലനാഹമിവനെ
ക്കൊണ്ടുകുററംനടത്തി
ച്ചെന്നെത്താനെനശിപ്പിപ്പതിനുമതിരുകെ
ന്നാശ്ശരാമാകിലാട്ടെ 134

ഇതിനെക്കാളുംസൂക്ഷ്മ-
സ്ഥിതിയിൽസംഗതികൾമുഴുവനറിയേണം
അതിനുതരംനടനം,നൃപ
നിതിലെമനസ്സാക്ഷിഞാനിഹകുടുക്കും 135
(പോയി).

## അങ്കം—3. രംഗം—1.

(രാജധാനിയിൽ ഒരു മുറി അകം).

(രാജാവും, റാണിയും, പൊളോണിയസ്സും,ഒഫീലിയയും, റോസൻക്രാൻസും, ഗിൽഡർൻസ്റ്റർനും പ്രവേശിക്കുന്നു).

രാജാ— ആയാൾകിറുക്കുകൾപോലെനല്ലസുഖമായ്
വാഴേണ്ടകാലത്തില-
ത്യായാസാലഴലാർന്നകമ്പമുളവാ-
മിച്ചുററലിൻകാരണം
ആയാളോടുവളഞ്ഞിടുന്നവഴിയോ,
സേവകനിന്നോചുഴി-
ഞായാൽവല്ലവഴിക്കുമൊന്നറിയുവാൻ
നിങ്ങൾക്കുസാധിക്കുമോ 136

റോ— ചൊല്ലുന്നുണ്ടവിടുന്നുതന്നെയവിടെ-
ക്കുണ്ടല്ലമുൾഭ്രാന്തിയെ-
ന്നെല്ലാമേതുവിധത്തിലുംപറവതി-
ല്ലെന്നാലതിൻകാരണം

ഗിൽ— ഉള്ളിൽപ്പെട്ടതുകാട്ടുവാൻതിരുമനം
കണ്ടില്ലഫൊത്തങ്ങൾസ-
ത്തുള്ളേടംതിരകിൽതിരിക്കുമവിടു-
ന്നാഭ്രാന്തുതൻകൌശലാൽ 137

റാണി— ആയാൾ നിങ്ങളെ നല്ലവണ്ണം സ്വീകരിച്ചുവോ?

റോസ— വളരെ മര്യാദയോടെ.

ഗിൽ— പക്ഷെ വളരെ ഞെരുങ്ങീട്ടു.

റോസ— ചോദ്യം ചോദിക്കുന്നതിൽ വളരെ ലുബ്ധനായിരുന്നു. പക്ഷെ ഞങ്ങളുടെ അപേക്ഷകൾക്കു വളരെ ധാരാളമായി മറുപടി പറഞ്ഞിരുന്നു.

റാണി— ആയാൾക്കെന്തെങ്കിലും വിനോദങ്ങളിൽ രസമുണ്ടോ എന്നു നോക്കിയോ?

റോസ— ചില നാടകക്കാരെ ഞങ്ങൾ വഴിയിൽ കണ്ടെത്തി. അവരെപ്പററി ഞങ്ങൾ അവിടുത്തോടു പറഞ്ഞു. അതു കേൾപ്പാനവിടെക്കു കുറച്ചു സന്തോഷമുള്ളതായി തോന്നി. അവർ രാജധാനിയിൽ എവിടെയോ ഉണ്ടു. അവിടുത്തെ മുമ്പിൽ ഇന്നു രാത്രി കളിപ്പാൻ അവൎക്കു കല്പന കൊടുത്തിട്ടുണ്ടെന്നു തോന്നുന്നു.

പൊ— അതു ശരിയാണ. ഇവിടുത്തോടു രണ്ടാളോടും അതിന്നു ചെല്ലുവാനപേക്ഷിപ്പാനായി അദ്ദേഹമെന്നോടാവശ്യപ്പെട്ടിട്ടുണ്ടു.

രാജാ—. വളരെ താല്പൎയ്യത്തോടുകൂടെ- ആയാൾക്കങ്ങിനെ മനസ്സാണെന്നു കേൾക്കുന്നതിൽ എനിക്കു വളരെ തൃപ്തിയുണ്ടു. ഹേ കൂട്ടരെ! ആയാൾക്കു എനിയും അധികം ഠരം വകകളിൽ താല്പൎയ്യമുണ്ടാക്കുവിൻ.

റോസ— അങ്ങിനെ തന്നെ തിരുമനസ്സേ! (റോസ. ഗിൽ. പോയി).

രാജാ—പ്രിയയായ ഗർട്ടൂഡെ! നമ്മെ വിട്ടു പോയാലും ഇവിടെ യദൃച്ഛയാ എന്ന മാതിരി ഹാംലെററ ഒഫീലിയയെ കണ്ടു മുട്ടുവാൻ തക്കവണ്ണം ഇവിടെ വരുവാനായി ആയാൾക്കു സ്വകാൎയ്യമായി ആളെ അയച്ചിട്ടുണ്ടു.

ആയാൾക്കീയിവളൊത്തുമുട്ടിടുമൊരി-
സ്സന്ദൎശനത്തിങ്കൽവെ-
ച്ചായാൾക്കുള്ളപ്പോൾവെളിപ്പെടുംപ്രകൃതിമാ-
ററംകൊണ്ടുവേണ്ടുംവിധം
ആയാൾക്കീയിവൾമൂലമോവ്യഥയിതെ-
ന്നാസ്സത്യംകണ്ടെത്തുവാൻ
ന്യായാലൊന്നൊററൊളിച്ചുനോക്കുമിവൾതാ-
ന്നീയച്ഛനുംഞാനുമെ 138

റാണി— ഞാനിവിടുന്നു പറയുമ്പോലെ കേൾക്കാം. ഹേ ഒഫീലിയെ! നിന്റെ നിൎമ്മലമായ സൌന്ദൎയ്യമാണ ഹാംലെറ്റിന്റെ ഉന്മാദത്തിന്നു കാരണമെന്നായി തീൎന്നാൽ കൊള്ളാമായിരുന്നു. എന്തുകൊണ്ടെന്നാൽ, അങ്ങിനെയാണെങ്കിൽ നിന്റെ ഗുണം, നിങ്ങൾക്കു രണ്ടാൾക്കും മാനമുണ്ടാകത്തക്കവണ്ണം ആയാളെ മുമ്പിലത്തെ വഴിക്കു തന്നെ തിരിച്ചു കൊണ്ടു വരുമെന്നുള്ള വിചാരം എനിക്കു വെച്ചുകൊണ്ടിരിക്കാമല്ലൊ.

ഒഫീ— അമ്മേ! അതങ്ങിനെയാവാൻ ഞാനും ആഗ്രഹിക്കുന്നു. (റാണിപോയി).

പൊ— ഇവിടെ നടക്കു ഒഫീലിയെ!— സ്വാമീ! ഇവിടെക്കു സന്തോഷമുണ്ടെങ്കിൽ, നമ്മെ കാണാത്ത ദിക്കിൽ നോക്കു പോയിരിക്കുക. (ഒഫീലിയയോടു) ഒരു പുസ്തകം വായിച്ചുകൊണ്ടിരിക്കു. നിയ്യിതിൽ പരിശ്രമിക്കുകയാണെന്നു തോന്നിക്കു. അതു നിന്റെ ഒരു ഏകാന്തവാസത്തിന്നു മതിയായ കാരണമായി തോന്നിക്കും.

നമ്മൾക്കോരോവിചാരംചിലപ്പൊഴുതുപിശാ-
ചത്തിലുംചീത്തയാകും
കൎമ്മത്തിൻദൈവികത്വസ്ഥിതിശുചിമുഖഭാ-
വങ്ങൾകൊണ്ടായതെല്ലാം
ധൎമ്മേമൂടുന്നകാൎയ്യങ്ങളിലനവധിനോം
തെററുകാരാസ്സുരുന്നു
ണ്ടിമ്മട്ടായിട്ടനേകംതവണവെളിവിലാ-
യിട്ടുകണ്ടിട്ടുമുണ്ടേ 139

രാജാ— (സ്വഗതം) ഓ! ഇതു വളരെ പരമാൎത്ഥം തന്നെ. ഒരു പറഞ്ഞത എന്റെ മനസ്സാക്ഷിക്കു എത്ര ചുട്ട അടിയാണ കൊടുക്കുന്നത?

മിന്നുംനൽപ്പൊടിയിട്ടുഭംഗിയിൽമിനു
ക്കീടുന്നവേശ്യാമുഖ-
ത്തിന്നുംനല്ലപൊടിക്കുമുള്ളഗുണദോ-
ഷത്തിന്റെഭേദത്തിനും

പിന്നുംനന്മതടിച്ചവാക്കിനുമിനി-
കളുള്ളാപ്രവൃത്തികളമാ-
യിന്നുള്ളോരകലിച്ചയില്ലനിയതം
സൂക്ഷ്മത്തിൽനോക്കംവിധൌ 140

പൊ— ഇതാ അദ്ദേഹം വരുന്നതു കേൾക്കുന്നു. അയ്യോ നി
ർഭരമായ മനോവ്യഥതന്നെ. സ്വാമി! നോക്ക പോവുക

(രാജാവും പൊളോണിയസ്സും പോയി).

(ഹാംലെററ പ്രവേശിക്കുന്നു)

ഹാം— ജീവിച്ചുകൊണ്ടിവിടെവാഴുവതോനമുക്കു
ചാവുന്നതൊഗുണമതാണൊരുസംശയംമേ—
ക്രൂരത്വംചേൎന്നഭാഗ്യക്കളിയുടെകവണ-
കല്ലുമമ്പുംസഹിച്ചോ-
ട്ടേറെക്കേഴുന്നതൊകൊണ്ടപകടവികടാ-
ബ്ധിക്കുനേരിട്ടുചാടി-
ഘോരാസ്ത്രംകൊണ്ടതായിട്ടെതിൎത്തുപൊരുതിനശി-
പ്പിച്ചുകൊള്ളുന്നതോവൻ-
പേരംയോഗ്യത്വമുൾക്കൊണ്ടൊരുമഹിതമന-
ശ്ശക്തികാട്ടുന്നകാൎയ്യം 142
ചാവുന്നതിന്നുചിതമോട്ടുകിടന്നുറങ്ങി
പ്പോവുന്നതിൽപരമതായൊരുവസ്തുവില്ല 141
എന്നാലീയൊരുനിദ്രകൊണ്ടുഹൃദയ-
ത്തിന്നുള്ളോരാധിയും
പിന്നെത്തൻപ്രകൃതിക്കുപെട്ടുപെരുകും
മററുള്ളദുഃഖങ്ങളും
ഒന്നായിട്ടുനമുക്കുതീരുമുടനെ-
ന്നാണെങ്കിലേതെങ്കിലും
നന്നീക്കണ്ടവസാനമായതുകൊതി-
ച്ചിടേണ്ടതാണേവനും 143

മരിക്കുക എന്നുവെച്ചാൽ ഉറങ്ങുക—ഉറങ്ങുക—പക്ഷെ സ്വ
പ്നം കാണുകയും—ആ! അവിടെയാണു തകരാറ. എന്തെ
ന്നാൽ,

ചാക്കെന്നുള്ളോരുറക്കമാകിലതിൽനോ-
മിനാശ്വരക്കൂട്ടുടൻ
നീക്കീട്ടങ്ങുപുറത്തുചാടുമളവെ-
ന്തെല്ലാംവിധംസ്വപ്നമോ
വെക്കംകണ്ടുവരേണ്ടതാക്കഥ,വിചാ-
രിക്കുമ്പൊഴീനമ്മളെ
ചിക്കെന്നാങ്ങുനിറുത്തിടുന്നിതഴലി
ന്നേറുന്നിതായുസ്സിനെ 144

എന്തെന്നാൽ—

കാലത്തിൻതല്ലുപിന്നെത്തെറിയിവയരിത-
ന്നാക്രമം,ഗർവ്വിഹാസ്യം,
ചേലിൽസ്ത്രീപ്രേമഭംഗവ്യഥ,നിയമനില-
ക്കേടു,മന്ത്രീന്ദ്രമൌഢ്യം,
ചാലേമന്ദൻമഹാനിൽപഴിപറവതി,തൊ-
ക്കെസ്സഹിക്കുന്നതാരൊ
മേലിൽസ്വാതന്ത്ര്യമേകുന്നതിനുതനതുക-
ട്ടാരമെന്നൊന്നിരിക്കെ 145
മരണത്തിനുശേഷംവരു
മൊരുവകചിലതിൽഭയംഭവിക്കായ്കിൽ
പരമഴൽപെരുകുംജീവിത
ഭരമേന്തിവിയർത്തുനില്പതാരിവിടെ 146
ആരുംപോയാൽമടങ്ങാതെയുമിതുവരെനോം
കണ്ടിടാതേയുമുള്ളോ-
രാരാജ്യം;സംഭ്രമിപ്പിച്ചൊരുവിവരവുമി-
ല്ലാതകണ്ടാപ്രദേശെ
പാരംദുഃഖങ്ങളുണ്ടാമതിനുതലയിടാൻ
പോവതിൽഭേദമിങ്ങീ-
ച്ചേരുംക്ലേശംസഹിച്ചിട്ടമരുവതുനമു-
ക്കെന്നുതോന്നിച്ചിടുന്നു 147
നമ്മെബ്ഭീരുക്കളാക്കുന്നിതുപെരുത്തുമന-
സ്സാക്ഷി,യിമ്മട്ടതീർപ്പിൻ

മെന്മേലാലോചനാനാമമൊടൊരുവിളറം
ഛായവ്യാതേച്ചിടുന്നു
ഉന്മേഷാലുദ്ഭ്രമിക്കും ശ്രമനദി!യൊലിവും
ഹന്തനിൎത്തുന്നുപിന്നെ
ധീമന്മേ സോത്സാഹശീലത്വവുമിവിടെ നമു-
ക്കസ്തമിപ്പിച്ചിടുന്നു 148

ശി! നില്ക്കട്ടെ. ഇതാ സുന്ദരിയായ ഒഫീലിയ—ദേവി! നീ പ്രാൎത്ഥിക്കുമ്പോൾ എന്റെ പാപങ്ങളെക്കൂടി ഓൎക്കണേ.

ഒഫീ— എന്റെ നല്ലതിരുമനസ്സേ! ഇയ്യിടെ ഇവിടെക്കെങ്ങിനെ?

ഹാം— നല്ലതുതന്നെ. നല്ലതുതന്നെ. നല്ലതുതന്നെ.

ഒഫീ— ഇവിടുന്നു ഓൎമ്മക്കുവേണ്ടി പ്രേമസൂചകങ്ങളായി ചിലതു തന്നിട്ടുള്ളതു മടക്കിത്തരുവാൻ കുറച്ചു ദിവസമായി ഞാൻ വിചാരിക്കുന്നു. ഇപ്പോൾ അതു വാങ്ങിയാൽ കൊള്ളാമെന്നു ഞാൻ അപേക്ഷിക്കുന്നു.

ഹാം— ഞാനോ! ഞാൻ നിനക്കൊന്നും ഒരിക്കലും തന്നിട്ടില്ല.

ഒഫീ— എന്റെ ബഹുമാനപ്പെട്ട തിരുമനസ്സേ! ഇവിടുന്നു തന്നു എന്നത ഇവിടേക്കു നല്ലവണ്ണം അറിയാമെല്ലൊ. അവയെ അധികം വിലയുള്ളതാക്കുവാൻ വളരെ മാധുൎയ്യമുള്ള സൌരഭ്യത്തോടുകൂടിയ വാക്കുകളുമുണ്ടായിരുന്നു. അവയുടെ സൌരഭ്യമെല്ലാം നശിച്ചു. എന്നി മടക്കി എടുക്കാം, എന്തുകൊണ്ടെന്നാൽ, യോഗ്യൎക്കു വിലപിടിച്ച സമ്മാനങ്ങൾകൂടി, കൊടുത്തവരുടെ സ്നേഹം കുറഞ്ഞു കണ്ടാൽ, നിസ്സാരങ്ങളായി തീരുന്നു.

ഹാം— ആ! ഹാ! നീ ചാരിത്രമുള്ളവളോ?

ഒഫീ— അതെ.

ഹാം— നീ സുന്ദരിയോ?

ഒഫീ— ഇവിടുന്നെന്താ പറയുന്നത?

ഹാം— നിനക്കു ചാരിത്രവും സൌന്ദൎയ്യവും ഉണ്ടെങ്കിൽ, ചാരിത്രത്തിന്നു സൌന്ദൎയ്യത്തിനോടു സംസൎഗ്ഗം ഉണ്ടാവാൻ എട വരുത്താരുതു.

ഒഫീ— സൌന്ദൎയ്യത്തിന്നു സംസൎഗ്ഗം ചെയ്വാൻ ചാരിത്രത്തോളം നന്നായിട്ടു മറെറന്താണുള്ളത്?

ഹാം— ആ! ശരി തന്നെ. എന്തെന്നാൽ; ചാരിത്രത്തിന്നു സൌന്ദൎയ്യത്തെ തന്നെപ്പോലെയാക്കാൻ കഴിയുന്നതിലധികം വേഗത്തിൽ സൌന്ദൎയ്യത്തിന്നു ചാരിത്രത്തെ അതിൻെറ സ്വന്തനിലയിൽനിന്നു ഒരു ചെടിയാക്കി മാററുവാൻ കഴിയും. ഇതൊരസംബന്ധമാണെന്നു ഒരു കാലത്തു വിചാരിച്ചിരുന്നു. പക്ഷെ ഇപ്പോൾ വാസ്തവമാണെന്നു മനസ്സിലായി. ഞാനൊരു കാലത്തു നിന്നെ സ്നേഹിച്ചിരുന്നു. അല്ലേ?

ഒഫീ— ഇവിട്ടന്നെന്നെ അങ്ങിനെ വിശ്വസിപ്പിച്ചിരുന്നു നിശ്ചയം.

ഹാം— നീ എന്നെ വിശ്വസിക്കരുതായിരുന്നു. എന്തുകൊണ്ടെന്നാൽ, ഒരം മനുഷ്യപ്രകൃതിയിൽ, അതിൻെറ ദുഷ്ടതയെ കുറച്ചെങ്കിലും ഇല്ലായ്മചെയ്യാതെ, ഗുണത്തിന്നു ചേരുവാൻ കഴിയില്ല. ഞാൻ നിന്നെ സ്നേഹിച്ചിരുന്നില്ല.

ഒഫീ— എന്നാൽ എനിക്കധികം ചതി പററി.

ഹാം— നീ ഒരു കന്യാമഠത്തിലേക്കു പൊയ്ക്കോ. നീ എന്തിനാണ ദുഷ്പ്രജകളെ ഉൽപ്പാദിപ്പിപ്പാൻ വിചാരിക്കുന്നത്? ഞാനൊരു മാതിരി ഗുണവാനാണ. എങ്കിലും എൻെറ അമ്മ പ്രസവിക്കാതിരുന്നാൽ എത്ര നന്നായിരുന്നു എന്നും മററും എന്നെത്തന്നെ ശകാരിപ്പാനെനിക്കു വൈകും. എനിക്കു ഡംഭോ പ്രതികാരം ചെയ്വാൻ വാസനയും, അത്യാഗ്രഹവും, വിചാരങ്ങൾക്കു വഹിപ്പാനും, മനോരാജ്യത്തിന്നു രൂപം കൊടുപ്പാനും, കാലത്തിന്നു പ്രവൃത്തിപ്പാനും കഴിയാത്ത കുററങ്ങളും ഉണ്ട. എന്നെപ്പോലെയുള്ള ആളുകൾ ഭൂമിയുടെയും സ്വൎഗ്ഗത്തിൻെറയും നടുക്കു കിടന്നുഴലുന്നതെന്തിനാണ? ഞങ്ങളൊക്കെ മൊരച്ചിക്കള്ളന്മാരാണ. ഞങ്ങളെ ആരെയും വിശ്വസിക്കേണ്ട. നിൻെറ പാട്ടിൽ നീ കന്യാമഠത്തിലേക്കു പോയ്ക്കോ. നിൻെറ അച്ഛനെവിടെ?

ഒഫീ— ഗൃഹത്തിൽ തിരുമനസ്സേ.

ഹാം— ആയാളുടെ വീട്ടിലല്ലാതെ വേറെയെങ്ങും വിഡ്ഢിവേ

ഷം കെട്ടാതെയിരിപ്പാൻ ആയാളെ ഇട്ടു വാതിലടക്കു. എന്നാലങ്ങിനെയാട്ടേ.

ഒഫീ— ഹാ! ദൈവമെ ഇവിടുത്തെ രക്ഷിക്കണെ!

ഹാം— നീ കല്യാണം കഴിക്കുന്നു എങ്കിൽ സ്ത്രീധനമായിട്ടീ കഷ്ടതയെ നിനക്കു ഞാൻ തരാം. നീ മഞ്ഞിൻ കട്ടപോലെ ശുദ്ധിയോടും പാതിവ്രത്യത്തോടും കൂടിയിരുന്നാൽ കൂടിയും അപവാദത്തിൽനിന്നൊഴിഞ്ഞു പോവില്ല. നീ ഒരു കന്യാമഠത്തിലേക്കു പൊയ്ക്കോ. പോ! എന്നാലങ്ങിനെയാട്ടെ. അതല്ലാ കല്യാണം കഴിച്ചേ കഴിയൂ എങ്കിൽ ഒരു മുട്ടാളനെ കെട്ടിക്കോ. എന്താണെന്നു വെച്ചാൽ ബുദ്ധിമാന്മാർ നിങ്ങളു* വരെ എന്തു രൂപമാണാക്കി തീർക്കുക എന്നു നല്ലവണ്ണം അറിയാം, കന്യാമഠത്തിലേക്കു പോ വേഗം! നല്ലതു വരട്ടേ.

ഒഫീ— ഹാ! ദൈവീകശക്തികളെ! ഇവിടുത്തെ, മുൻനിലയിലാക്കണേ!

ഹാം— ഞാൻ നിങ്ങളുടെ ചായം തേക്കലൊക്കെ കേട്ടിട്ടുണ്ടു. നല്ലവണ്ണം നിങ്ങൾക്കൊരു മുഖം ദൈവം തന്നിട്ടുണ്ടു. നിങ്ങൾ അത വേറെ ഒന്നാക്കും. നിങ്ങൾ നൃത്തം വെക്കും, കുണുങ്ങി കുണുങ്ങി നടക്കും, കൊഞ്ചിക്കൊഞ്ചി സംസാരിക്കും, ഓരോരുത്തക്കു ഓരോ ശകാരപ്പേരിടും, ഇതൊക്കെ ചെയ്യും. എന്നിട്ടു സ്ത്രീത്വമില്ലായ്മയുടെ കാരണം നിങ്ങളുടെ അറിവില്ലായ്മയാണെന്നാക്കി തീർക്കുകയും ചെയ്യും. പോ! ഇതൊന്നും ഞാനിനി സമ്മതിക്കില്ല. ഇത എന്നെ ഭ്രാന്ത പിടിപ്പിച്ചു. ഞാൻ പറയുന്നു, നമുക്കിനി കല്യാണമുണ്ടാവില്ല. ഇപ്പോൾ കല്യാണം കഴിച്ചവരൊക്കെ ഒന്നൊഴികെ മറ്റെല്ലാം ജീവിച്ചിരിക്കും. ബാക്കിയൊക്കെ ഇപ്പോഴത്തെ മാതിരിതന്നെ ഇരിക്കും. കന്യാമഠത്തിലേക്കു പോ! (ഹാംലെററപോയി)



മഞ്ഞിൻകട്ട = ബിലാത്തി വളരെ തണുത്ത പ്രദേശമാണ. മഞ്ഞിൻകട്ട വളരെ നിർമ്മലമായി ധാരാളം കാണാവുന്നതാകയാൽ ഒരു ഉപമ പ്രയോഗിച്ചതാണ.

* ഭാര്യ പതിവ്രതയല്ലാഞ്ഞാൽ ഭർത്താക്കന്മാർക്കു കൊമ്പു വരും എന്നു യൂറോപ്യരുടെ ഇടയിൽ ഒരു വിചാരം ഉണ്ടായിരുന്നു.

ഒഫീ— അയ്യോ കഷ്ടം! എത്ര മഹത്തായ മനസ്സാണിങ്ങിനെ കീഴ്മേൽ മറഞ്ഞു കിടക്കുന്നത.

പൃത്ഥ്വീശസേവ,ബുധ,യോദ്ധാക്കൾ,തമ്മുടയ,
കൺ,നാവു,വാളു,കളുമീ
മർത്ത്യക്ഷ്മേലിലെവിചാരത്തിനാസ്പദവു-
മീനാടിനാഭരണവും
പുത്തൻപരിഷ്കൃതികൾക്കണ്ണാടിയുംസകല
കാമ്യാകൃതിപ്രതിമയും
സത്തുക്കൾതമ്മുറയുമാമീമഹാൻകഠിന-
മിന്നുകെട്ടുവെറുതെ 149

ഇന്നീപ്പെൺജാതിയിൽദുർഭഗകരാംവളരെ-
കെട്ടോരീദുഷ്ടയാംഞാൻ
മുന്നീമാന്യന്റെസത്യപ്രിയമൊഴിമധുസേ-
വിച്ചുനന്ദിച്ചൊരുത്തി
ഔന്നത്യംപൂണ്ടരാലോചന,മണികടുവാ-
യ്ക്കൊട്ടിടുമ്പോലെസൌഖ്യം
ഭിന്നിച്ചുംഭ്രാന്തിലീയൌവനസുഭഗനഴൽ-
പ്പെട്ടുമായ്ക്കണ്ടുവെല്ലോ 150

അയ്യോ!! ഇവിടുത്തെ അന്നത്തെ മാതിരിയും ഇന്നത്തെ മാതിരിയും കാണ്മാൻ സംഗതി വന്ന ഞാൻ നശിച്ചു പോട്ടേ.

(രാജാവും, പൊളോണിയസ്സും രണ്ടാമതും പ്രവേശിക്കുന്നു).

രാജാ— പ്രേമമോ? ആയാളുടെ മനസ്സിന്റെ പോക്കു ആ വഴിക്കല്ല. ആയാളുടെ സംസാരം സയുക്തികമായിരുന്നില്ലെങ്കിലും ഭ്രാന്തിന്റെ മട്ടല്ല.

മനസ്സിലേതാണ്ടവനുണ്ടതിന്മേൽ
കനത്തമൌഢ്യംകയറിപ്പൊരുത്താൻ
ഇരുന്നിടുന്നുണ്ടൊരനർത്ഥമാവാം
വിരിഞ്ഞിടാനെന്നിഹതോന്നിടുന്നു 151

---

കടുവായി=കഠിനമായ നാദത്തിൽ താളം പിഴച്ചുകൊണ്ടു.

അതില്ലാതാക്കാൻവേണ്ടി, നമുക്കു ബിലാത്തിയിൽനിന്നു കിട്ടേണ്ടതും ഇതുവരെ അടച്ചു തരാത്തതുമായ കപ്പം പിരിപ്പാനായി ആയാളെ ഉടനെ അങ്ങോട്ടയപ്പാൻ നാമിതാതീൎച്ചയാക്കിയിരിക്കുന്നു.

യാത്രകളിൽവഴിക്കുവസ്തുപലതും
കാണുന്നരാജ്യങ്ങളും
പാൎത്തീടുംകടലിൻെറമട്ടുകളുമ-
ങ്ങായാൾക്കപേക്ഷാന്തരെ
ചിത്തത്തിൽകടികൊൾവതുംപുനരതിൽ
ചിത്തംപ്രവൃത്തിപ്പതും
സ്വാസ്ഥ്യന്തിപ്പതുമായകാൎയ്യമകലെ-
ത്തള്ളീടുമെന്നുംവരാം 152

താനെന്താ അതിനെപ്പററി വിചാരിക്കുന്നത്?

പൊ— അതു നല്ലതു തന്നെ. എങ്കിലും അദ്ദേഹത്തിൻെറ വ്യസനത്തിൻെറ കാരണവും ആരംഭവും പ്രേമഭാഗത്തിൽ നിന്നാണെന്നാണ ഇപ്പോഴും ഞാൻ വിചാരിക്കുന്നത. എന്താ ഒഫീലിയെ! ഇങ്ങോട്ടു വന്നത? ഹാംലെററുപ്രഭു പറഞ്ഞതൊന്നും നീ ഞങ്ങളോടു പറയേണ്ടാ അതൊക്കെ ഞങ്ങൾ കേട്ടിരിക്കുന്നു. സ്വാമീ! ഇവിടുത്തെ ഇഷ്ടംപോലെ പ്രവൃത്തിക്കാം. എന്നാൽ ഇവിടെക്കു യുക്തമെന്നു തോന്നുന്നപക്ഷം കളി കഴിഞ്ഞതിനു ശേഷം റാണിയായ അമ്മ അദ്ദേഹത്തിൻെറ വ്യസനസംഗതി പറവാനായി അപേക്ഷിക്കട്ടേ. അവിടുന്ന അദ്ദേഹത്തിനോടു വെളിവായി സംസാരിക്കട്ടേ. വേണമെങ്കിൽ ഞാൻ അവർ പറയുന്നതു കേൾപ്പാൻ തക്കവിധത്തിൽ ഒരു സ്ഥലത്തു നില്ക്കാം. അമ്മക്കു മനസ്സിലാക്കാൻ കഴിയാത്ത പക്ഷം ബിലാത്തിക്കു പറഞ്ഞയക്കുകയോ ഇവിടുത്തെ യുക്തിപോലെ എവിടെയെങ്കിലും താമസിപ്പിക്കുകയോ ആവാം.

രാജാ— അങ്ങിനെ ആകാം. വലിയ ആളുകളുടെ ഭ്രാന്തു സൂക്ഷിച്ചു നോക്കാതെ വിടരുത. (എല്ലാവരും പോയി).

## രംഗം—2.

കോട്ടയിൽ ഒരു ശാല.

(ഹാംലെററും നാടകക്കാരും പ്രവേശിക്കുന്നു).

ഹാം— ഞാൻ പറഞ്ഞു തന്നതുപോലെ ആ പ്രസംഗം പറയുക തന്നെ. നിങ്ങൾ സാധാരണ നടന്മാരെപ്പോലെ ഞെരുങ്ങി പിടിച്ചിട്ടെ പറയുള്ളൂ; എങ്കിൽ എന്റെ പദ്യങ്ങൾ ചൊല്ലുവാൻ പട്ടണങ്ങളിൽ കിണ്ണം മുട്ടി അറിയിക്കുന്നവരെ ഏല്പിച്ചു കളയാം. നിങ്ങളുടെ കൈകൊണ്ടിങ്ങിനെത്തെ സമ്പ്രദായത്തിൽ ഗോഷ്ടി കാണിക്കരുത. എല്ലാം ഭംഗിയായി ചെയ്യിൻ. നിങ്ങളുടെ മനോവികാരങ്ങളുടെ പ്രവാഹത്തിലും കൊടുങ്കാററിലും അല്ല ചുഴലിക്കാററിലുംകൂടി അവയെ സൌമ്യമായി കൊണ്ടുനടത്തുവാൻ തക്കവണ്ണമുള്ള ഒരു മെച്ചയുണ്ടായിരിക്കണം. അവ്യക്തങ്ങളായ ഊമക്കളികളും ഒച്ചയുമൊഴികെ വേറെ ഒന്നും അറിഞ്ഞു രസിക്കുവാൻ വയ്യാത്തവരുടെ സന്തോഷം തന്റെ ഒച്ചകൊണ്ടു സമ്പാദിപ്പാൻ വേണ്ടി വങ്കനായ ഒരു നടൻ വളരെ ഹൃദ്യമായ രസത്തിനു ഭംഗം വരുത്തി നശിപ്പിക്കുന്നത എനിക്കു വലിയ മുഷിച്ചിലാണ. എനിക്കു തരമുണ്ടെങ്കിൽ, "ടെർമ്മഗാൻറിന്റെ" ക്രൂരതയിലും കവിഞ്ഞ ഒരം പ്രവൃത്തിക്കു ഞാനവനെ നല്ല അടി അടിക്കും. ഇതു ഹിറോഡിന്റേതിലും കവിഞ്ഞ പ്രവൃത്തിയാണ. നിങ്ങളിതു കൂടാതെ കഴിക്കേണമെന്നാണ ഞാൻ പറയുന്നത.

പ്ര: നടൻ— അങ്ങിനെ ഒന്നും വരില്ലെന്നു ഞാനേററു.

ഹാം— എന്നാൽ നന്നെ മന്ദനാവുകയും അരുതു. നിങ്ങളുടെ വിവേകം നിങ്ങളുടെ ഗുരുനാഥനായിരിക്കട്ടെ. നാട്യം വാക്കിന്നും, വാക്കു നാട്യത്തിന്നും ചേൎന്നതായിരിക്കണം. പക്ഷെ സ്വാഭാവികസ്ഥിതിയെ അതിക്രമിക്കരുതെന്നു പ്രത്യേകം കരുതണം. എന്തെന്നാൽ, അങ്ങിനെ എ

---

ടെർമ്മഗാൻറ=അതിസാഹസിയായ ഒരു ദൈവം.

ഹിറോഡ=ക്രിസ്തു അവതരിച്ചിട്ടുണ്ടെന്നു കേട്ട, അദ്ദേഹത്തെ നശിപ്പിക്കേണമെന്നുവെച്ചു അനവധി നിർദ്ദോഷികളെ പൂതനയെപ്പോലെ നശിപ്പിച്ച മഹാ ദുഷ്ടനായ ഒരാൾ.

ന്തെങ്കിലും പ്രവൃത്തിച്ചാൽ അതു, നടിക്കുന്നതിന്റെ ഉദ്ദേശത്തിന്നു വിരോധമാണ. പണ്ടുമുതൽ ഇന്നേവരെ ഇതു പ്രകൃതിക്കു ഒരു കണ്ണാടി കാണിപ്പാനും, സൽഗ്ഗുണത്തിന്നു തന്റെ രൂപം കാണിച്ചു കൊടുപ്പാനും, ശകാരത്തിന്നു അതിന്റെ പ്രകൃതി കാണിച്ചു കൊടുപ്പാനും കാലത്തിന്റെ പ്രായത്തിന്നും ശരീരത്തിന്നും അവയുടെ ആകൃതിയേയും അടയാളങ്ങളേയും കാണിച്ചു കൊടുപ്പാനുമാണ. അപ്പോൾ നിങ്ങൾ ഒന്നുകിലോ ചാടിക്കടക്കുക, അല്ലെങ്കിൽ എത്തണ്ടെടിക്കിലെത്താതെ ഇരിക്കുക, ഇങ്ങിനെ ആയാൽ അത അറിവില്ലാത്തവൎക്ക രസമായി തീരുമെങ്കിലും ആലോചനാശക്തിയുള്ളവൎക്ക വ്യസനമുണ്ടാക്കി തീൎക്കാതിരിക്കയില്ല. ഒരു കൂട്ടത്തിലൊരാളുടെ അഭിപ്രായം, നാട്യശാല നിറച്ചുള്ള മുട്ടാളന്മാരുടെ അഭിപ്രായത്തിനേക്കാളധികം വിലയുള്ളതാണെന്നു നിങ്ങൾ സമ്മതിക്കണം. ഞാൻ, ചില നടന്മാർ നടിക്കുന്നതു കണ്ടിട്ടും, ചിലർ അതികേമമായി സ്തുതിക്കുന്നതു കേട്ടിട്ടുമുണ്ട. അവരെപ്പററി ദൂഷ്യമായി പറയുകയല്ല. പരിഷ്കാരം സിദ്ധിച്ച യോഗ്യരുടെ സംസാരമാവട്ടെ, യോഗ്യരുടെയോ മററുള്ളവരുടെയോ എന്നു വേണ്ട മനുഷ്യരുടെ തന്നെ മാതിരി ഗതിയാവട്ടെ ഇല്ലാത്ത അവർ ഇതുകൊണ്ട ഊററക്കാരായി നടക്കുന്നതു കണ്ടിട്ട, പ്രകൃതിയുടെ ശിഷ്യന്മാരിൽ ആരെങ്കിലും മനുഷ്യരെ സൃഷ്ടിച്ചു പഠിക്കുമ്പോൾ ഇത്ര ആഭാസമായ പ്രതിമയുണ്ടാക്കിയതാണോ ഇവർ എന്നുകൂടി ഞാൻ വിചാരിച്ചിട്ടുണ്ട.

പ്ര: ന— സ്വാമി! അതൊക്കെ ഞങ്ങൾ ഒരു യോഗത്തിൽ വളരെ ഭേദപ്പെടുത്തീട്ടുണ്ട.

ഹാം— ഓ! മുഴുവൻ പരിഷ്കരിക്കണം. നിങ്ങളുടെ വിദൂഷകന്മാർ അവൎക്ക നിശ്ചയിച്ചിട്ടുള്ളതിലധികം പറയാതിരിക്കട്ടെ. എന്തുകൊണ്ടെന്നാൽ, ഫലിതം ലേശംപോലും ഇല്ലാത്ത കാഴ്ചക്കാരെ ചിരിപ്പിപ്പാനായി തങ്ങൾ തന്നെ ചിരിക്കുന്ന ചിലർ ഇതിലുണ്ടാവാം. അതിന്നിടക്ക കഥയിലെ മുഖ്യമായ ചില സംഗതികൾ പ്രവൃത്തിപ്പാനുണ്ടായാലും വേണ്ടില്ല. അതു കള്ളത്തരമാണ. എന്നുമാത്രമല്ല, അതു വെ

ളുന്ന വിദൂഷകൻ വല്ലാത്ത ദുരാഗ്രഹിയാണെന്നുകൂടി അതുകൊണ്ടു വരുന്നു. പോയി തെയ്യാറായി കൊൾവിൻ.

(നാടകക്കാർ പോയി).

(പൊളോണിയസ്സ, റോസൻക്രാൻസ്സ, ഗിൽഡർൻസ്റ്റർൻ ഇവർ പ്രവേശിക്കുന്നു).

എന്താ പ്രഭോ! രാജാവ ഈ കൃതി കേൾക്കുമോ?

പൊ— റാണിയുംകൂടി— ഉടനെത്തന്നെ.

ഹാം— നാടകക്കാരോടു വേഗമാവട്ടെ എന്നു പറയു. (പൊളോണിയസ്സ പോയി).

അവരെ ബദ്ധപ്പെടുവിക്കുവാൻ നിങ്ങളുംകൂടെ സഹായിക്കുമോ?

റോ, ഗിൽ— അങ്ങിനെ തന്നെ തിരുമനസ്സ. (റോസ. ഗിൽ പോയി).

ഹാം— ആര? ഹാ! ഹൊറേഷ്യോ! (ഹൊറേഷ്യോ പ്രവേശിക്കുന്നു).

ഹൊ— ഇതാ ദയാലുവായ തിരുമനസ്സ! ഇവിടുത്തെ ഇഷ്ടം പോലെ നടപ്പാൻ തയ്യാറ.

ഹാം— മനുഷ്യരായി ഞാനിടപെട്ടു തുടങ്ങിയമുതൽ, ഇത്ര മര്യാദക്കാരനായി വേറെ ആരേയും കണ്ടിട്ടില്ല.

ഹൊ— ആ! ഹാ! തിരുമനസ്സ.

ഹാം— ഞാൻ മുഖസ്തുതി പറയുകയാണെന്നു വിചാരിക്കണ്ട. എന്തുകൊണ്ടെന്നാൽ, തന്റെ അന്നവസ്ത്രാദികൾക്കുകൂടി തന്റെ സൽഗുണമല്ലാതെ, വേറെ ഒന്നും വരവില്ലാത്ത തന്റെ കയ്യിൽനിന്ന എന്തൊരഭ്യുദയമാണ എനിക്കു കിട്ടിപ്പാനുള്ളത? ദരിദ്രന്മാരെ എന്തിന സ്തുതിക്കുന്നു?

മുട്ടാളത്തണ്ടതപ്പിപ്രവരരിൽമധുരാ-
ലാപചാതുര്യമുള്ളോർ
മുട്ടാതെചെന്നുകൂടിപെരുതുചിലവഴി
ക്കട്ടെവാഴ്ത്തീട്ടുശേഷം
ഒട്ടുംവൈരസ്യമെന്യേപറവതിൽമുതിരും
മുട്ടുകാർന്നല്ലലാഭം
കിട്ടുംരീക്കിങ്കലൊക്കെത്തരമൊടവർമട-
ക്കട്ടെയോങ്ങവിധത്തിൽ

158

കേൾക്കുന്നില്ലേ?

എന്നാത്മാവതിരഞ്ഞെട്ടതുമനുജ-
ന്മാരെഗ്രഹിപ്പാൻതുട-
ന്നന്നാൾതൊട്ടതികല്പനിന്നെയതെട്ട-
ത്തിട്ടുണ്ടതെന്തെന്നതോ
വന്നാപത്തിലിരിക്കിലുംവ്യഥപുറ-
ത്താക്കാത്തവർഗ്ഗത്തിൽനീ
യൊന്നായ്ഭാഗ്യമതിൻെറതല്ലുമൊരുപോ-
ലേല്ക്കുന്നസമ്മാനവും 154
ഭാഗ്യംതോന്നിയമാതിരിക്കുളയിൽ
കൈവെച്ചുപൊത്തിസ്വരം
ലാക്കിൽതാൻപലമട്ടിലൂതുമൊരുന-
ല്ലോടക്കുഴൽക്കൊപ്പമേ
നില്ക്കാതുള്ളിൽവികാരവൃത്തികളുമ-
ങ്ങാലോചനാശക്തിയും
തൽക്കാലംബഹുകൃത്യമൊത്തൊരുമനോ,
ദൈവംകടാക്ഷിച്ചവൻ 155
ദാരോവികാരഗതികൾക്കടിമപ്പെടാതെ
യാരോനമുക്കവനെനൽകുകവേണമെന്നാൽ
നേരോടെഹൃത്തിനടെഹൃത്തിനകത്തുതന്നെ,
ച്ചേരോടുനിൻനിലയിൽവെക്കമെയാളെയുംഞാൻ 156

ഇതു കുറച്ചധികം വിസ്തരിച്ചു. ഇന്നു രാത്രി രാജാവിൻെറ മുമ്പാകെ ഒരു നാടകമുണ്ട. ഒരു രംഗം എൻെറ അച്ഛൻെറ മരണത്തെപ്പററി ഞാൻ തന്നോട പറഞ്ഞതിന്ന ഏകദേശം സാദൃശ്യമുള്ള നിലയിലാണ. നടിക്കുന്നതു കാണുമ്പോൾ, തൻെറ മനസ്സിന്ന കഴിയുന്നേടത്തോളം ശ്രദ്ധവെച്ചു എൻെറ ഏളയച്ഛനെ നോക്കി കാണു.

അദ്ദേഹംഹൃദയത്തിൽമൂടിയൊളിവാ-
ക്കുന്നൊരാകുററവും
പ്രത്യേകിച്ചൊരുനൽപ്രസംഗമതിനാൽ
പ്രത്യക്ഷമാകാഞ്ഞിലൊ

സത്യംനോംപുനരന്നുകണ്ടതുമഹാ-
ഘോരതരംപ്രേതമാം,
ഞദ്ദേശംമമവഹ്നിപർവ്വതമതിൽ
തീകുണ്ഡലമോടൊക്കമെ 157

അദ്ദേഹത്തിനെ വളരെ മനസ്സിരുത്തി നോക്കു. എന്റെ കണ്ണുകൾ അദ്ദേഹത്തിന്റെ മുഖത്തിളകാതെ പതിച്ചുവെക്കും. പിന്നെ അദ്ദേഹത്തിന്റെ സ്വഭാവത്തെ പററിയുള്ള, നമ്മൾ രണ്ടാളുടെയും അഭിപ്രായങ്ങൾ കൂട്ടിനോക്കാം.

ഹോ— നല്ല തിരുമനസ്സേ! നാട്യസമയത്ത അദ്ദേഹത്തിന്റെ ഏതെങ്കിലും കള്ളനോട്ടമോ, ചലനമോ ഞാൻ കാണാതെ പോയാൽ ഇവിടെക്ക ബോധിച്ച പ്രകാരം എന്നെ ശിക്ഷിച്ചുകൊള്ളുകെ വേണ്ടു.

ഹാം— അവർ നാടകത്തിന്നു വന്നു തുടങ്ങി. ഞാൻ അശ്രദ്ധനായിരിക്കണം. താനൊരു സ്ഥലം പിടിച്ചുകൂട (വാദ്യഘോഷം, രാജാ, റാണി, പൊളോണിയസ്സ, ഒഫീലിയാ, റോസൻക്രാൻസ്സ, ഗിൽഡർൻ സ്റ്റർൻ ഇവർ പ്രവേശിക്കുന്നു).

രാജാ— എങ്ങിനെ കഴിയുന്നു ഹാംലെററ?

ഹാം— വളരെ നല്ലവണ്ണം. ഓന്തിന്റെ മാംസമാണ ഭക്ഷണത്തിന്ന. ഞാൻ വാഗ്ദത്തംകൊണ്ടു നിറഞ്ഞ ആകാശമാണ ഭക്ഷിക്കുന്നത. ഇവിടെക്ക കോഴികളെ അതുപോലെ വളൎത്തുവാൻ കഴികയില്ല.

രാജാ— ഹാംലെററ! ഒരു ഉത്തരമായിട്ടെനിക്കൊന്നും സംബന്ധമില്ല. ഇതെന്റേതല്ല.

ഹാം— അല്ല ഇപ്പോൾ എന്റേതും അല്ല. (പൊളോണിയസ്സിനോട) താനൊരിക്കൽ സൎവ്വകലാശാലയിൽനിന്ന അഭിനയിച്ചിട്ടുണ്ട എന്നാണ പറയുന്നത അല്ലെ?

പൊ— അങ്ങിനെ ഉണ്ടായിട്ടുണ്ട. നല്ല നടനാണെന്നു ഗണിക്കപ്പെട്ടിട്ടും ഉണ്ട.

ഹാം— താനെന്തൊരു ഭാഗമാണ നടിച്ചത?

പൊ— ഞാൻ ജൂലിയസ സീസറായിരുന്നു. എന്നെ കാപ്പിറേറാളിൽവെച്ചു ബ്രൂട്ടസ്സ കൊന്നു.

ഹാം— ഇത്ര നല്ല ഒരു പശ്ശുക്കുട്ടിയെ അവിടെ വെച്ചു കൊന്നത ആയാളുടെ മൃഗപ്രായമായ പ്രവൃത്തിയായിപ്പോയി. നടന്മാർ തയ്യാറായോ?

റോസ— ഓമഹൊ! തുടങ്ങുവാൻ അനുവാദം കിട്ടാൻ നില്ക്കുകയാണ.

രാണി— ഇങ്ങോട്ടു വരു! എന്റെ ഉണ്ണി! ഹാംലെററെ! എന്റെ അടുക്കലിരിക്കു.

ഹാം— അങ്ങിനെ അല്ല അമ്മേ! അതിലധികം വശ്യമായ സാധനം ഇവിടെയുണ്ട.

പൊ— (രാജാവിനോട) ഹെ! അതു കേൾക്കുന്നുണ്ടൊ?

ഹാം— കന്യാരത്നമേ! ഞാൻ ഭവതിയുടെ മടിയിൽ കിടക്കട്ടേ? (ഒഫീലിയയുടെ പാദത്തിൽ കിടക്കുന്നു).

ഒഫീ— അരുതേ തിരുമനസ്സേ.

ഹാം— എന്റെ തല നിന്റെ മടിയിൽ വെച്ചു

ഒഫീ— ഇവിടുന്നു പ്രസന്നനായിരിക്കുന്നു.

ഹാം— ആര? ഞാനോ?

ഒഫീ— അതെ.

ഹാം— ദൈവമാണ സത്യം, നിനക്കു ചിരിപ്പാൻ തക്ക കവിതയുണ്ടാക്കാൻമാത്രം പ്രസന്നനായിരിക്കുകയല്ലാതെ ഒരു മനുഷ്യനെന്താ വേണ്ടത? എത്ര ഉന്മേഷത്തോടു കൂടീട്ടാണ എന്റെ അമ്മ നോക്കു! എന്റെ അച്ഛൻ രണ്ടുമണിക്കൂറിനുള്ളിലാണ മരിച്ചിരിക്കുന്നതും.

ഒഫീ— ഹെയ്! അതു രണ്ടു മാസത്തിലിരട്ടിയായിരിക്കുന്നു. തിരുമനസ്സേ?

ഹാം— അത്ര അധികമായോ? എന്നാൽ അങ്ങിനെ അല്ല പിശാചു കറുപ്പു വസ്ത്രം ധരിക്കട്ടേ. ഞാനും അതിനനുസരി

---

കാപ്പിറേറാൾ=റോം നഗരത്തിൽ ഒരു സ്ഥലം. കാപ്പിറേറാളിൽ വെച്ചല്ലാ സീസറെ കൊന്നത. ഇതു ഷെക്സ്പീയക്കു തെററിപ്പോയതാണ.

ച്ചു കൊള്ളാം. ഹാ ദൈവമേ! രണ്ടു മാസം മുമ്പെ മരിച്ചിട്ടു എനിയും മറക്കാതിരിക്കെ! അപ്പോൾ യോഗ്യനായ ഒരാളുടെ ഓൎമ്മ ആയാളുടെ ജീവശേഷം അരവൎഷവുംകൂടി നില്ക്കുമെന്നുള്ളതു വിചാരിക്കാം. പക്ഷെ ആയാൾ അതിന്നു ദേവാലയങ്ങൾ പണി ചെയ്യിച്ചിരിക്കണം. അല്ലാത്ത പക്ഷം

മറവായീമറവായീ
“നരഹയ”മിതിഗാഢശവകുടീശിലയിൽ
എഴുതിയനരഹയ'മത്രവിധ
മഴകിലവൻമറവിസമ്മതിക്കേണം 158

(കുഴൽ— ഊമക്കളി പ്രവേശിക്കുന്നു).

(പരസ്പരം ആലിംഗനംചെയ്തുംകൊണ്ടു വളരെ താല്പൎയ്യത്തോടുകൂടിയ ഒരു രാജാവും രാജ്ഞിയും പ്രവേശിക്കുന്നു. രാജ്ഞി മുട്ടുകുത്തി അദ്ദേഹത്തിന്റെ കാക്കൽ നമസ്കരിക്കുന്ന മാതിരി കാണിക്കുന്നു. അദ്ദേഹം അവിടത്തെ എടുത്തു അവിടത്തെ കഴുത്തിൽ തല ചാക്കുകയും, പിന്നെ ഒരു പുഷ്പതല്പത്തിൽ കിടക്കുകയും ചെയ്യുന്നു. അദ്ദേഹം ഉറങ്ങി എന്നു കണ്ടു രാജ്ഞി അദ്ദേഹത്തെ വിട്ടു പോകുന്നു. ഉടനെ ഒരുത്തൻ വന്നു അദ്ദേഹത്തിന്റെ കിരീടമെടുത്തു ചുംബിച്ചു രാജാവിന്റെ ചെവികളിൽ വിഷം പകൎന്നു പോകുന്നു. രാജ്ഞി മടങ്ങി വരുന്നു. രാജാവു മരിച്ചതായി കണ്ടിട്ടു വലിയ വ്യസനം നടിക്കുന്നു. വിഷം പകൎന്നവൻ വേറെ രണ്ടുമൂന്നു ഊമകളോടുകൂടി പിന്നെയും വന്നു രാജ്ഞിയോടുകൂടി വ്യസനിക്കുന്നതായി നടിക്കുന്നു. ശവമെടുത്തുകൊണ്ടു പോകുന്നു. വിഷം പകൎന്നവൻ സമ്മാനങ്ങളെക്കൊണ്ടു രാജ്ഞിയുടെ സേവ കൂടുന്നു. കുറച്ചു നേരത്തിന്നു അവിടുന്നു വൈരസ്യം നടിക്കുന്നു. ഒടുവിൽ അവന്റെ അനുരാഗത്തെ സ്വീകരിക്കുന്നു. എല്ലാവരും പോയി).

ഒഫീ— ഇതിന്റെ സാരമെന്താ തിരുമനസ്സേ?

ഹാം— ദൈവമാണ സത്യം, ഇതൊരു ഗൂഢപ്രവൃത്തിയാണ്.

ഒഫീ—ഒരു സമയം ഒരം ഊമക്കളി ഒരം നാടകത്തിന്റെ കഥ സൂചിപ്പിക്കുകയായിരിക്കാം. (സൂത്രധാരൻ പ്രവേശിക്കുന്നു).

ഹാം— ഇവനിൽനിന്നു നമുക്കറിയാം. നടന്മാക്കു സ്വകാൎയ്യ

മൊന്നും സൂക്ഷിച്ചു വെക്കുക വയ്യാ. അവരൊക്കെ പറയും.

ഒഫീ— ഠരം ഉൗമക്കളിയുടെ സാരമെന്താണെന്ന ഇവൻ നമ്മോടു പറയുമോ?

ഹാം— ഓ ഹോ! എന്നു മാത്രമല്ല, നീ അവനു കാണിച്ചു കൊടുക്കുന്ന ഏതു കളിയുടെയും— നീ കാട്ടുവാൻ നാണിക്കുന്നില്ലെങ്കിൽ അതിൻെറ താല്പയ്യമെന്തെന്നു പറവാൻ അവനും ലജ്ജിക്കില്ല.

ഒഫീ— സാരമില്ല. സാരമില്ല. നാടകം ഞാൻ നോക്കട്ടേ.

സൂത്ര— കരുണയുടയനിങ്ങൾക്കുള്ളഭിപ്രായമെന്തെ
ന്നറിവതിനുഭവാന്മാക്കുള്ളപാദങ്ങളിൽതാൻ
മരണമൊടുവിലായിദുഃഖമുണ്ടാകിടുന്നീ-
ചെറിയകഥയുമപ്പിക്കുന്നിതാഞങ്ങളേയും 159

ഹാം— ഇതു പ്രാരംഭമോ? അതോ മോതിരത്തിന്മേലുള്ള ഒരു പദ്യമോ?

ഒഫീ— ഇതു കുറച്ചേ ഉള്ളൂ തിരുമനസ്സേ!

ഹാം— സ്ത്രീയുടെ രാഗംപോലെ. (രാജാവും രാജ്ഞിയുമായി രണ്ടു നടന്മാർ പ്രവേശിക്കുന്നു).

ന: രാജാ— ഉഷ്ണാകംവരുണാലയത്തിനുമുരു-
ണ്ടുള്ളോരിളക്കംപ്രിയെ!
ചെല്ലായ്മുപ്പതുചുററിഭാനു,കടമാം
കാന്തപ്രകാശത്തൊടും
ഇപ്പോൾമുപ്പതുപന്തിരണ്ടുശശിയും
തത്സംഖ്യചുററീനമു-
ക്കൾപൂവുംസ്മരനുംപിണച്ചശുചിയാം
പാണിഗ്രഹത്തിന്നുമേൽ 160

ന: രാജ്ഞി—എന്നാൽനൊമ്മൾക്കെഴുന്നൽപ്രണയനിലവിട്ടും
മുമ്പുസൂര്യേന്ദുയുഗ്മം
നന്നായ്ഭൂമിക്കുചുററുംചുഴലുവതുചിരം
കാണുമാറാകുരട്ടെ
ഒന്നാണങ്ങേക്കുപണ്ടുള്ളൊരുസുഖവുമൊരു
മ്മേഷവുംകെട്ടുരോഗം

വന്നാക്കാര്യത്തിൽമേസങ്കടമതിലിവിടെ
ക്കിണ്ടൽതോന്നേണ്ടതാനും 161

എന്തെന്നാൽ സ്ത്രീകളുടെ പേടിയും സ്നേഹവും അവയുടെ വിഷയങ്ങൾക്കു സദൃശമായിട്ടുള്ളതല്ല. ഒന്നുകിലൊ നന്നെ കുറച്ചു, അല്ലെങ്കിൽ വളരെ അധികം, ഇങ്ങിനെയാണ്. എന്റെ സ്നേഹം എങ്ങിനെയാണെന്ന ഇവിടെക്കു അനുഭവം കൊണ്ടറിയാമെല്ലൊ. അത്ര വലിപ്പത്തിൽ തന്നെയാണെന്റെ പേടിയും.

പെരിയസ്നേഹമുള്ളേടംപെരുതാംചെറുപേടിയും
പെരുതാമ്പേടിയോടൊപ്പമ്പെരുതാംസ്നേഹമെപ്പോഴും 162

ന: രാജാ— അല്ലേ!കാന്തേ!നമുക്കോഭവതിയെവിടണം
വേഗമെന്നാലതെന്തെ
ന്നല്ലേ,ജാഗ്രത്വമുള്ളിന്ദ്രിയനിരയവശ-
പ്പെട്ടു,നീയെന്റെശേഷം
ഇക്ഷോണിത്തട്ടിൽവാണീടുകസുഖമതിയായ്
സ്നേഹമാനങ്ങളോടും
പക്ഷേമൽതുല്യനായിട്ടൊരുവരനപരൻനിന്നെ—
ന: രാജ്ഞി— മിണ്ടാല്ലുപിന്നെ 163
ഹാഹാചിന്താംവെറുത്തീടണമിവിടെയിനി-
ക്കീ,ഭ്രമംഹന്തരാജ
ദ്രോഹം,മുൻകാന്തനെകൊന്നവളൊഴികെനട-
ത്തില്ലരണ്ടാംവിവാഹം

ഹാം— കാഞ്ഞിരം—കാഞ്ഞിരം

രണ്ടാംവേളിക്കുമോഹംധനമുരനിയതം
സ്നേഹമല്ലാ,ശയിച്ചാ
രണ്ടാംഭർത്താവുചുംബിപ്പവൾമൃതപതിയെ
പിന്നെയുംകൊന്നിടുന്നു 164

ന: രാജാ— നിയ്യിപ്പോൾ പറയുന്നതു നി വിചാരിക്കുന്നുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. എന്നാൽ നോം തീർച്ചപ്പെടുത്തുന്നതിനു പലപ്പോഴും ഭംഗം വരുത്താറുണ്ടു.

പടുനിശ്ചയങ്ങളോൎമ്മ-
ക്കടിമകൾജനനാലുറച്ചവകൾപക്ഷെ
പാടേകാൎയ്യംകാണക്കെ
ഭോടേക്കൊഴിയുംപഴക്കുമ്പോൾ 165

നമുക്കുകിട്ടേണ്ടകടംമറന്നാൽ
നമുക്കുതെററില്ലതുവേണ്ടതത്രെ
വികാരകാലത്തിഹനോമുറച്ചാൽ
വികാരനാശത്തിലതുംനശിക്കും 166

ദുഃഖംസുഖംപരമിവററകൾമൂച്ചപിന്നെ
തീക്കുന്നുതന്നെയുമതിന്നുടെതീൎപ്പിനേയും
സൌഖ്യംസുഖിക്കിലഴലാമഴലിനു,ദുഃഖം
സൌഖ്യപ്പെടിൽസുഖമതിനുമൊരല്പഹേതൌ 167
ലോകംനില്ക്കില്ലിതെന്നും,പ്രണയമതുദൃഢം
ഭാഗ്യമാററത്തൊടൊപ്പം
ലോകേമാറുന്നതല്ലത്ഭുതമറികനമു-
ക്കായതെന്തെന്നുവെച്ചാൽ
സ്നേഹംഭാഗ്യത്തെയോ,ഭാഗ്യമതഖിലരിലും
സ്നേഹബന്ധത്തെയോതാ-
നാകുംവണ്ണംനടത്തുന്നതുപുനരതിനി
ത്തീൎച്ചയാകേണ്ടചോദ്യം 168

യോഗ്യൻതാഴമ്പൊഴാസ്സേവകരുടനുടനെ
വിട്ടൊഴിക്കുന്നുനോക്കു
ഭാഗ്യാൽവിത്തംദരിദ്രന്നണകിലരികുലം
മിത്രമായ്വന്നിടുന്നു
പാരിൽഭാഗ്യത്തിൽനിൽക്കുംമമത,ധനികനാ
ക്കില്ലമിത്രം,ക്ഷയിച്ചോ
നാരിപ്പോൾനന്ദികെട്ടാസ്സഖിയെയുമരിയാ
ക്കാൻപരീക്ഷിച്ചുനോക്കും 169

എന്നാൽ ഞാൻ പറഞ്ഞിരുന്ന വിഷയത്തെ തന്നെ പറ
യട്ടെ.

കാലേമനസ്സുമധികംവ്യാധിയുംനമുക്കു
ള്ളാലോചനാഫലവഴിക്കേതുതള്ളിനില്ക്കും
ആലോചനാഗതികൾനമ്മുടെയാണവററിൽ
ക്കോലുംഫലങ്ങളിഹനമ്മുടെയല്ലതാനും 170

അതുകൊണ്ടു, രണ്ടാംവേളിയൊരിക്കലു
മുണ്ടാകില്ലെന്നുതന്നെനീകരുതു
ഒന്നാംവരനുടെമരണമൊ
ടന്നാദ്യനിശ്ചയംനശിക്കട്ടേ 171

ന: രാജ്ഞി— എന്നാലിഞാനൊരിക്കൽ ദയിത!വിധവയാ-
യ്യിന്നെയുംഭാൎയ്യയായാൽ
പ്പിന്നീടുണ്ണാൻതരേണ്ടാധരണി,മമനഭ-
സ്സുംവെളിച്ചംതരേണ്ടാ
എന്നെക്കാട്ടാതെപോട്ടെപകലിരവുവിനോ-
ദത്തെയുംവിശ്രമത്തെ
ത്തന്നെയുംകെട്ടുപോട്ടെസതതമഖിലവി-
ശ്വാസവുംമോഹവുംമേ 172

"ഒരുതടവിൽപ്പെട്ടുഴലു
ന്നൊരുസന്ന്യാസിയ്ക്കൂഴംസുഖംമാത്രം
പാരമിനിക്കുലഭിച്ചാൽ
പോരുംമററൊന്നുമേലഭിക്കേണ്ടാ" 173

ദുഃഖദ്വേഷംസൌഖ്യത്തോടുതടവിനേരിട്ടിടുകയാ
ലുടൻസൌഖ്യത്തിന്നാസ്സുമുഖതവിളപ്പിക്കു,മതുമെ
സ്സുടംകാംക്ഷിച്ചീടുംജയനിരതടുക്കട്ടെയഖിലം
കിടക്കട്ടെഞാൻമാലോടിഹപരലോകങ്ങളിലലം 174

ഹാം— ഇപ്പോളിവ ഇതു പിഴപ്പിച്ചാലൊ.

ന: രാജാ— ൟ സത്യം വളരെ കഠിനം തന്നെ. ഓമനേ! എന്നെ കുറച്ചു നേരത്തേക്കു ഇവിടെ വിട്ടു പോവൂ. ക്ഷീണം എന്നെ ബാധിക്കുന്നു. ൟ ബുദ്ധിമുട്ടോടുകൂടിയ ദിവസം ഉറങ്ങിക്കഴിപ്പാൻ ഞാനിച്ഛിക്കുന്നു. (ഉറങ്ങുന്നു)

ന: രാജ്ഞി— ഉറക്കം ഇവിടുത്തെ വിശ്രമിപ്പിക്കട്ടെ. നമുക്കു യാതൊരാപത്തും വരാതിരിക്കട്ടെ. (പോയി)

ഹാം— അമ്മേ! ഠരം നാടകമെങ്ങിനെ?

റാണി— ആ അമ്മ പറഞ്ഞതു വല്ലാതെ കവിഞ്ഞു പോയി.

ഹാം—ഓ! എന്നാൽ അവർ പറഞ്ഞപോലെ ചെയ്യും.

രാജാ— താനിതിൻെറ കഥ കേട്ടിട്ടുണ്ടോ? ഇതിൽ യാതൊന്നും വിരോധമായിട്ടില്ലേ.

ഹാം— ഇല്ല, ഇല്ല. അവർ കളിയായിട്ടല്ലെ ചെയ്യുന്നത? കളിയിലല്ലെ വിഷം പകരുന്നത? ഒരു വിരോധവുമില്ല.

രാജാ— ഠരം നടകത്തിനെന്താ പേര?

ഹാം—എലിക്കണി—എങ്ങിനെ? അലങ്കാര പ്രയോഗമാണ, ഇത. "വിയന്നാ"വിൽ വെച്ചുണ്ടായ ഒരു കുലയുടെ ഛായയാണ. "ഗോൺസാഗോ" എന്നാണ പ്രഭുവിൻെറ പേര. അവിടത്തെ ഭാൎയ്യ ബാപ്റ്റിസ്റ്റയാണ. ഉടനെ കാണാം. ഇതൊരു കള്ളക്കവിതയാണ. എങ്കിലും ഇതു കൊണ്ടെന്താ? ശുദ്ധാത്മാക്കളായ ഇവിടത്തെയും ഞങ്ങളെയും ഇതു ബാധിക്കില്ല. കുററം ചെയ്തിട്ടുണ്ടെന്നു തോന്നുന്നവർ ഇതുകൊണ്ടു ഭയപ്പെട്ടോട്ടെ. നമുക്കു ഭയപ്പെടാനില്ല. (ലൂസിയാനസ്സ പ്രവേശിക്കുന്നു). ഇതു രാജാവിൻെറ മരുമകനായ ലൂസിയാനസ്സ എന്ന ഒരാളാണ.

ഒഫീ— ഇവിടുന്നൊരു ശങ്കിടിക്കാരൻ തന്നെ തിരുമനസ്സേ!

ഹാം— പാവകളുടെ വിനോദമിനിക്കു മനസ്സിലാക്കാൻ കഴിയുമെങ്കിൽ നിയ്യും നിൻെറ പ്രിയനും തമ്മിലുള്ളതും എനിക്കു മനസ്സിലാക്കാൻ കഴിയും.

ഒഫീ— കുറച്ചു ഭേദം. വഷളും.

ഹാം— അങ്ങിനെയാണ നിങ്ങൾ നിങ്ങടെ ഭൎത്താക്കന്മാരെ സ്വീകരിക്കേണ്ടത. ആ! തുടങ്ങു. നരഹത്തിക്കാരൻ, ഗോഷ്ടികാട്ടുന്നതൊക്കെ മതിയാക്കു ആ വരു.

* "കരയുംകരടംപ്രതിക്രിയക്കായ്
കറവെച്ചൽക്കടമായുരഞ്ഞിടുന്നു" 175

---

വിയന്നാ=അസ്ത്രിയാരാജ്യത്തിൻെറ തലസ്ഥാന പട്ടണം.

* ഇത ഷേക്സ്പിയരുടെ വേറേ ഒരു നാടകത്തിലെ ഒരു പദ്യത്തെ പരുക്കി എഴുതിയതാണ.

ലൂസി— കരുത്താണിനിക്കുള്ളിൽനിൽക്കുംവിചാരം
പെരുത്തുംമിടുക്കുണ്ടുകൈകൾക്കുമിന്നൊ
കരുത്തുള്ളതാണൌഷധംനല്ലനേരം
തരത്തിങ്കലായാരുമില്ലന്തികത്തിൽ 176
അല്ലേ!ദുഷ്ടതയുള്ളകൂട്ടുവിഷമെ!
ഞാനർദ്ധരാത്രിക്കുതാൻ
മെല്ലേവന്നുപറിച്ചുമൂന്നുകുറിയാ-
ഷ്ഷീയ്യംമുഴപ്പിച്ചനീ
ചൊല്ലേറുംതവസിദ്ധശക്തിപെരുക-
നാഭീഷണവ്യാപ്തിയാൽ
ചൊല്ലേണംപരിശുദ്ധജീവനെയുടൻ
തള്ളിപ്പുറത്താക്കണം. 177
(ഉറങ്ങുന്നാളുടെ ചെവിട്ടിൽ വിഷം പകരുന്നു).

ഹാം— അദ്ദേഹത്തിന്റെ രാജ്യത്തിന്നുവേണ്ടി ആയാൾ തോട്ടത്തിൽ വെച്ചു വിഷം ഏല്പിക്കുന്നു. അദ്ദേഹത്തിന്റെ പേര ഗോൺസാഗൊ എന്നാണ. കഥ ഇപ്പൊഴും നടപ്പുള്ളതും നല്ല ഇററാലിയൻ ഭാഷയിൽ എഴുതിട്ടുള്ളതുമാണ. ഗോൺസാഗോവിന്റെ ഭാൎയ്യയുടെ സ്നേഹം ഈ നരഹത്തിക്കാരനെങ്ങിനെ സമ്പാദിക്കുന്നു എന്ന ഉടനെ നിനക്കു കാണാം.

ഒഫീ— രാജാവെഴുനില്ക്കുന്നു.

ഹാം— എന്ത! കള്ളത്തിയ്യകൊണ്ടു പേടിച്ചിട്ടോ?

റാണി— എങ്ങിനെ ഷേ?

പൊ— ഈ നാടകം വേണ്ടാ എന്നു വെക്കുക.

രാജാ— ഒരു വെളിച്ചം കാണട്ടെ— പോട്ടെ.

എല്ലാവരും— വെളിച്ചം; വെളിച്ചം, വെളിച്ചം.

(ഹാംലെററും ഹൊറേഷ്യോവും ഒഴികെ എല്ലാവരും പോയി).

ഹാം— തല്ലുകൊണ്ടമൃഗങ്ങൾകേണുടനോടിടട്ടെഭയോദയം
തെല്ലുമുള്ളിലണഞ്ഞിടാത്തവനിന്നിടട്ടെകളിച്ചുതാൻ
നല്ലനിദ്രയിലായിട്ടുംചിലരപ്പോൾനിദ്രവെടിഞ്ഞുതാൻ
കല്യരായ്ചിലർകാക്കുമിങ്ങിനെപോയിടുന്നിതുലോകവും

എൻെറ ഉപജീവനത്തിന്നു മററുവഴികളില്ലാതായാൽ ഇതും തക്കതായ ശിരോലങ്കാരവും ഭംഗിയുള്ള ഒരു കൂട്ടം പാദുകയും ഉണ്ടായാൽ അവ എനിക്കു നാടകത്തിലൊരുവൻെറ സ്ഥാനം മേടിച്ചുതരില്ലേ?

ഹൊ— പകുതി.

ഹാം— ഒന്നു മുഴവൻ തന്നെ. എൻെറ പരമസ്നേഹിതനായ തനിക്കറിയാമെല്ലൊ.

ഊഴിയിതെവനിൽനിന്നൊ
പാഴിൽത്തട്ടിപ്പറിച്ചിതവിട്ടന്നൊ
അഴകിയജൊവാംദൈവം
"മയില"ുദ്ധന്തന്നെയിപ്പൊഴുള്ളനൃപൻ 179

ഹൊ— ഇവിടെക്കു പ്രാസമുണ്ടാക്കാമായിരുന്നു.

ഹാം— ഹൊറേഷ്യൊ! ഞാനാപ്രേതത്തിൻെറ വാക്കിന്നു ആയിരം പവൻ വില കൊടുക്കാം. താൻ കണ്ടുവോ?

ഹൊ— വളരെ നല്ലവണ്ണം തിരുമനസ്സെ.

ഹാം— വിഷമേല്പിച്ച സംഗതി പറഞ്ഞപ്പോഴൊ?

ഹൊ— ഞാൻ വളരെ നല്ലവണ്ണം അദ്ദേഹത്തെ നോക്കി.

ഹാം— ഹാ! ഹാ! കുറച്ചു സംഗീതമാവട്ടെ. കുഴലാട്ടെ.

ഒരുസുഖപശ്ചവസായിത
തിരളുന്നൊരുനാടകത്തിൽനൃപനിഷ്ടം
കരുതീലെന്നാലെന്താ
ണൊരുസമയംരസവുമില്ലയെന്നുവരാം 180

പാട്ടാകട്ടെ.

(റോസൻക്രാൻസ്സും ഗിൽഡർൻസ്റ്റർനും രണ്ടാമതും പ്രവേശിക്കുന്നു).

ഗിൽ— നല്ല തിരുമനസ്സെ! ഇംിടത്തോടൊരുവാക്കു പറഞ്ഞോട്ടെ.

ഹാം— ഹെ! ഒരു ചരിത്രം മുഴവനും ആട്ടേ.

ഗിൽ— രാജാ—

ജോവ=യഹൂദരുടെ ഒരു ദൈവം. പ്രാസം=മയില എന്നതിന്നു പകരം കഴുത എന്നു.

ഹാം— ആ! എന്താ അദ്ദേഹത്തിന്ന?

ഗിൽ— വല്ലാതെ ബുദ്ധി ഭേദിച്ച്, പള്ളിയറയിലാണ.

ഹാം— കുടിച്ചിട്ടോ ഹേ?

ഗിൽ— അല്ല. പിത്തക്ഷോഭംകൊണ്ടാണ.

ഹാം— ഇതു വൈദ്യനെ അറിയിക്കുന്നതായാൽ താനധികം ബുദ്ധിയോടുകൂടി പ്രവൃത്തിക്കുകയായിരിക്കും. എന്തുകൊണ്ടെന്നാൽ, ഞാൻ വിരേചനത്തിന്ന മരുന്നു കൊടുക്കുന്നതായാൽ അദ്ദേഹത്തിൻെറ പിത്തം അധികമാകയെ ഉള്ളു.

ഗിൽ— നല്ലത, തിരുമനസ്സെ! ഇവിടുത്തെ ബുദ്ധിയെ വല്ല കൂട്ടിലും ഇട്ട ഇത്ര വെറളിയൊടെ എൻെറ കാൎയ്യത്തിൽ നിന്നു ചാടാനയക്കരുത.

ഹാം— ഞാനിണങ്ങിയവനാണ പറയൂ.

ഗിൽ— റാണിയായ ഇവിടുത്തെ അമ്മക്ക മനസ്സിന്ന വളരെ കുണ്ഠിതമായിട്ട എന്നെ ഇവിടുത്തെ അടുക്കലക്കയച്ചിരിക്കുകയാണ.

ഹാം— തനിക്ക സ്വാഗതം.

ഗിൽ— അല്ല. തിരുമനസ്സെ! ഒരം ഔദാൎയ്യം ഒരം അവസരത്തിന്നു ചേരുന്നതല്ല. ശരിയായ മറുവടി തരുവാനിവിടെക്ക സന്തോഷമാണെങ്കിൽ ഇവിടുത്തെ അമ്മ പറഞ്ഞയച്ചതു പറയാം. അല്ലെങ്കിൽ ഇവിടുത്തോടു മാപ്പു ചോദിച്ച് എൻെറ കാൎയ്യം കലാശിപ്പിച്ചു കളയാം.

ഹാം— എനിക്ക കഴിയില്ല, ഹെ!

ഗിൽ— എന്ത തിരുമനസ്സെ?

ഹാം— നിനക്ക ശരിയായ മറുവടി തരാൻ— എൻെറ ബുദ്ധിക്ക ദീനമാണ. എന്നാൽ, ഹെ! എനിക്ക കഴിയുംപോലെയുള്ള ഉത്തരങ്ങൾക്ക താൻ, അല്ല, എൻെറ അമ്മ ആവശ്യപ്പെടാം. അതുകൊണ്ട അധികം പറയാതെ കാൎയ്യം പറയൂ. എൻെറ അമ്മ— താനെന്താ പറയുന്നത?

റോസ — എന്നാൽ— അവിടുന്ന ഇവിടുത്തെ സ്വഭാവംകൊണ്ട പരിഭ്രമത്താലും അത്ഭുതത്താലും പരവശയായിരിക്കുന്നു എന്നു പറയുന്നു.

ഹാം— ഹാ! ഒരമ്മയെ ഇത്ര അത്ഭുതപ്പെടുത്തുവാൻ കഴിയുന്ന

അത്ഭുതമകനേ! ഒരം അത്ഭുതമെല്ലാതെ ഒന്നും പറയാനില്ലേ? പറയൂ.

റോസ്— ഇവിടുന്നു കിടക്കുന്നതിന്നു മുമ്പായി അവിടുത്തെ സ്വകാൎയ്യമുറിയിൽവെച്ചു ഇവിടുത്തോടു സംസാരിപ്പാൻ താല്പൎയ്യപ്പെടുന്നു.

ഹാം— പത്തു പ്രാവശ്യം. നമ്മുടെ അമ്മയായാൽകൂടി അതു നാം സമ്മതിക്കാം. നാമായിട്ടിനി വല്ല കച്ചവടവുമുണ്ടോ തനിക്കു?

റോസ— തിരുമനസ്സേ! ഒരു കാലത്തിവിടുന്നെന്നെ സ്നേഹിച്ചിരുന്നു.

ഹാം— ഒരം കൈകളാണ സത്യം,ഇപ്പോഴും ഞാനങ്ങിനെ തന്നെയാണ.

റോസ— നല്ല തിരുമനസ്സേ! എന്താണിവിടെക്കു ഒരം ബുദ്ധിഭ്രമത്തിന്നു കാരണം? ഇവിടുത്തെ വ്യസനകാരണം ഇവിടുത്തെ സ്നേഹിതന്മാരോടു പറയുന്നില്ലെങ്കിൽ നിശ്ചയമായും ഇവിടുന്നു അതിൽ നിന്നൊഴിഞ്ഞു പോരുവാനുള്ള വഴിയടെക്കുകമാത്രമാണ.

ഹാം— ഹെ! എനിക്കു ഔന്നത്യം കുറവാണ.

റോസ— ഡന്മാൎക്കിലെ പിന്തുടൎച്ചവകാശത്തിന്നു രാജാവിന്റെ സഹായം തന്നെ ഉണ്ടാകുമ്പോൾ അതെങ്ങിനെയാവും?

ഹാം— അതു ശരിതന്നെ ഹെ! എന്നാൽ പുല്ലു വളരുമ്പോൾ— ആ പഴഞ്ചൊൽ കുറച്ചു പൂത്തതാണ.

(നാടകക്കാർ കുഴലോടുകൂടി രണ്ടാമതും പ്രവേശിക്കുന്നു).

ആ! കുഴലുകൾ, ഞാനൊന്നു നോക്കട്ടെ—തന്നോടുകൂടി പോരാൻ— എന്തിനാ എന്റെ ഉള്ളെടുക്കുവാൻ ഭാവിക്കുന്നത?

ഗിൽ— ഹെ! തിരുമനസ്സേ! എന്റെ പ്രവൃത്തിയിൽ ഞാൻ കവിഞ്ഞു നടക്കുന്നുണ്ടെങ്കിലും എന്റെ സ്നേഹമാണ ഇത്ര മൎയ്യാദയില്ലാത്തവനാക്കി തോന്നിക്കുന്നത.

ഹാം— എനിക്കതു നല്ലവണ്ണം മനസ്സിലാകുന്നില്ല. താൻ ഒരം കുഴൽ വിളിക്കാമോ.

ഗിൽ— തിരുമനസ്സു എനിക്കു വയ്യാ.

ഹാം— ഞാൻ ആവശ്യപ്പെടുന്നു.

ഗിൽ— ഞാൻ പറയുന്നതു വിശ്വസിക്കു. എനിക്കു വയ്യാ.

ഹാം— ഞാനപേക്ഷിക്കുന്നു.

ഗിൽ— എനിക്കതു തൊടേണ്ടതു ഒന്നും നിശ്ചയമില്ല.

ഹാം— അതു പൊളി പറയുന്ന മാതിരി അത്ര എളുപ്പമാണ. ഈ ഓട്ടകളെ തന്റെ വിരലുകൾ ഭരിക്കട്ടെ. തന്റെ വായകൊണ്ട അതിന്നു ശ്വാസം കൊടുക്കു. എന്നാലതു നല്ല ഭംഗിയിലുള്ള പാട്ടു പുറപ്പെടീക്കും. നോക്കു— ഇതാണോട്ടകൾ.

ഗിൽ— എന്നാൽ സ്വരച്ചേർച്ചയോടുകൂടിട്ടുള്ള ശബ്ദം പുറപ്പെടീക്കാനിവറ്റെശ്ശ്വാസിപ്പാനെനിക്കു കഴിയില്ല. അതിനെനിക്കു സാമത്ഥ്യമില്ല.

ഹാം— ആ! ഇപ്പോൾ നോക്കു! താനെന്നെ എത്ര നിസ്സാരമായ ഒരു സാധനമാക്കുന്നു! തനിക്കെന്നെ കളിപ്പിക്കാം. എന്റെ പഴുതുകൾ തനിക്കറിയാമെന്നു തോന്നുന്നു. എന്റെ സ്വകാര്യത്തിന്റെ ഹൃദയമെടുക്കേണമെന്നാണ തനിക്കു മോഹം. ആദ്യം മുതൽ അവസാനം വരെയുള്ള രാഗങ്ങളൊക്കെ നോക്കണമെന്നാണാഗ്രഹം. ഇതിൽ വളരെ സംഗീതവും മേൽത്തരം ശബ്ദവുമുണ്ടുതാനും. എങ്കിലും തനിക്കതിനെ സംസാരിപ്പിപ്പാൻ കഴിയില്ല. ദൈവമാണ സത്യം. എന്നെ ഈ കുഴലിനെക്കാളധികമെളുപ്പത്തിൽ ഊതിക്കളയാമെന്നു താൻ വിചാരിക്കുന്നുണ്ടോ? എനിക്കെന്തെങ്കിലും പേരിട്ടോളു. എന്നെ മുഷിപ്പിപ്പാൻ തനിക്കു കഴിയുമെങ്കിലും കളിപ്പിപ്പാൻ തനിക്കു കഴികയില്ല. (പൊളോണിയസ്സ പ്രവേശിക്കുന്നു) ദൈവം തന്നെ കടാക്ഷിക്കട്ടെ.

പൊ— തിരുമനസ്സേ! മഹാരാജ്ഞി ഇപ്പോൾ തന്നെ ഇവിടത്തോടു സംസാരിപ്പാൻ ആഗ്രഹിക്കുന്നു.

ഹാം— ഏകദേശം ഒട്ടകത്തിന്റെ മാതിരി അതാ ദൂരത്തൊരു മേഘം കാണുന്നില്ലേ?

പൊ— ഉവ്വ്. അത ഒട്ടകത്തിന്റെ മാതിരി തന്നെയാണാനും.

ഹാം— അത ഒരു "വീസലി"നെപ്പോലെയാണെന്നു തോന്നുന്നു.

പൊ— വീസലിന്റെ പുറമ്പോലെയാണ.

ഹാം— അതോ തിമിംഗലത്തെപ്പോലെയൊ?

പൊ— തിമിംഗലത്തിന്റേയും നല്ല ഛായയുണ്ട.

ഹാം— എന്നാൽ ഞാനമ്മയുടെ അടുക്കലെക്കു വേഗം വരാം. (സ്വഗതം) എനിക്കെത്രത്തോളമാവാം അത്രത്തോളം അവരെന്നെ വിഡ്ഢിയാക്കുന്നുണ്ട. (പ്രകാശം) ഞാൻ വേഗം വരും.

പൊ— ഞാനങ്ങിനെ പറയും.

ഹാം— വേഗം എന്നെളുപ്പത്തിൽ പറയാം. (പൊളോണിയസ്സ പോയി). സ്നേഹിതന്മാരെ! എന്നെ പിരിഞ്ഞു പോകിൻ. (ഹാംലെററൊഴികെ മറെറല്ലാവരും പോയി).

പാരംമാരണകാലമീനിശ,യിതിൽ
ത്താനാശ്മശാനസ്ഥലം
ഘോരംവായപിളുപ്പുതും,നരകമാ-
ദുഷ്ഠാററവീശുന്നതും
ഏറംചൂടോടുചോരമോന്തുവതിനും,
പാൎത്താൽപകൽക്കുംഭയം
ചേരുംമററകടുപ്രവൃത്തിയതിനും
ഞാൻപോരുമീരാത്രിയിൽ 181

നില്ക്കട്ടേ—എന്റെ അമ്മ— ഹൃദയമേ! നിന്റെ പ്രകൃതി വിടരുതെ. "നിറൊ"വിന്റെ ആത്മാവു നിന്റെ ദൃഢമായ ഹൃദയത്തിൽ പ്രവേശിപ്പാൻ ഒരിക്കലും സമ്മതിക്കരുതെ.

മുട്ടാളനിഷ്ഠുരനായിവരട്ടെയീഞാൻ
കിട്ടാജ്ഞമെപ്രകൃതിജാതിവിരോധിഭാവം

---

വീസൽ=നാലു കാലുള്ളതും മാംസം മാത്രം തിന്നു ജീവിക്കുന്നതും ആയ ഒരു ജന്തു.

നീറോ, വളരെ കഠിനമായി അദ്ദേഹത്തിന്റെ അമ്മയെ കൊന്നിരിക്കുന്നു.

കട്ടാരമൊത്തമൊഴിഞ്ഞാനവളോട്ടരക്കം
കട്ടാരമുൽക്കടമെട്ടക്കകയില്ലതാനും 182
ഇക്രിയയിൽക്കപടത്തൊട്ട
നില്ക്കുട്ടേനാവുമെൻറയാത്മാവും
എന്തവളൊട്ടഞാൻചൊല്കിലും-
മാന്തരമാത്മാവുമുദകുത്തരുതെ 183
(പോയി).

## രംഗം—3.

(രാജധാനിയിലൊരു മുറി അകം)

(രാജാവും, റോസൻക്രാൻസ്സും, ഗിൽഡർൻസ്റ്റർനും പ്രവേശിക്കുന്നു).

രാജാ— ആയാളെഞ്ഞ്ബോദ്ധ്യമില്ലാമമട്ടഢം,മഹനി-
ഭ്രാന്തനോംസമ്മതിപ്പാൻ
പോയാൽവൈഷമ്യമാംനമ്മുടെകഥയതിനാൽ
നിങ്ങൾസന്നദ്ധരാവിൻ
ചെയ്യേണ്ടുംകൃത്യമെന്തെന്നുടനറിവുതരാം-
മെങ്കിലോനിങ്ങളൊന്നി-
ച്ചിയ്യാളുംപോന്നിടട്ടെവിരവിനൊടുബ്ബിലാ-
ത്തിക്കപോകുന്നനേരം 184
ക്ഷണംപ്രാല്ക്കുമിയ്യാൾകൊഴുന്നുൾഭ്രമത്താൽ
മണിക്കൂർമണിക്കൂറിൽമൂക്കുന്നമട്ടിൽ
നമുക്കൽഭവിപ്പാനടുത്തുള്ളദോഷം
ക്ഷമിക്കുന്നതല്ലൊട്ടുമെരാജപട്ടം 185

ഗിൽ— ഞങ്ങൾ തെയ്യാറായിക്കൊള്ളാം.
തിരുമേനിയെയാശ്രയിച്ചുജീവി-
പ്പോരുനാനാജനനന്നകൾക്കവേണ്ടി
കരുതീടുമൊരിബ്ഭയംപെരുത്തും
പരിശുദ്ധംനൃപ! ദൈവികംഭയന്താൻ 186

റോസ— ഒററജ്ജീവനുമാപ-
ത്തററൊഴിവാൻചിത്തശക്തിചാട്ടകൾവേണം

ഏററംജീവികളിൽസ്സുഖ-
മേററമന്നൊരുജീവനെത്രകരുതീടേണം 187
മന്നിൻനാഥനഹാനിയെന്നതൊരും-
ന്നല്ല,ൾകടൽപ്രായമായ്
തന്നിൽക്കണ്ടവയുംവലിക്കു,മിതുവൻ
കുന്നിന്മേൽവൻചക്രമാം
എന്നല്ലാപതിനായിരംചെറുവക-
സ്സാമാനവുംചേൎന്നതാ
ണൊന്നായിട്ടിതുപോകിൽമററവകളും
കഷ്ടത്തിലായ്ക്കൂട്ടിടും 188
"ലോകംപ്രതിധ്വനിക്കാതീലോകത്തിലൊരുഭൂപനും
ആകുലപ്പെട്ടുദുഃഖിച്ചതാകിലില്ലില്ലസംശയം" 189

രാജാ— ഠരം വേഗത്തിലുള്ള സമുദ്രയാത്രക്കു നിങ്ങൾ കോപ്പിട്ടുവിൻ.

ഇങ്ങിപ്പോൾസ്വാതന്ത്ര്യം
തിങ്ങി,പ്പോകുന്നൊരിബ്ഭയപദത്തിൽ
എങ്ങിനെയായാലുംഞാൻ
ചങ്ങലവെക്കാതിരിക്കില്ല 190



റോ. ഗിൽ— ഞങ്ങൾ വേഗം തെയ്യാറായിക്കൊള്ളാം. (റോ. ഗിൽ. പോയി). (പൊളോണിയസ്സ പ്രവേശിക്കുന്നു).

പൊ— അദ്ദേഹം അദ്ദേഹത്തിൻെറ അമ്മയുടെ സ്വകാൎയ്യമുറിയിലേക്കു പോകുന്നു. അവിടെ കഴിയുന്ന വൎത്തമാനം കേൾപ്പാൻ ഞാൻ തിരയുടെ പിൻഭാഗത്തു നിൽക്കാം. അവിടുന്നു മനസ്സിൽ തട്ടത്തക്കവിധം അദ്ദേഹത്തോടു പറയും. ഞാനേററു. ഇവിടുന്നു കല്പിച്ചപോലെ അതു നല്ല കാൎയ്യമാണ താനും. പ്രകൃതി അവരെ പക്ഷവാതികളാക്കുന്നതിനാൽ അമ്മയല്ലാതെ വേറെ ചിലർ കൂടി പിൻഭാഗത്തു നിന്നു കേൾക്കണം. ഇവിടുക്കു നല്ലതു വരട്ടെ. ഇവിടുന്നു പള്ളിക്കുറുപ്പാവുന്നതിന്നു മുമ്പിൽ ഇവിടെ ഞാൻ വന്നു അറിഞ്ഞേടത്തോളം അറിയിക്കാം.

രാജാ— ഹേ സ്നേഹിതാ! വളരെ സന്തോഷം. (പൊ. പോയി)

എൻകുററംബഹൂച്ചിത്തവാനിലുമിതിൻ
ഗന്ധാപരക്കുന്നത്തു
ണ്ടെങ്കൽശ്ശാപമതാദ്യപൂൎവ്വജവധ-
ത്തിന്മട്ടുതട്ടുന്നിതാ
എൻകാമം,കരളെ,ന്നിവററസമമു-
ത്സാഹിക്കിലുംപ്രാൎത്ഥന-
ത്തിങ്കൽക്കഴിവരാ,പിഴക്കബലമേ-
റന്നുവിചാരത്തിലും 191
രണ്ടുകാൎയ്യത്തിലുദ്യോഗം
കൊണ്ടോരാളെന്നപോലെഞാൻ
പ്രാരംഭത്തിൽത്താനൊശങ്ക-
യേറിനീട്ടുന്നുരണ്ടുമേ 192
ദുഷ്ടതപാംപൂണ്ടകയ്യഗ്രജനിണമതിനാൽ
ചീക്കിലുംതെല്ലുമഞ്ഞിൻ
കട്ടകൊ[illegible]ളുപ്പിപ്പതിനുവിമലമാ-
മംബരാഭ്യന്തരത്തിൽ
ധാരാളംവൃഷ്ടിയില്ലെ?മുഖമതിലെതൃക-
ണ്ണിട്ടുകുററത്തെയെല്ലാം
ദൂരംപേടിച്ചകത്തുന്നതിനൊഴികെയിതെ-
ന്തിനുകാരുണ്യഗന്ധം 193
പതനത്തിനുമുമ്പുകാക്കുവാനും
പതനപ്പിറെറയഘംപൊറുക്കുവാനും
ഇരുസംഗതിയിൽശ്രീപാശയേന്ന്യ
പരമീപ്രാൎത്ഥനകൊണ്ടുസാദ്ധ്യമുണ്ടോ 194

എന്നാൽ ഞാൻ മേല്പോട്ടു നോക്കട്ടേ. എന്റെ തെററു കഴിഞ്ഞതാണ. എന്നാൽ, അയ്യോ! ഏതു രൂപത്തിലുള്ള പ്രാൎത്ഥനക്കാണ എന്നെ സഹായിപ്പാൻ കഴിയുക. "എന്റെ

---

ആദ്യപൂൎവ്വജവധം=ആദാമിന്റെ മക്കളായി ഏബൽ എന്നും കേൻ എന്നും രണ്ടാളുണ്ടായിരുന്നു. അതിൽ കേൻ ഏബലിനെ കൊന്നു. അതിന്നു ദൈവം കേനിനെ ശപിച്ചു. ഈ കഥയാണ ഇവിടെ സൂചിപ്പിച്ചിരിക്കുന്നത.

ഹീനമായ കുലയെ ക്ഷമിക്കണെ” എന്നായാലോ? ഞാൻ എന്തു ഫലങ്ങൾക്കുവേണ്ടികുല ചെയ്തുവോ, അവകളായ എൻെറ കിരീടം, എൻെറ സ്വന്തം അത്യാശ, എൻെറ രാജ്ഞി, ഇവകൾ ഞാൻ ഇപ്പോഴും കൈവശം വെച്ചുകൊണ്ടിരിക്കുമ്പോൾ അതു പററില്ല. കുററം ചെയ്തതിൻെറ ഫലം അനുഭവിച്ചുകൊണ്ടിരിക്കെ ഒരുത്തനു മാപ്പു കിട്ടുമോ?

എപ്പോഴുംമലിനത്വമാൎന്നൊരിഹലോ-
കത്തിന്നൊഴുക്കിൽപ്പരം
കെല്പോടുംധനമുള്ളകുററമുടയോൻ
നീതിക്രമംതള്ളിടും
കുററംകൊണ്ടുവശപ്പെട്ടത്തിയധനം
താനേനയത്തേവില-
ക്കേററിങ്ങോട്ടുപിടിപ്പതായ്പലതരം
കാണുന്നതുണ്ടൂഴിയിൽ 195
എന്നാൽപരലോകത്തി
ലന്ന്യായംപററുകില്ലകശയില്ല
നിത്യംപ്രവൃത്തിയങ്ങിനെ
സത്യസ്ഥിതിയിൽകിടക്കുന്നു 196
നമ്മേക്കുററങ്ങളുമായ്
ത്തമ്മിൽമുഖംനോക്കിനിൎത്തിമുറപോലെ
തെളിവുകൊടുപ്പാനേററം
വെളിവൊടുനിബ്ബന്ധവുംചെയ്യും 197

എന്താ വേണ്ടത? ആരാ സഹായം? പശ്ചാത്താപംകൊണ്ടു കഴിവുള്ളതൊക്കെ ശ്രമിച്ചു നോക്കട്ടെ. എന്താണതിന്നു വയ്യാത്തത? എന്നാൽ അങ്ങിനെ പശ്ചാത്തപിപ്പാൻ കഴിയാത്തവന്നു അതെന്താണ ചെയ്യാൻ കഴിയുന്നത?

ഹാഹാദുഷ്ടുള്ളനാടേ!മൃതിയെതൃമലിന-
ച്ഛായമാംചിത്തമെമെ!—
ഹാഹാകഷ്ടത്തിലുൾപ്പെട്ടൊഴിവിനപകട-
ക്കണ്ടിലാണ്ടാത്മമൂൎത്തെ!
ഹാഹാദൈവങ്ങളേ!നോക്കുവിനൊരുതുണചെ-
യ്തീടുവിൻകാത്തുകൊൾവാൻ

ഹാഹാപാട്ടുള്ളമട്ടിൽത്തൂനിയുഷിനിവനെ-
ത്താങ്ങുവാൻനിങ്ങളെല്ലാം 198
നൈരാശ്യമുള്ളമമമുട്ടുകളേ!വണങ്ങിൻ
പാരാതിരുമ്പുമയശാഖകലന്നഹൃത്തേ!
ചോരക്കിടാവിനുടെമാംസദശക്കുതുല്യം
പാരംമൃദുത്വമണയട്ടുഭമോസ്സരട്ടെ 199

(പിന്നോക്കം മാറി മുട്ടു കുത്തുന്നു). (ഹാംലെററ പ്രവേശിക്കുന്നു).

ഹാം— ഇപ്പോൾ എനിക്കിതു സാവകാശമായിട്ടു ചെയ്യാം. ഇതാ ആയാൾ പ്രാർത്ഥിക്കുകയാണ. ഇപ്പോൾ ഞാനതു പ്രവൃത്തിക്കയും ചെയ്യും.

അങ്ങിനെയായാളാവഴി
യങ്ങിനെവാനോർപുരിക്കുപോയീടും
ഇങ്ങിനെഞാൻപ്രതികാരവു-
മിങ്ങിഫചോദിക്കയുംകഴിക്കുന്നു 200

അതു സൂക്ഷിച്ചു നോക്കണം.

ഒരുവികൃതിചതിച്ചെന്നച്ഛനെക്കൊന്നതിന്നാ-
യൊരുവനുതനതാകുംപുത്രനാകുള്ളനെത്താൻ
പരഗതിയതിലെത്തിക്കുന്നുവെന്നാസ്സരുന്നൂ—

ഓ! ഹോ! ഇതു വാടകക്കു വാങ്ങി പ്രതിഫലം കൊടുക്കുകയാണ.

പരമിതുപകരഞ്ചോദിപ്പതാകുന്നതല്ല 201
എല്ലാപ്പാപവുമായവന്നധികമാ-
യ്യോട്ടിട്ടു,മദ്ധ്യത്തളിർ
ത്തെല്ലുള്ളോരുതരപ്പശക്കെന്തുമനോ
ജ്ഞോജ്ഞികാന്തരകന്ദവം

---

പ്രതിഫലം=ആയാൾക്കു ഉപകാരം ചെയ്യുകയാണ.
ആയവൻ, എളയച്ഛൻ.
മദ്ധ്യത്തളിർത്തെല്ലുള്ളോരുതരപ്പശ = യൌവനദശയിലുള്ള വൃക്ഷത്തിൻെറ പശ.

വല്ലാതെസിരതോരമേററമൊഴകിക്കൊ-
ണ്ടാണവൻസൌഖ്യമായ്
മെല്ലെപ്പാൎത്തുവരുന്നൊരെൻജനകനേ
വഞ്ചിച്ചുഹിംസിച്ചതും 202

അവൻെറ കണക്കെങ്ങിനെയാണെന്നു ദൈവത്തിനല്ലാതെ ആൎക്കറിയാം. എന്നാൽ നമ്മുടെ ഊഹാപോഹശക്തി കൊണ്ടു നോക്കിയാൽ അത അവനു ഭാരമായിട്ടാണ.

അവൻെറയാത്മാവുവിശുദ്ധമാക്കി-
ട്ടവൻഗതിക്കാശ്ശഴിനോക്കിടുമ്പോൾ
അരംവധിച്ചാൽപ്രതികാരമെന്നായ്
വരുന്നതോയെൻതൊഴിലില്ലതില്ല 203

വാളെ! ഉറയിലേക്കുപോ! ഇതിലും ഭയങ്കരമായ അവസരം നോക്കു.

പാനംചെയ്തുള്ളുറക്കം,കുപിതദശ,യഗ-
മ്യാംഗനാസംഗമംകൊ-
ണ്ടാനന്ദാവസ്ഥ,പിന്നെക്കളി,ശപഥ,മിത-
ല്ലാതെയുംമോക്ഷമാൎഗ്ഗം
ഒന്നുംനോക്കാത്തനേരത്തവനെയമരനാ-
ടങ്ങുകാലാൽചവിട്ടി
തന്നാത്മാവൊത്തുചെല്ലുംനരകകരിനിറം
കൊള്ളുവാൻകൊത്തണംനീ 204

എൻെറ അമ്മ നില്ക്കുന്നു. ഒരം മരുന്നു നിൻെറ ദീനകാലം നീട്ടുക മാത്രമെയുള്ളു. (പോയി)

രാജാ— (എഴുനീററ) എൻെറ—

വചസ്സുമേല്പൊട്ടുപറന്നിടുന്നു
വിചാരമോതാഴെയുഴന്നിടുന്നു
വിചാരമോടൊത്തുകലൎന്നിടാത്ത
വചസ്സുപോകാപരമാംപദത്തിൽ 205

(പോയി)

---

നരകകരിനിറം = നരകവും പാപികളുടെ ആത്മാവും കറുത്താണെന്നു പ്രസിദ്ധം.

## രംഗം—4.

(റാണിയുടെ സ്വകാൎയ്യമുറി)

(റാണിയും പൊളോണിയസ്സും പ്രവേശിക്കുന്നു).

പൊ— അദ്ദേഹം ഇപ്പോൾ വരും. ശരിയായി ഉത്തരം പറയാതിരിപ്പാൻ വയ്യാത്ത നിലയിൽ ഇവിടുന്നു ചോദ്യംകൊണ്ടു തിരക്കണം. അദ്ദേഹത്തിൻെറ കമ്പക്കളി എനി സഹിപ്പാൻ വയ്യാതായിരിക്കുന്നു എന്നും അദ്ദേഹത്തിൻെറ നേരെ ഉണ്ടാവാവുന്ന അധികമായ രാജകോപത്തിങ്കൽനിന്ന അദ്ദേഹത്തെ രക്ഷിപ്പാൻ ഇവിടുന്ന ചാടി വീണിട്ടുണ്ടെന്നും പറയണം. ഞാനിവിടെ ഒളിച്ചിരിക്കാം. അദ്ദേഹത്തോടു കഴിയുന്നിടത്തോളം സ്പഷ്ടമായിപ്പറയണം.

ഹാം— (ഉള്ളിൽനിന്ന) അമ്മേ! അമ്മേ! അമ്മേ!

റാണി— തനിക്കപകടം വരില്ല ഞാനേററു. എന്നെ പേടിക്കേണ്ട. പോവു! അയാൾ വരുന്നതു കേൾക്കുന്നു. (പൊളോണിയസ്സ തെരക്കത്തൊളിക്കുന്നു. ഹാംലെററ പ്രവേശിക്കുന്നു).

ഹാം— എന്താ അമ്മേ കാൎയ്യം?

റാണി— ഹാംലെററ! താൻ തൻെറ അച്ഛനെ വല്ലാതെ മുഷിപ്പിച്ചിരിക്കുന്നു.

ഹാം— അമ്മേ! അമ്മ എൻെറ അച്ഛനെ വല്ലാതെ മുഷിപ്പിച്ചിരിക്കുന്നു.

റാണി—വരു! വരു! താൻ ദുസ്തൎക്കമായ ഉത്തരം പറയുന്നുവല്ലൊ.

ഹാം— പോവു! പോവു! അമ്മ ചോദ്യം ചോദിക്കുന്നുവെല്ലൊ.

റാണി— അ! ഹാ! എങ്ങിനെയാ അതു ഹാംലെററ?

ഹാം— എന്താ ഇപ്പോൾ കാൎയ്യം.

റാണി— താനെന്നെ മറന്നുവോ?

ഹാം— ഇല്ല. കരിശാണ സത്യം. അങ്ങിനെയില്ല ഇവിടുന്നു മ

---

ക്രിസ്തുവിനെ ഒരു മരത്തിന്മേൽ വെച്ച ആണി തറച്ചപ്പോൾ അത + ഒരം അടയാളത്തിൻെറ ഛായയിലായി ഇപ്പോൾ ഒരം അടയാളത്തിൽ മരംകൊണ്ടൊ മറെറാ ക്രിസ്ത്യാനികളുണ്ടാക്കി വെക്കുന്നതിന്ന കരിശ എന്നു പറയും.

ഹാരാജ്ഞിയാണ. ഭർത്താവിൻെറ സോദരൻെറ ഭാൎയ്യയുമാണ. അങ്ങിനെയായിരുന്നില്ലെങ്കിൽ—ഇവിടുന്നെൻെറ അമ്മയുമാണ.

റാണി— ആഹാ! ഇങ്ങിനെയാ? എന്നാൽ തന്നോടു സംസാരിപ്പാൻ കഴിയുന്ന ആളുകളെ ഞാനയക്കാം.

ഹാം— വരൂ! വരൂ! ഇരിക്കൂ! ഇവിടുന്നിളകരുത. ഇവിടുത്തെ ഹൃദയത്തിൻെറ ഹൃദയം കാണാവുന്നതായ ഒരു കണ്ണാടി ഞാൻ കാണിച്ചു തരുന്നതിന്നു മുമ്പായി ഇവിടുന്നു പോവരുത.

റാണി— താനെന്താ ചെയ്യുക? താനെന്നെക്കൊല്ലുമോ അയ്യോ സഹായിക്കണെ! സഹായിക്കണെ!!

പൊ— (പിന്നിൽനിന്ന) എന്താ? ഹൊ!! സഹായം! സഹായം! സഹായം!

ഹാം— എന്താ അത ഒരെലിയോ? ഛേ! ചത്തു ചത്തു.

(വാൾ തിരശ്ശീലയിൽകൂടി കുത്തികടത്തുന്നു)

പൊ— (പിന്നിൽനിന്ന) അയ്യോ! എന്നെ കൊന്നുവൊ!

(വീണു ചാവുന്നു).

റാണി— അയ്യൊ കഷ്ടമേ! എന്തെ താൻ ചെയ്തത?

ഹാം— ഒന്നുമില്ല. എനിക്കു നിശ്ചയമില്ല. അതു രാജാവൊ?

റാണി— എന്ത? എന്തു സാഹസമായ ദുഷ്ടപ്രവൃത്തിയാണിത?

ഹാം— ഒരു ദുഷ്ടപ്രവൃത്തി. നല്ലമ്മെ! ഒരു രാജാവിനെ കൊന്ന അദ്ദേഹത്തിൻെറ സോദരനെ വിവാഹം ചെയ്യുന്നതിനോളം ഏകദേശം ചീത്തയാണ.

റാണി— രാജാവിനെ കൊല്ലുകയോ?

ഹാം— അതെ അമ്മെ! അങ്ങിനെയാണ പറഞ്ഞത.

(തിരപൊക്കി പൊളോണിയസ്സിനെ കാണുന്നു).

ദുഷ്ടനായി, സാഹസിയായി, അനാവശ്യകാൎയ്യങ്ങളിൽ ചാടി വീഴുന്ന മുട്ടാളനായ തനിക്കു നല്ലതു വരട്ടേ. ഞാൻ തന്റെതന്നിലും വലുതായ ഒരാളാണെന്നു മാറി ധരിച്ചുപോയി. തൻെറ വിധിയെ ഏറ്റുകൊള്ളൂ. താൻ എന്തൊ ഒരപകടത്തിൽ അതികേമമായി കൊണ്ടുപിടിച്ചിരുന്നു

എന്നു തോന്നുന്നു. കൈതിരുമ്പുന്നതു മതിയാക്കൂ. സമാ
ധാനിക്കൂ! ഇരിക്കൂ! ഞാൻ ഇവിടത്തെ ഹൃദയം മട്ടിക്കട്ടേ.

കുത്തീടിൽകുത്തുപാറുമെന്നൊരുവകയതിനാൽ
തീൎത്തതാണെങ്കിലും നിൻ-
ചിത്തംശീലിച്ചിടുംദുൎന്നടവടിയതുകൊ-
ണ്ടിട്ടുബോധത്തിനൊന്നും
എത്തിക്കൂടാത്തമട്ടായരിനിരതടയും
പിച്ചളക്കട്ടയാകും
ഭിത്തിപ്രായത്തിലല്ലെങ്കിലു,മുടനിതുഞാൻ
ചെയ്തിടുംതീൎച്ചതന്നെ 206

റാണി— ഇത്രയൊക്കെ മൎയ്യാദവിട്ടു ലഹള കൂട്ടത്തക്കവണ്ണം ഞാ
നെന്താ ചെയ്തിട്ടുള്ളത?

ഹാം— സദ്വൃത്തത്തിൻതുടുപ്പോതിടുമഴകുകെടു-
ത്തുന്നതായ്,സൽഗ്ഗുണത്തിൽ
സിദ്ധിപ്പിക്കുന്നതായികുടിലത,വിമല-
പ്രേമനെററിത്തടത്തിൽ
ചാൎത്തുംനൽപ്പൂവ്വുനീക്കിപ്പൊളകന്നതിൽമുള-
പ്പിപ്പതാംപ്പുള്ളിനാറ്റത്തെ
സ്സത്യംതായങ്ങളിക്കാൎമൊഴിയെത്തുപൊളിയാ-
ക്കുന്നൊരാദുഷ്ടകൎമ്മം 207
ഹാകഷ്ടംവേളിനാൾചെയ്യൊരുവലിയകരാ-
റിന്നുടൽകളെല്ലാമാത്മാ-
വാകെക്കത്തിപ്പറിക്കുന്നതുമറിവുതകും
വേദസൎവ്വസ്വസാരം
ലോകമ്മിഥ്യാപ്രലാപക്കളിയുടെവകയെ-
ന്നാക്കിവെക്കുന്നതുംതാ-
നാകുന്നാദുഷ്ടകൎമ്മംദ്ദശമിതിൽവിധിവ-
ക്ത്രംചുവപ്പിച്ചിടുന്നു 208
എന്നല്ലുറപ്പുടയൊരുഴിവിചാരണക്കു-
ള്ളന്നുള്ളപോലെയഴലാണ്ടുമുഖത്തിനൊടും

വിചാരണ=ധൎമ്മരാജാവിൻെറ വിസ്താരം.

അത്യന്തരൌക്ഷ്യമെഴുമിക്കഠിനപ്രവൃത്തി-
യോർത്തിട്ടുനിഷ്ഠുരമനോവ്യഥതേടിടുന്നു 209

റാണി— അയ്യോ കഷ്ടം! പ്രസ്താവനയിൽ ഇത്രയുറക്കെ ശബ്ദിക്കുന്നതും ഇടി വെട്ടുന്നതുമായ എന്റെ പ്രവൃത്തി ഏതാണു?

ഹാം— ഇതാ നോക്കൂ. ഈ ഛായയും, ഇതും, രണ്ടു സോദരന്മാരുടെ തത്സ്വരൂപം—

നോക്കുകഎന്തൊരുഭംഗിയാണുനിടില-
സ്ഥാനത്തിന്നെന്നും,ഗ്രുമാ-
ന്നാകുംനമ്മുടിജോവിനൊത്തപുരികം-
തന്നെ,ഭയം,ശാസനം,
നൊക്കുന്നോക്കിവതോന്നിടുന്നമിഴിയോ
മാർസിന്റെമാനത്തൊടും
നൽക്കുന്നിന്മേലണഞ്ഞദേവസചിവൻ
നില്പൊത്തതീനിൽപ്പുമേ 210
അവിടുത്തെയോഗ്യതകൾ-
ള്ളവികലസാക്ഷിപ്പടിക്കുവടിവോടെ
ദൈവങ്ങൾമുദ്രവെച്ചോ-
രീവണ്ണംഗുണമിണങ്ങുമീരൂപം 211

ഇതിവിടുത്തെ ഭർത്താവായിരുന്നു. എനി ഇങ്ങേപ്പുറത്തുനോക്കൂ. ഇവിടെയിതാ ഇവിടുത്തെ ഭർത്താവു. സ്വന്തം ശുദ്ധാത്മാവായ സോദരനെ നശിപ്പിക്കുന്ന ഒരു ചാഴിയുള്ള കതിര. ഇവിടെക്കു കണ്ണുണ്ടോ? ഈ നല്ല പർവ്വതത്തെ ഉപേക്ഷിച്ചതിന്നു തടിപ്പാൻ ഈ ചളി പ്രദേശത്തേക്കു പോവുക വെക്കുമോ? കഷ്ടം! ഇവിടെക്കു കണ്ണുണ്ടോ? ഇതു പ്രേമമാണെന്നു പറവാൻ പാടില്ല എന്തെന്നാൽ—

ചോരത്തള്ളലടങ്ങി-
ച്ചേരുവതാലോചനത്തിനീപ്രായം
ഏതാലോചനകൊണ്ടി-
ട്ടിതുവിട്ടിവിടുന്നുകഷ്ടമിതെടുത്തു 212

മാർസ്സ്, ദേവസചിവൻ = ഇവരെല്ലാം ഓരോ ഗ്രഹങ്ങളാണ്.

ജ്ഞാനം ഇവിടെക്കണ്ടെത്തിച്ചു തന്നെ. ഇല്ലെങ്കിലാഗ്രഹമു
ണ്ടാവില്ലല്ലൊ. എന്നാൽ നിശ്ചയമായിട്ടും ആ ജ്ഞാന
ത്തിന്ന അതിൻെറ പ്രവൃത്തി എടുപ്പാൻ വയ്യാതായിരി
ക്കുന്നു.

എന്തെന്നാൽ—

നൂനംഭ്രാന്തേവമാകില്ലി,ത്രിവിധമുളവാം
ഭേദങ്ങളിലലം
ജ്ഞാനംസാരത്തെനോക്കിത്തെരയുവതിനുവേ-
ണ്ടാലോചനബലം
സ്ഥാനേസൂക്ഷിച്ചുവെക്കാത്തുടനെമുഴുവനും
ചേതോവികൃതിയിൽ
ത്താനേതാൻകീഴടങ്ങിട്ടനിശമുഴലുവാൻ
നില്ക്കില്ലനിയതം 213

കണ്ണുകെട്ടിക്കളിയിൽ ഏതു ദുഷ്ടപ്പിശാചാണിവിടത്തെ ഇ
ങ്ങനെ ചതിച്ചത്?

സ്പർശംവിട്ടൊരുദൃഷ്ടിയൊ,മിഴിസഹാ-
യിക്കാത്തൊരാസ്പർശമോ
സ്പർശം,ദൃഷ്ടിയിവററവിട്ടചെവിയൊ,
മൂന്നുംവിട്ടംഘ്രാണമോ
സത്യജ്ഞാനമതിൻെറദീനമിയലു-
ന്നോതെങ്കിലുംഭാഗമോ
സത്യം,സത്യമിതിത്രബുദ്ധികുറവാ-
ഷ്പിസ്ഥിത്തരംകാട്ടിടാ 214

കുറവു തന്നെ. ഇവിടത്തെ വൈവർണ്ണ്യം എവിടെ?

പറഞ്ഞാൽക്കൂട്ടാക്കാത്തൊരുനരകമെ!പ്രായമതിയാ
യൊരുത്തിക്കുള്ളല്ലിൽത്തവലമവളെക്കൂട്ടാൻകഴിയുകിൽ
ചെറുപ്പത്തിയ്യാളുന്നളവവളിൽനില്ക്കുന്നഗുണമ-
ങ്ങുരുക്കിൻമട്ടായിട്ടവളുടയൊരത്തീയ്യിലുരുകും 215

ആജ്ഞാബലത്തടവുമംഗജവഹ്നിനൽകു
മാജ്ഞക്കുദുർമ്മുഖതകാട്ടരുതെന്തതെന്നാൽ
ചേലോടുമഞ്ജുശിലകത്തിവരുന്നിതുള്ളി-
ന്നാലോചനാബലനദൃതിയുമായിടുന്നു 216

റാണി— അയ്യൊ! ഹാംലെററെ! അധികം പറയരുതെ
എന്നുടെകണ്ണുകളാത്മാ-
വിന്നുള്ളിൽത്തള്ളിട്ടുന്നു നീയിവയിൽ
എന്നുംമായാച്ഛായ-
ത്തിന്നൊടെപുള്ളികൾകറുത്തുകാണുന്നു 117
ഒരംവാക്കെന്നുടെദൈവികളി-
ലാവുകട്ടാരമാസ്സൂടക്കുന്നു
ഹാ! നന്ദന! ഹാംലെററെ!
നീനിഷ്ഠുരമിനിയുമധികമോതരുതെ 218

ഹാം— അയ്യേഹിംസകഴിച്ചൊരിഖലനനിൻ
മുൻകാന്തനൊക്കുംഗുണം
പെയ്യേപത്തുപകുത്തതൊന്നിരുപതാ-
ക്കിട്ടുന്നതുംനാസ്തിതാൻ.
മൂഢൻനല്ലടിമക്കു വേണ്ടവനവൻ
കോമാളിരാജാവുതാൻ
നാട്ടുംനാട്ടധിപത്യവുംമകുടവും
കട്ടോരുകള്ളൻദ്ദുഢം 219

റാണി— മതി മതി.

ഹാം— രാജത്വത്തിന്റെ മുറിക്കണ്ടങ്ങൾ കൂട്ടി കുത്തിയ ഒരു രാജാവ്. (പ്രേതം പ്രവേശിക്കുന്നു).
ദൈവഭടന്മാരെ! നിങ്ങളുടെ ചിറകു പരത്തി എന്റെ മേലെ നിന്നെന്നെ രക്ഷിക്കണേ. മാന്യരൂപനായ ഇവിടെക്കു എന്താ വേണ്ടത്?

റാണി— കഷ്ടമേ! ഇയ്യാൾക്കു ഭ്രാന്തുണ്ടോ?

ഹാം— പാരംഗൌരവമുള്ളതുംഭയമുദി-
പ്പിപ്പോന്നതുംതന്നെയാ
യോരീനിന്തിരുശാസനത്തിനെനട-
ത്താതെനിരുത്സാഹനായ്
ഓരോചിത്തവികാരമൂർച്ഛനകല-
ന്നിണ്ടൽപ്പെട്ടുംമട്ടിലായ്
നേരംനീട്ടിയപുത്രനെബ്ഭ്രതഭവാൻ
നിന്ദിക്കുവാൻവന്നതോ 220

പറയൂ.

പ്രേ— അതു മറക്കരുതേ.

എന്നാലീവരമൊട്ടുമൂച്ചുകുറവായ്
കാണുംക്രമംപിന്നെയും
നന്നായ്മൂച്ചയിടുന്നതിന്നുദ്ധ,മെ-
ന്നാലിങ്ങുതാൻനോക്കെടൊ
ഭീത്യാൽഭ്രാന്തികലർന്നനിൻജനനിയും
സ്വാത്മാവുമായിപ്പരം
യുദ്ധംവെട്ടിവരുന്നു,താനിതിനിട-
ക്കൾപ്പെട്ടുനിന്നീടണം 221
ഡംഭദുർബ്ബലരായോരിൽ
വമ്പുകാട്ടീടുമേററവും
ഹാംലെററ്!താൻപറഞ്ഞാലു-
മമ്മയോടൊന്നുവല്ലതും 222

ഹാം— എന്താ അമ്മേ! ഇവിടെക്ക്?

റാണി— താൻ ആകാശത്തേക്ക സൂക്ഷിച്ചു നോക്കിക്കൊണ്ടു, അശരീരമായ കാററിനോടു സംസാരിപ്പാൻ, തനിക്കെന്താ? തൻെറ കണ്ണുകളിൽക്കൂടെ ആത്മാവു വളരെ പരിഭ്രമത്തോടെ പുറത്തേക്ക നോക്കുന്നു. എന്നുമാത്രമല്ല,

ഉറങ്ങുംയോദ്ധാവങ്ങപകടമണഞ്ഞെന്നറികിലേ-
ററിരിക്കുംമട്ടായിദ്ധടുതിതവരോമങ്ങൾമുഴുവൻ
പരംജീവൻകൂടാത്തവയവമതോജീവനുളവായ്
വരുമ്മട്ടിൽപെട്ടെന്നിളകിയെഴുനീല്ക്കുന്നിതധുനാ 223
ബുദ്ധിഭ്രമത്തിൻെറചുട്ടു
കത്തുംനാളത്തിലാശ്ശുനീ
തെളിവേറുംക്ഷമാവാരി
തളിക്കുകതണുക്കുവാൻ 224

എന്തിന്മേലാണ താൻ നോക്കുന്നത്?

ഹാം— അവിടുത്തെ അവിടുത്തെ, അവിടുന്നെത്ര വിളർത്ത മുഖത്തോടുകൂടിയാണ നമ്മെ നോക്കുന്നത്?! നോക്കൂ.

അവിടുത്തെത്രപവുംപുന-
രവികലമതിനുള്ളഹേതുവുംകൂടി

അല്ലലൊടപേക്ഷചെയ്യാൽ
കല്ലിന്നുമുള്ളംകലങ്ങിയലിവുണ്ടാം 225

എന്റെ നേരെ നോക്കേണ്ടാ. ഒരു ദയനീയപ്രവൃത്തികൊണ്ടെങ്ങാനും എന്റെ ദൃഢനിശ്ചയത്തിന്നിളക്കം വന്നെക്കാം. അപ്പോൾ ഞാൻ ചെയ്യുന്ന പ്രവൃത്തിക്കു മതിയായ ന്യായമുണ്ടാവില്ല. രക്തത്തിന്നു പകരം ഒരു സമയം കണ്ണീരായിപ്പോവും

റാണി— താനാരോടാണിതൊക്കെ സംസാരിക്കുന്നത്?

ഹാം— ഇവിടുന്നിതാ, ഇവിടെയൊന്നും കാണുന്നില്ലേ?

റാണി— ഒന്നും ഇല്ല. എങ്കിലും ഞാൻ ഉള്ളതൊക്കെ കാണുന്നുണ്ട്.

ഹാം— ഒന്നും കേൾക്കുന്നതുമില്ലേ?

റാണി— ഇല്ല. നൊമ്മെ രണ്ടാളെയും അല്ലാതെ— ഇല്ല.]

ഹാം— ഉം. അങ്ങോട്ടു നോക്കൂ. എങ്ങിനെയാണവിടുന്നു മെല്ലെ മറയുന്നതെന്നു നോക്കൂ. എന്റെ അച്ഛൻ ഇരുന്നിരുന്ന കാലത്തെ ഉടുപ്പോടുകൂടി എവിടെക്കാണീ അവിടുന്നീപോകുന്നതെന്നു നോക്കൂ. (വാതിൽ കടന്നു പ്രേതം പോയി).

റാണി— ഇതുതന്റെതലച്ചോറിൻ
കൃതിയാണില്ലസംശയം
ഭ്രാന്തിനില്ലാത്തതുണ്ടാക്കാൻ
ഹന്തസാമർത്ഥ്യമേറമെ 226

ഹാം— ഭ്രാന്താണു അല്ലേ?

എന്റെനാഡിശരിയായിനിങ്ങളുടെനാഡി
പോലെസമമാത്രയിൽ
തന്റെനല്ലസുഖസൂചകസ്വരമൊടുണ്ട-
ടിച്ചിടുവതെപ്പോഴും
എന്റെവായ്മൊഴികൾകമ്പമല്ല,തുപരിക്ഷ
ചെയ്യുകപറഞ്ഞൊരീ-
യ്യെന്റെവാക്കുപറയാക്രമത്തി,ലതുകമ്പ-
മാകിൽമറയില്ലയോ 227

അമ്മേദൈവകൃപാകടാക്ഷമതിനായ്
കാംക്ഷിപ്പതുണ്ടെങ്കിലി-
ങ്ങുന്മേഷത്തോടുറക്കെനിന്നരികിൽഞാ-
നീവണ്ണമോതുന്നതും
എല്ലാമെന്നുടെകമ്പമാണ്,തിർകവി-
ഞ്ഞിട്ടുള്ളൊരീനിൻനട-
പ്പല്ലായെന്നുധരിച്ചുചേതസിസമാ-
ധാനപ്പെടായ്കേതുമേ. 228
ഇതുപൊററകെട്ടിമൂട-
ന്നതുതാൻവ്രണമതിനപക്ഷെയുള്ളെല്ലാം
അതിയായ്ക്കുഴിച്ചുദുഷ്ട
നതിലേവിഷമേററമേററിടും 229

ഇവിടുന്ന ദൈവത്തിനോടു സമ്മതിക്ക. കഴിഞ്ഞതിനെപ്പററി പശ്ചാത്തപിക്ക. വരാൻ പോകുന്നതിനെ തടുക്ക. കളപ്പുല്ലു വളരാൻ വളം ചേക്കരുത. എന്റെ ഈ സൽഗുണത്തെ ക്ഷമിക്കണേ.

ധാരാളംവിഷയങ്ങളിക്കളരിയിൽ
പെട്ടുന്മദംപൂണ്ടിട്ടു-
ന്നോരീക്കാലമുയന്നദുർഗ്ഗുണഗണ-
ത്തോടേററവുംസൽഗുണം
നേരേമാപ്പിനിരക്കണംഗുണമതി-
നുണ്ടാകവാൻപോലുമേ
പാരംകാത്തുകഴൽക്കളുപ്പിയടിമ
പ്പെട്ടിട്ടുപാത്തിടണം 230

റാണി— അയ്യോ! ഹാംലെററ്! താനെന്റെ ഹൃദയംരണ്ടാക്കിപ്പിളക്കുന്നു.

ഹാം— അതുപ്പോ? എന്നാൽ, അതിന്റെ ചീത്ത ഭാഗമൊക്കെ കളഞ്ഞു ശുദ്ധമായിട്ടുള്ളതിനെ മറെറ പകുതിയോടുകൂടി ചേത്തുവെക്ക. നല്ലതു വരട്ടെ. എന്റെ എളയച്ഛന്റെ സഹശയനത്തിന്നു പോകരുതെ. ഇവിടെക്ക സൽഗുണമില്ലെങ്കിലും അതുണ്ടെന്നു നടിക്ക.

പ്രകൃതിയുടയ കൂടെക്കാവൽനില്ക്കും പിശാചായ്
സ്സകലമറിവുതിന്നും ന്യൂനമാചാരമെന്നാൽ
ഇതു വിധമിഹ സൽക്കർമ്മത്തിനും യോഗ്യഭാവ-
സ്ഥിതിയതിനൊരുടുപ്പേകുന്നതിൽ ദൈവദൂതൻ 231

പ്രകൃതിപലതുംമാററാനാചാരമേറെമിടുക്കനാം
വികൃതികരുതും ദുഷ്ടാത്മത്തേയടക്കുവതിന്നുമേ
അതിശയമതില്ലെന്നാലത്യത്ഭുതാമിതശക്തികൊ-
ണ്ടതിനെയകലെത്തട്ടിപ്പായിക്കുവാൻ കഴിയും ദൃഢം 232

ഇവിടെക്കു ദൈവാനുഗ്രഹമുണ്ടാകേണമെന്നു എപ്പോൾ ആഗ്രഹമുണ്ടാകുന്നുവോ അപ്പോൾ ഞാൻ ഇവിടുത്തോടനുഗ്രഹിപ്പാൻ അപേക്ഷിക്കാം. (പൊളോണിയസ്സിനെ കാണിച്ചിട്ടു) ഇയ്യാളെപ്പററി ഞാൻ പശ്ചാത്തപിക്കുന്നു. ഇതുകൊണ്ടെന്നെ ശിക്ഷിക്കുവാനും എന്നെക്കൊണ്ടിതിനെ ശിക്ഷിപ്പിപ്പാനും തക്കവണ്ണം ഞാൻ പ്രതിക്രിയ ചെയ്പാനുള്ള ദൈവത്തിൻെറ ഒരാളായിരിക്കേണമെന്നാണ അവിടുത്തെ താല്പയ്യം. ഞാനിയ്യാളെ എടുത്തു കളകയും കൊന്നതിന്നു മതിയായ സമാധാനം പറകയും ചെയ്യാം. എന്നാൽ നന്മ വരട്ടെ. ഞാൻ ദയാലുവാവാൻ മാത്രമാണ മൂക്ഷനായിരിക്കുന്നത. ഇപ്പോൾ ചീത്ത തുടങ്ങി, ഇതിലും ചീത്ത പിന്നാലെ ഇരിക്കുന്നു. ഒരു വാക്കുംകൂടി പറഞ്ഞോട്ടെ അമ്മേ!

റാണി— ഞാനെന്താ ചെയ്യേണ്ടത?

ഹാം— ഞാൻ ചെയ്യാനേല്പിക്കുന്ന ഇതു മാത്രം അരുത.

ചീർത്തോരാമന്നവൻ തേ സഹശയനരസം
കൂട്ടുവാൻ നോക്കുവാനും
ചിത്തോത്സാഹാൽ കപോലങ്ങളിൽ നവനഖചി-
ഹ്നങ്ങളൂന്നീടുവാനും
ബദ്ധപ്രേമാർദ്രസംബുദ്ധികൾ പലവടിചൊൽ-
വാനുമെൻ ഭാന്തുകള്ള
കൃത്യന്താനെന്നു നിൻ വായ്മൊഴിയവനു കൊടു-
പ്പാനുമായ് സമ്മതിക്ക 233

ഇവിടുന്ന അദ്ദേഹത്തെ അറിയിച്ചാൽ നന്നായിരിക്കും എന്തെന്നാൽ—

അരിയൊരഴകുതൻേറടംമഹാംബുധിയെന്നീ-
പെരിയഗുണമിണങ്ങുംരാജ്ഞിവിട്ടാരുവേറെ
ഒരുവെളുയതല്ല,ല്ലാവല,ാപ്പൃച്ച്യയായു-
ള്ളൊരുവനിലിഹഗ്രുഡപ്രൌഢകാൎയ്യംമറെക്കും 234

ഇവിടുത്തെ ബുദ്ധിയും ഗോപ്യാവസ്ഥയും കൂട്ടാക്കാതെ വീട്ടിന്റെ മുകളിൽവെച്ചു കൊട്ടയഴിച്ചു പക്ഷികളെ പറപ്പിക്കു. ആ ശ്രുതിപ്പെട്ട ആ മക്കടത്താന്റെ മാതിരി പരീക്ഷിച്ചു നോക്കാൻ ആ കൂട്ടിലെക്കിറങ്ങി ഇവിടുത്തെ സ്വന്തം കഴുത്തു കൂടി മുറിക്കു.

റാണി— ശ്വാസംനിമിത്തമിഹവാക്കുജനിപ്പതെങ്കിൽ
ശ്വാസംജനിക്കുവതുജീവനിലെന്നിരിക്കിൽ
എന്നോടുതാൻചിലതു ചൊന്നതിനിപ്പുറത്തെ
കൊന്നോതിടുന്നതിനെനിക്കിഹജീവനില്ല 235

ഹാം— എനിക്കു ബിലാത്തിക്കു പോണം. ഇവിടെക്കതു നിശ്ചയമുണ്ടോ?

റാണി— ഓ! ഞാനതു മറന്നിരുന്നു. അതങ്ങിനെ തീൎച്ചയാക്കിരിക്കുന്നു.

ഹാം— മുദ്രവെച്ചു എഴുത്തുകളുണ്ടു. വിഷപ്പല്ലു പറിക്കാത്ത വലിയ പാമ്പിനെപ്പോലെ ഞാൻ വിശ്വസിക്കുന്ന എന്റെ രണ്ടു സബ്രഹ്മചാരികൾക്കു കല്പനയുണ്ടു. അവർ എന്റെ വഴി അടിച്ചു നന്നാക്കി എന്നെക്കള്ളത്തരത്തിലേക്കു കൊണ്ടു നടത്തുന്നു. അതങ്ങിനെ നടക്കട്ടെ. ഒരു എഞ്ചിനീയർ ആയാളുടെ സ്വന്തം വെടിമരുന്നു യന്ത്രംകൊണ്ടു തന്നെ ആകാശത്തേക്കു പൊങ്ങുന്നതു കാണ്മാനല്ലെ ഒക്കേതിലും നേരം പോക്കു. ഞാൻ അവരുടെ കുഴികൾക്കു ഒരു വാര താഴേ കുഴിച്ചു അവരെ ആകാശത്തേക്കു പറപ്പിച്ചില്ലെങ്കിൽ വളരെക്കഷ്ടമാവും. ഒരേ വരിയിൽ രണ്ടു കള്ളത്തൊഴിലുകൾ നേരിട്ടു മുട്ടിയാൽ ബഹുരസമുണ്ടു ഞാനീശ്ശവം അങ്ങേ മുറിയിലേക്കു വലിക്കാം. അമ്മേ! ശരി രാത്രി ശുഭമായ്വരട്ടെ. ഈ മന്ത്രി ഇപ്പോൾ അനങ്ങാതെയും വളരെ സ്വകാ

ഢ്യമായും അത്യന്തം ഗൌരവത്തോടുകൂടിയുമാണ ഇരിക്കുന്നത. ഒരം ആൾ ജിവിച്ചിരിക്കുമ്പോൾ വെറുതെ സംസാരിച്ചുംകൊണ്ടുള്ള അറിവില്ലാത്ത കള്ളനായിരുന്നു. വരു ഫേ! തന്നെ അവസാനിപ്പിക്കട്ടെ. അങ്ങിനെയാട്ടെ അമ്മേ! (കാരോരുത്തരായിട്ട പോയി ഹാംലെററ പൊളോണിയസ്സിനെ വലിച്ചുംകൊണ്ട പോയി).

## അങ്കം—4 രംഗം—1.

(രാജധാനിയിൽ ഒരു മുറിയകം)

(രാജാ, റാണി, റോസൻക്രാൻസ്സ, ഗിൽഡർൻസ്റ്റർൻ ഇവർ പ്രവേശിക്കുന്നു.)



രാജാ— ഒരം ദീഘശ്വാസങ്ങളിൽ, ഒരം വലിയ വലികളിൽ അസാരമൊന്നുണ്ട. അതു നാം അറിയേണ്ടതാണെങ്കിൽ എന്താണെന്നു നീ മനസ്സിലാക്കിതരണം. നിന്റെ മകനെവിടെ?

റാണി—കുറച്ചുനേരത്തെക്കു ഇവിടെ ഞങ്ങളെ മാത്രമാക്കണെ. (റോസ. ഗിൽ. പോയി) അയ്യോ! എന്റെ പ്രാണനാഥ! ഞാൻ ഇന്നു രാത്രി എന്താ കണ്ടത?

രാജാ— എന്താ ഗർട്രൂഡേ! ഹാംലെററിന എങ്ങിനെയിരിക്കുന്നു?

റാണി—കടലുംകാററുമായുമ്മിൽകടുശക്തിയിൽമത്സരാൽ
ഇടയുംപടിതാൻകമ്പംപിടിപെട്ടിതവന്നഹോ 136

ആയാളുടെ ഭ്രാന്തിൽ തെരയുടെ ഉള്ളിൽ ചിലതനങ്ങുന്നതു കേട്ടിട്ട ഉടനെ വാളൂരി, ഒരെലി, ഒരെലി എന്നു നിലവിളിച്ച മറഞ്ഞുനിന്നിരുന്ന ആ സാധുക്കിഴവനെ കൊന്നു.

രാജാ— കഷ്ടം! വല്ലാത്ത പ്രവൃത്തി. നാം അവിടെ ഉണ്ടായിരുന്നുവെങ്കിൽ നമുക്കും ഇതുതന്നെയായിരുന്നു ഗതി. ആയാളുടെ സ്വാതന്ത്ര്യം നമുക്കെല്ലാം വളരെ ആപത്താണ. നിനക്കും നമുക്കും എല്ലാവൎക്കും. ഈ കടുപ്രവൃത്തിക്കു എന്താ സ

മാധാനം പറയുക? നമ്മുടെ മുൻകരുതൽകൊണ്ടു ഈ ഭ്രാന്തനായ യുവാവിന്റെ ബന്ധനത്തിൽ, ജനങ്ങൾ ചെല്ലാതെയുള്ള ദിക്കിൽ വെക്കാത്തതിനാൽ ഈ പ്രവൃത്തിയുടെ അപരാധം നമ്മുടെമേൽ തന്നെ വരും.

അന്നാളേററംയുക്തമെന്തെന്നുനോക്കാൻ
തോന്നാതാക്കീനമ്മെയസ്നേഹബന്ധം
എന്നാൽചീത്തവ്യാധിമൂടിട്ടുജീവൻ
തിന്നാൻകൂടിസ്സമ്മതിച്ചോണമായി 237

അയാളെവിടെ പോയിരിക്കുന്നു?

റാണി— ആയാൾ കൊന്ന ശരീരത്തെ വഴിയിൽനിന്നെടുത്തു കളുവാനായി പോയിരിക്കുന്നു.

ലോഹക്കുഴിക്കകമെട്ടപ്പൊരുതാന്നജാതി
ലോഹങ്ങൾതന്നിടയിൽമിന്നിനപൊന്നുപോലെ
ആഹന്തമോഹമതിലുംവെളിവുണ്ടിടയ്ക്കു
മോഹംതെളിഞ്ഞവനിതോത്തുകരഞ്ഞിടുന്നു 238

രാജാ— ഗർട്ടൂഡേ! പോരു.

അർക്കൻശിലോച്ചയശിരസ്സുതൊടുമ്പൊഴേതാൻ
നൽക്കപ്പൽകേറണമിവനെദ്ധൃതിയോടുമീഞ്ഞാൻ
ഇക്രൂരതക്കുനരനാഥത,കണ്ണുചിമ്മി
നിൽക്കേണമെൻവിരുത്തുമാപ്പിനുനോക്കിടേണം 139

ഹേ ഗിൽഡർൻസ്റ്റർനേ! (റോസ. ഗിൽ. രണ്ടാമത്തും പ്രവേശിക്കുന്നു). സ്നേഹിതന്മാരായ നിങ്ങൾ രണ്ടാളും വേറേ ചിലരെ കൂടി സഹായത്തിന്നു കൂട്ടിക്കൊൾവിൻ. ഹാംലെററു ഭ്രാന്തിൽ പൊളോണിയസ്സിനെ കൊന്നു ആയാളുടെ അമ്മയുടെ സ്വകാര്യമുറിയിൽനിന്നു വലിച്ചുകൊണ്ടു പോയിരിക്കുന്നു. ആയാളെ പുറത്തു പോയി തിരിഞ്ഞു നല്ല വാക്കിനെ പറഞ്ഞു ശവം പള്ളിയിലേക്കു കൊണ്ടു വരുവിൻ. ഇതു വേഗം വേണം. (റോസ. ഗിൽ. പോയി). ഗർട്ടൂഡേ! വരു. നമുക്കു നമ്മുടെ അതിബുദ്ധിശാലികളായ സ്നേഹിതന്മാരെ വിളിച്ചു നോം ചെയ്യാൻ വിചാരിക്കുന്നതും അസമയത്തു ചെയ്തു പോയതും അറിയിക്കുക.

എന്നാൽവൻതോക്കൊഴിക്കുന്നൊരുവിഷമയമാ-
മുണ്ടലാക്കിനുവിട്ടാ-
ലെന്നാമട്ടുഴിയങ്ങെത്തലവരെയൊരുമ-
ട്ടാഞ്ഞുചെല്ലുന്നതായി
മന്ദംവീഴംശകാരംപരമിവിടെനമു-
ക്കൊട്ടുമേൽക്കാത്തമട്ടാ-
യൊന്നുംകേടേററിടാത്തംബരവഴിപതറി-
പ്പാഞ്ഞുവെന്നുംവരാമെ

വരു! എന്റെ ആത്മാവു വല്ലാതെ അസ്വസ്ഥതയോടെ ഭയപ്പെട്ടു വിറച്ചു വശായിരിക്കുന്നു. (രണ്ടാളും പോയി).

### രംഗം—2.

(രാജധാനിയിൽ മറെറാരു മുറിയകം).

(ഹാംലെററ പ്രവേശിക്കുന്നു).

ഹാം— ഭദ്രമായി വെച്ചു.

റൊ. ഗിൽ— (ഉള്ളിൽനിന്നു) ഹാംലെറേറ! ഹാംലെററ പ്രഭുവേ!

ഹാം— നില്ക്കട്ടെ. എന്താ ഒച്ച? ആരാ ഹാംലെററിനെ വിളിക്കുന്നത. ആ! ഇതാ അവർ വരുന്നു. (റോസൻ. ഗിൽ. പ്രശിക്കുന്നു).

റോ— തിരുമനസ്സേ! ഇവിടുന്നു ശവം എന്തു ചെയ്തു?

ഹാം— അതിനോടു സംബന്ധമുള്ള മണ്ണോടു ചേർത്തു.

റോ— അത എവിടെയാണെന്നു ഞങ്ങളോടു പറയു. അതവിന്നെടുത്തു ഞങ്ങൾ പള്ളിയിലേക്കു കൊണ്ടുപൊയ്ക്കോട്ടെ.

ഹാം— എനിക്കു വിശ്വാസമാവുന്നില്ല.

റോ— എന്താ വിശ്വാസമാവാത്തത?

ഹാം— നിങ്ങളുടെ സ്വകാൎയ്യം എനിക്കു സൂക്ഷിപ്പാൻ കഴിയുമെന്നും, എന്റെ സ്വന്തം വ്യ്യെന്നും ഉള്ളത. വിശേഷിച്ചു ഒരു "സ്പൂഞ്ചാണ" ആവശ്യപ്പെടുന്നതും ഒരു രാജാവിന്റെ മകൻ എന്താ മറുവടി പറയേണ്ടത?

റോ— ഞാനൊരു സ്പൂഞ്ചാണെന്നാണ തിരുമനസ്സിൽനിന്നു വിചാരിക്കുന്നത?

ഹാം— അതെ ഹെ! രാജാവിന്റെ സ്നേഹവും സമ്മാനങ്ങളും അധികാരങ്ങളും വലിച്ചെടുക്കുന്ന ഒരു സ്പഞ്ച. എന്നാൽ അങ്ങിനത്തെ ആളുകളാണ രാജാവിന്നു അവസാനം അധികം ഉപകരിക്കുക.

തിന്നാൻകിടക്കുന്നതുമക്കടത്താൻ
മുന്നംകുരട്ടത്തിട്ടുമെന്നപോലെ
മുന്നംനൃപൻനിങ്ങളെവായിലാക്കി
പിന്നെക്കുതിന്നാനിതവെച്ചിടുന്നു 241

നിങ്ങൾ ശേഖരിച്ചിട്ടുള്ളത അദ്ദേഹത്തിന്നാവശ്യം വരുമ്പോൾ എനി ഞെക്കുകയേ വേണ്ടു. എന്നാൽ സ്പഞ്ചെ! നി പിന്നെയും നീരില്ലാതെയാവും.

റോ— എനിക്കിവിടുന്നു പറയുന്നതു മനസ്സിലാവുന്നില്ല. തിരുമനസ്സെ.

ഹാം— ഞാനതുകൊണ്ടു സന്തോഷിക്കുന്നു. കുടിലവാക്കുകൾ മുട്ടാളച്ചെവികളിൽ ഉറങ്ങുകയുള്ളു.

റോ— തിരുമനസ്സെ! ഇവിടുന്നു, ആ ശരീരമെവിടെയാണെന്നു ഞങ്ങളോടു പറകയും ഞങ്ങളൊന്നിച്ചു രാജാവിന്റെ അടുക്കലെക്കു പോരികയും വേണം.

ഹാം— ശരീരം രാജാവിന്റെ അടുക്കലാണ. എന്നാൽ രാജാവു ശരീരത്തോടുകൂടിയല്ല താനും. രാജാവ— ഒരു— ഒന്ന—

ഗിൽ— ഒന്നോ തിരുമനസ്സേ?

ഹാം— ഒന്നുമല്ല. അദ്ദേഹത്തിന്റെ അടുക്കലെക്കു എന്നെ കൊണ്ടുപോവു. കുറുക്കൻ ഒളിച്ചു. മറ്റെല്ലാവരും അവനെ തിരഞ്ഞുപിടിപ്പിൻ. (എല്ലാവരും പോയി).

## രംഗം—3.

(രാജധാനിയിൽ വേറെ ഒരു മുറി അകം).

(രാജാവും പരിവാരങ്ങളും പ്രവേശിക്കുന്നു).

രാജാ— ആയാളെ തിരയുവാനും ആ ശവം കണ്ടുപിടിപ്പാ

ഒളിച്ചുകളിയിൽ ഒളിക്കുന്നവൻ കുറുക്കൻ എന്നു മലയാളത്തിലും ചിലേടത്തു നടപ്പുണ്ട.

നും ഞാൻ ആളെ അയച്ചിട്ടുണ്ടു. ഇയ്യാളെ ഇങ്ങിനെ സ്വാതന്ത്ര്യത്തോടുകൂടി വിടുന്നതു എത്ര അപായമാണ! എന്നാൽ കഠിനമായ നിയമം ആയാളുടെമേൽ നടത്തരുതു.

ഏററംസ്നേഹിച്ചിടുന്നുണ്ടവനെയിഹതല-
ച്ചോറിലെശ്ശക്തികേട്ടോ-
രേററംമാലോകരെ,ന്നാലവരതുദൃഢമാ-
ലോചനാമൂലമല്ല.
മുററംകണ്ണൊന്നുകൊണ്ടാണവർബഹുശരിയായ്
ത്തൂക്കിനോക്കീട്ടുമുണ്ടാ
കുററക്കാരന്റെദണ്ഡംപുനരതുവിധമി-
തൊററനോക്കീലതാനും 242
ഒക്കബ്ഭംഗിയിലാശ്ശുനാനവനെഞാൻ
പെട്ടെന്നയക്കുന്നതും
ദീർഘാലോചനചെയ്തുറച്ചവിധിയാണെ-
ന്നോവനുംതോന്നണം.
മാറാൻദുർഘടമെന്നുതോന്നിയവിധം
വായ്ക്കുന്നഘോരാമയം
മാറാനുഗ്രമരുന്നുതാനുതകണം
പററില്ലമറെറാന്നുമേ 243

(റോസൻ. പ്രവേശിക്കുന്നു).

ഇപ്പോഴെന്തെ ഉണ്ടായതു?

റോ— ശവം എവിടെയാണ സൂക്ഷിച്ചു വെച്ചിരിക്കുന്നതെന്നു, തിരുമനസ്സേ! അദ്ദേഹത്തിൽനിന്നു മനസ്സിലാക്കാൻ ഞങ്ങൾ വിചാരിച്ചാൽ പററില്ല.

രാജാ— എങ്കിലും ആയാളെവിടെ?

റോസ— ഇവിടുത്തെ ഇഷ്ടമെന്തെന്നറിയുന്നതുവരെ ഒരാളുടെ ബന്ധനത്തിൽ പുറത്തു നിറുത്തിയിരിക്കുകയാണ.

രാജാ— ആയാളെ നമ്മുടെ മുമ്പാകെ കൊണ്ടുവരു.

റോ— ഹേ ഗിൽഡർൻസ്റ്റർനെ! അകത്തേക്കു കൊണ്ടുവരു.

(ഹാംലെററും ഗിൽഡർൻസ്റ്റർനും പ്രവേശിക്കുന്നു).

രാജാ— ഹാംലെററെ! പൊളോണിയസ്സെവിടെ?

ഹാം— അത്താഴത്തിങ്കലാണ.

രാജാ— അത്താഴത്തിങ്കലോ? എവിടെ?

ഹാം— ആയാൾ ശാപ്പിട്ടന്നേടത്തല്ല. ആയാളെ ശാപ്പിട്ട ന്നേടത്താണ. ഒരു കൂട്ടം നയജ്ഞന്മാരായ കൃമികൾ ഇപ്പോ ഴം ആയാളായിട്ടു കൂടിയിരിക്കുന്നു. ഭക്ഷണത്തെ സംബ ന്ധിച്ചേടത്തോളം കൃമിയാണ നമ്മുടെ മഹാ രാജാവ. നൊ മ്മെ തടിപ്പിപ്പാൻ നോം മററെല്ലാജന്തുക്കളെയും തടിപ്പി ക്കുന്നു. നോം തടിക്കുന്നതോ പുഴുക്കൾക്കു വേണ്ടിയും ന മ്മുടെ തടിച്ച രാജാവും, മെലിഞ്ഞ എരപ്പാളിയും രണ്ടുവക ഭക്ഷണസാധനങ്ങളെന്നു മാത്രമെ ഉള്ളൂ. ഒരു മേശപ്പുറ ത്തെക്കുള്ളവ തന്നെ ആണ. അങ്ങിനെയാണ കലാശം.

രാജാ— കഷ്ടം! കഷ്ടം!

ഹാം— ഒരു രാജാവിനെ തിന്നിട്ടുള്ള പുഴുവിനെകൊണ്ടു ഒരാ ൾക്കു മത്സ്യം പിടിക്കാം. ആ പുഴുവിനെ തിന്നിട്ടുള്ള മത്സ്യ ത്തെ ഭക്ഷിക്കയുമാവാം.

രാജാ— എന്താ ഇതിൻെറ ഒകെ അത്ഥം.

ഹാം— ഒന്നും ഇല്ല. ഒരു രാജാവിന്നു എങ്ങിനെയാണ ഒരു പിച്ചക്കാരൻെറ കുടൽമാലയിൽകൂടി എഴുന്നെള്ളുവാൻ ക ഴിയുക എന്നിവിടെ കാണിച്ചു തരികമാത്രമാണ.

രാജാ— പൊളോണിയസ്സെവിടെ?

ഹാം— സ്വൎഗ്ഗത്തിൽ; അവിടെ നോക്കാനാളെ അയക്കു. ഇ വിടുത്തെ ആൾ ആയാളെ അവിടെ കണ്ടില്ല എങ്കിൽ മററെ ടിക്കിൽ ഇവിടുന്നു തന്നെ തിരഞ്ഞു നോക്കു. ഒരു മാസ ത്തിൽ ആയാളെ ഇവിടുന്നു കണ്ടില്ലെങ്കിൽ ഇവിടുത്തെക്കു, സ്വകാൎയ്യമുറിയിലെക്കു കോണി കേറി പോകുമ്പോൾ ആ യാളുടെ നാററം കേൾക്കാം.

രാജാ— (ചില ഭൃത്യന്മാരോട) പോയി ആയാളെ അവിടെ തിര ഞ്ഞു നോക്കു.

ഹാം— നിങ്ങൾ ചെല്ലുന്നതുവരെ ആയാൾ നില്ക്കും.

രാജാ— ഛെ! ഹാംലെററ!

കഷ്ടംനിന്നുടെയാപ്രവൃത്തിയതിൽനാം
സ്നേഹത്തൊടുംകേണിട്ട-

മ്മട്ടിൽത്താൻവിലയുള്ളനിന്നുടെയൊരാ
പ്രത്യേകരക്ഷകാടൻ
തിട്ടംനിന്നുടെയ്പ്രവൃത്തിയത്തുതാൻ
നിന്നെജ്ജ്വാലീസ്ഥലം
വിട്ടന്യത്രനയിച്ചിടേണമതിനാൽ
സന്നദ്ധനായ്ക്കൊള്ളെടൊ 244
ഇഹകപ്പൽവന്നുനിലവുണ്ടു,
മഹിതപവനൻസഹായിതാൻ
സ്നേഹിതരുമിതുണക്കവരും,
സഹവേണ്ടതുണ്ടിഹബിലാത്തിപോകുവാൻ 245

ഹാം— ബിലാത്തിക്കൊ?

രാജാ— അതെ ഹാംലെററ.

ഹാം— നല്ലത.

രാജാ— അങ്ങിനെ തന്നെയാണ, താൻ നമ്മുടെ ഉദ്ദേശങ്ങളെ അറിയുന്നതായാൽ.

ഹാം— അവയെ കാണുന്ന ഒരു ദൈവദൂതനെ ഞാൻ കാണുന്നു. ആട്ടെ, വരു. ബിലാത്തിക്കു— പ്രിയപ്പെട്ട അമ്മെ—നല്ലതു വരട്ടെ.

രാജാ— തന്റെ പ്രിയപ്പെട്ട അച്ഛൻ ഹാംലെററ.

ഹാം— എന്റെ അമ്മ— അച്ഛനും അമ്മയും ഭൎത്താവും ഭാൎയ്യയുമാണ. ഭൎത്താവും ഭാൎയ്യയും ഒന്നാണ. അപ്പോൾ എന്റെ അമ്മ, മതി വരു. ബിലത്തിക്കു. (പോയി).

രാജാ—അവനുടെനികടത്തിൽത്തന്നെയൊപ്പംനടക്കു
ജവമൊടവനുപോതംകേറുവാൻമോഹമാക്കു
അതിനരുതൊരമാന്തം,പോണമീരാത്രിയിൽതാ-
നതിനുടെസഹകാൎയ്യംതത്രതെയ്യാറശേഷം 246
വേഗമാവട്ടെ (റോ. ഗിൽ. പോയി).
ഹെ! ഇംക്ലാണ്ടെ!
നീയെന്നിഷ്ടത്തിനല്പംവിലകരുതുകിലീ,
യെന്റെഡെന്മാൎക്കകാർതൻ
കൎയ്യേകുംഖഡ്ഗരക്തവ്രണകലയതുനിൻ
മെയ്യിലുണ്ടാകകൊണ്ടും

പയ്യെസ്വാതന്ത്ര്യമേറുംഭയമിഹകരമേ-
കുന്നകൊണ്ടുംനിനക്കെൻ
വീൎയ്യക്കൈബുദ്ധിയുണ്ടാക്കിട്ടു,മതലസമാ-
ക്കൊല്ലമേരാജശാസ്യം 247
അതിന്റെമുഴവൻസാര-
മത്തുഹാംലെറ്റതൻവധം
ഇതപേക്ഷിച്ചയക്കുംക-
ത്തതിലുണ്ടതുസൎവ്വവും 248

ഇംഗ്ലാണ്ടെ! അതു ചെയ്യു. എന്തുകൊണ്ടെന്നാൽ.
എൻചോരക്കുള്ളിലായാളിരവുപകലിള-
ക്കാതെനിത്യജ്വരത്തിൻ
തഞ്ചത്തിൽകേളിയാടുന്നിതുദ്ധമതുനീ
ഭേദമാക്കിത്തരേണം
ഇക്കാൎയ്യംനീനടത്തീടിനകഥയറിയാ-
തെന്തുവന്നീടിലുംഞാൻ
തൽക്കാലംഭാഗ്യമായെന്നതുമനസിവിചാ-
രിച്ചുകൊള്ളുന്നതല്ല 249

(എല്ലാവരും പോയി).

## രംഗം—4.

(ഡന്മാൎക്കിൽ ഒരു മൈതാനം).

(ഫോട്ടിൻബ്രാസ്സും ഒരു പടനായകനും പട്ടാളക്കാരും നടന്നുംകൊണ്ടു പ്രവേശിക്കുന്നു).

ഫോ— ഹെ പടനായക! ഡന്മാൎക്ക രാജാവിനോട എന്റെ വന്ദനത്തെ പറയു. അദ്ദേഹത്തിന്റെ അനുവാദത്തോടുകൂടി മുമ്പു സമ്മതിച്ചപോലെ പട്ടാളക്കാരെ കടത്തി കൊണ്ടു പോവാൻ ഫോട്ടിൻബ്രാസ്സപേക്ഷിക്കുന്നു എന്നു പറയു. ഞങ്ങളുടെ സങ്കേതസ്ഥലം നിശ്ചയമുണ്ടല്ലോ. അദ്ദേഹം വല്ലസംഗതിക്കും നമ്മെ കാണ്മാനാഗ്രഹിക്കുന്നുണ്ടെങ്കിൽ അവിടെ ചെന്നു നമ്മുടെ ആശ്രിതഭാവത്തെ കാണിപ്പാൻ തെയ്യാറാണെന്നും അറിയിക്കു.

പടനായകൻ— അങ്ങിനെയാവട്ടെ സ്വാമി.

ഫോ— സാവധാനത്തിൽ പോവു. (ഫോട്ടിൻബ്രാസ്സും പട്ടാളവും പോയി)

(ഹാംലെററ, റോസൻക്രാൻസ, ഗിൽഡർൻസ്റ്റർൻ ഇവർ പ്രവേശിക്കുന്നു).

ഹാം— ഈ വക സൈന്യം ആരുടെയാണു?

പടനാ— അതു നാൎവ്വെരാജാവിൻെറയാണു.

ഹാം— എന്താണുദ്ദേശം?

പടനാ— പോളൻറിലെ ചില ഭാഗത്തിന്നെതൃക്കാനാണു.

ഹാം— ആരാ പടനായകൻ?

പടനാ— വയസ്സനായ നാൎവ്വെരാജാവിൻെറ മരുമകൻ ഫോട്ടിൻബ്രാസ്സാണു.

ഹാം— പോളൻറുരാജ്യത്തിന്നു തന്നെയോ? അതോ അതിൻെറ ഏതെങ്കിലും അതൃത്തിക്കോ?

പടനാ— സത്യം പറയാം കൂട്ടൊന്നുമില്ല; പേരല്ലാതെ യാതൊരു ലാഭവും കിട്ടാനില്ലാത്ത ഒരു ചെറിയ സ്ഥലം കൈവശപ്പെടുത്താനാണു ഞങ്ങൾ പോകുന്നത. അഞ്ചു ഡ്യൂകെററു കൊടുത്തു. അഞ്ചുമാത്രം ഞാനതു പാട്ടത്തിന്നു വാങ്ങില്ല. അതു വിററാൽകൂടി നാൎവ്വെക്കൊ പോളൻറിന്നൊ അതിലധികം ഒരു സംഖ്യ കിട്ടില്ല.

ഹാം— എന്നാൽ അപ്പോൾ പൊളൻറുകാർ അതു രക്ഷിപ്പാൻ നോക്കില്ല.

പടനാ— ഉവ്വു. ഇപ്പോൾ അവിടെക്കു പട്ടാളത്തിനെ അയച്ചിരിക്കുന്നു.

ഹാം— രണ്ടായിരമാളും ഇരുപതിനായിരം ഡ്യൂകെററും ഒരു പുല്ലുപോലെയുള്ള കാൎയ്യം തീൎച്ചപ്പെടുത്തുവാൻ കഴിയില്ല.

ഹാം— പ്രാജ്യശ്രീയ്യിലുമിതുനിജ
രാജ്യക്ഷേമത്തിലുംമുളച്ചകുരു
ഉൾവഴിവൊട്ടുംമൎത്ത്യൻ
ചാവാൻകാണില്ലകാരണംപുറമെ

ഞാൻ നിങ്ങളെ വളരെ വണക്കത്തോടെ വന്ദിക്കുന്നു.

പടനാ— ദൈവം നിങ്ങളെ സഹായിക്കട്ടെ. (പോയി).

റോസ— തിരുമനസ്സേ! പോവാനിവിടെക്കു സമ്മതമല്ലെ?

ഹാം— ഞാൻ തന്റെ ഒപ്പം വരാം. കുറച്ചു മുമ്പെ നടന്നു കൊള്ളു.

(ഹാംലെററാഴികെ മററവരൊക്കെപ്പോയി).

എല്ലാ അവസ്ഥകളും എന്നെപ്പററി ദൃഷ്യം പറഞ്ഞ മൂച്ചയില്ലാത്ത ആ പ്രതികാരേഛയെ എങ്ങിനെ എളക്കി വിടുന്നു.

ഒരുവന്റെകാലമതിലു-
ള്ളൊരുഗുണവുംവിലയുമിങ്ങുറങ്ങാനും
ഉണ്ണാനുമാകിലൊപ്പട-
പൊണ്ണച്ചാരുടയജന്മമെന്തിന്നൊ 251

ഒരു മൃഗം അധികമൊന്നുമില്ല.

പാരിൽഭൂതംഭവിഷ്യത്തിവയുമറിയുവാൻ
തക്കൊരാശ്ശക്തിനമ്മെ-
സ്സ്വൈരംസൃഷ്ടിച്ചവൻതന്നതു,ദൃഢതരമാ-
ശ്ശക്തിയുംദൈവതുല്യം
ഓരോരാലോചനാശക്തിയുമൊരുവിഷയ-
ത്തിങ്കലുംതാൻനടത്തി-
പ്പോരാതെമന്ദമന്ദംവരമതുപഴുതെ
ചീച്ചുനാററാനല്ല 252
ചിന്തുംഹേതു,മനസ്സു,ശക്തി,വഴിയെ-
ന്നിവേണ്ടതുണ്ടെങ്കിലും
ജന്തുപ്രായമറക്കലോമനസികാ-
ലാലോചനാബുദ്ധിയും
മുക്കാൽഭീരുതയുംകലന്നിഹവിചാ-
രത്തിങ്കലെശ്ശങ്കയൊ
ലാകിൽച്ചെയ്യേണമെന്നുചൊല്ലിയിനിയും
ജീവിക്കുവാൻഹേതുമേ 253

എന്നെ ഉത്സാഹിപ്പിപ്പാനനവധി ദൃഷ്ടാന്തങ്ങളുണ്ട. ഇതു തന്നെ നോക്കു.

ആശമൃത്തുശിർകവിഞ്ഞദൃശ്യഹലഹാസ്യ
മോടബലബാലഭൂ-

മീശനിങ്ങിനെനടത്തിടുംചിലവൊടാടൽ
കേട്ടുകൾപെട്ടുംപട
അത്രകോഴിയുടെമൊട്ടയോടിനശരിപ്പെ-
ട്ടന്നൊരുപദത്തിനായ്
മൃത്യുഭാഗ്യദുരവസ്ഥകൾക്കഭയമാമ-
വക്കെതിരിടുന്നിതാ 254
വലുതായഹേതുവില്ലെ-
ന്നലമോൎത്തിളകാതിരിക്കുവതിലല്ല
മാനംപോകിൽതൃണ-
സ്ഥാനത്തുമെതൃക്കിലാണൊരുവലിപ്പം 255

അങ്ങിനെ ഇരിക്കുമ്പോൾ—

എന്നാലോചനരക്തമെന്നിവചൊടി-
പ്പിപ്പാൻമഹാമൂലമായ്
കൊന്നിട്ടുള്ളൊരുതാതനുംമലിനയാ-
ക്കിത്തീൎത്തുവിട്ടമ്മയും
ഇനുണ്ടാകിലുമീവിധംപുനരിവ-
ക്കെല്ലാമുറങ്ങീടുവാ-
നെന്നുംസമ്മതവുംകൊടുത്തുവരുമീ
നില്ലെന്തുനില്പാണമേ 256
മാനക്കളിഭ്രമമതിന്നായവക്കൊരുപരീ-
ക്ഷക്കു,മണ്ടുമരണം
താനേല്ക്കുകിൽശ്ശവകുടിക്കും,സ്ഥലംസുലഭമെ
ല്ലാത്തമന്നിനമുടൻ
യുദ്ധത്തിൽമെത്തയുടെമട്ടിൽശ്ശവക്കുടിലുകേ-
ദംശതദ്വയശതം
മൎത്ത്യാളിമൃത്യുബതലജ്ജക്കകണ്ടിടുമൊരെൻ
നില്പിതെന്തുനിലയോ 257
ഇനുതൊട്ടെൻവിചാരങ്ങൾ
നന്നൊക്രൂരങ്ങളാവണം
അല്ലെങ്കിൽവിലയൊന്നിനും
തെല്ലുമില്ലാതയാവണം 258

(പോയി)

## രംഗം—5.

(എൽസിനോർ കോട്ടയിൽ ഒരു മുറിയകം).

(റാണി, ഹൊറേഷ്യോ, വെറേ ഒരാൾ ഇവർ പ്രവേശിക്കുന്നു)

റാണി— ഞാനവളോടു സംസാരിക്കില്ല.

ആൾ— അവള ലൌകിയപ്പെടുത്തുന്നു. തീച്ച്യയായും ഭ്രാന്തായിരിക്കുന്നു. അവളുടെ സ്ഥിതിയെപ്പററി നിശ്ചയമായും വ്യസനിക്കുന്നതാണ.

റാണി— എന്താ അവൾക്കാവശ്യം?

ആൾ— അവളുടെ അച്ഛനെ പററി ഇങ്ങിനെപറയുന്നുണ്ടു. ഈ ലോകത്തിങ്കൽ കള്ളപ്പണികളുണ്ടെന്നു കേൾക്കുന്നുണ്ടത്രെ. നിലവിളിച്ചു മാറത്തടിക്കുക, പുല്ലിൻെറ നേരെക്ഷമയില്ലാതെ തട്ടുക, അത്ഥം മനസ്സിലാവാത്ത മാതിരി ചിലതു പറയുക, ഇതൊക്കെയുണ്ടു. അവൾ പറയുന്നതിന്നത്ഥമൊന്നുമില്ല.

എന്നാലുംപന്തിയല്ലാത്തിവളുടെയുപയോ-
ഗത്തിൽനിന്നത്ഥമേതാ-
ണ്ടെന്നാലോചിക്കുവാനായ്ത്തുനിയുവതിനുതോ-
ന്നിച്ചുകേൾക്കുംജനത്തെ
ഒന്നല്പംബുദ്ധിമുട്ടിച്ചിട്ടു,മവർതനതാ-
ലോചനക്കൊത്തവണ്ണം
ഊന്നിക്കുത്തിട്ടമെന്നീട്ടവൾപറയുമന-
ത്ഥാത്ഥവാക്യങ്ങൾതമ്മിൽ 259

കമനിയിവകഥിപ്പാൻകണ്ണുചിമ്മുംമിഴിക്കാ
കിമപിതലകുലുക്കുംനാട്യഭേദങ്ങൾകാട്ടും
പലതിവയവളിൽതാൻമങ്ങിയവ്യക്തമായി-
ച്ചിലകടുകഥനിൽപ്പുണ്ടെന്നുതോന്നിക്കുമാക്കും 260

ഹൊ— അവളോടു സംസാരിക്കുന്നതു നന്നായിരിക്കും. ദുഷ്ടാത്മാക്കളോട അവൾ ഒരു സമയം ഓക്കാതെ അപകടങ്ങൾ സൂചിപ്പിച്ചേക്കാം.

റാണി— അവളെ കൂട്ടിക്കൊണ്ടു വരു. (ഹൊറേഷ്യോ പോയി)

എന്നാത്മാവിപ്പോഴസ്വസ്ഥതയിലകമതി-
ന്നുള്ളസൂക്ഷ്മസ്വഭാവ-
ത്തിന്നൊപ്പംതുച്ഛഹേതുക്കളുമരിയവിപൽ
സ്ഥാപനാക്കന്നുകാണും
തന്നെത്തട്ടിപ്പുറത്താക്കിടുമിതിഭയമുൾ-
ച്ചെട്ടുതാനേപുറത്തായ്
വന്നെത്തുംകൂട്ടുകൂടാത്തൊരുപൊലിമപെടും
ശങ്കയാൽക്കുററമെല്ലൊ 261

(ഹൊറേഷ്യൊ ഒഫീലിയയോടുകൂടി രണ്ടാമതും പ്രവേശിക്കുന്നു).

ഒഫീ— അതിസുന്ദരിയായ ഡന്മാൎക്ക മഹാരാജ്ഞി എവിടെ?

റാണി— എന്താ ഇപ്പോൾ ഒഫീലിയെ?

ഒഫീ— (പാടുന്നു) ഞാൻനിന്റെസ്നേഹപ്രമാണം—മററൊ
രോന്നിൽനിന്നെങ്ങിനെകാണും
കാക്കോൾമീനോടുതിരണ്ടാ—തൊപ്പി
നൽക്കോൽചെരിപ്പിവകൊണ്ടാം

റാണി— കഷ്ടമെ! സുമുഖി! എന്താ ഒരം പാട്ടിന്റെ താല്പൎയ്യം?

ഒഫീ— അതാ ചോദിക്കുന്നത്? ഇതാ നോക്കിക്കൊള്ളു.

(പാടുന്നു) അദ്ദേഹംചത്തുപോയെല്ലൊ—അമ്മേ
അദ്ദേഹംചത്തുപോയെല്ലൊ
നോക്കുതലക്കൊരുപുല്ലും—കട്ട
കാക്കലൊരുകരിങ്കല്ലും

റാണി— മതി ഒഫീലിയെ എന്നാൽ

ഒഫീ— നോക്കു (പാടുന്നു) അദ്ദേഹത്തിന്നുടെമേലെ—മൂടും
വസ്ത്രമൊരുകുന്നിൻമേലെ
തിങ്ങിടുംമഞ്ഞെന്നപോലെ—ബഹു
ഭംഗിയിലായിട്ടുചാലെ

(രാജാ പ്രവേശിക്കുന്നു).

റാണി— ഹോ! ഇങ്ങോട്ടു നോക്കു. എന്റെ ഭൎത്താവ—

---

കാക്കോൾ എന്നത ഒരു വക മത്സ്യമാണ.

ഒഫീ— (പാടുന്നു) ചാടുപുഷ്പംതിങ്ങിമൂടി—ഹന്ത
കൂടെശ്ശവക്കൂട്ടിൽകൂടി
സത്യപ്രണയമഴയി—നാലെ
നിത്യംകരയുവാനായി

രാജാ— സുന്ദരിയായ ഭവതിക്കിപ്പോൾ എങ്ങിനെ ഇരിക്കുന്നു?

ഒഫീ— നല്ലവണ്ണന്തന്നെ. ദൈവം ഇവിടുത്തെ കടാക്ഷിക്കട്ടെ. കൂമൻ അപ്പക്കാരന്റെ മകളാണെന്നു പറയുന്നുണ്ട. നോം എന്താണെന്നു നമുക്കു നിശ്ചയമുണ്ട. പക്ഷെ എന്താവാമെന്നു നിശ്ചയമില്ല താനും. ഇവിടുന്നു ഭക്ഷിക്കുമ്പോൾ ദൈവം കടാക്ഷിക്കട്ടെ.

രാജാ— അവളുടെ അച്ഛനെ പററിയുള്ള വിചാരമാണ.

ഒഫീ— ഇതിനെപ്പററി ഒന്നും പറയാതിരിക്കുക. എന്നാൽ ഇതിന്റെ താല്പൎയ്യം എന്തെന്നു ചോദിക്കുന്നവരോടിത്തു പറഞ്ഞോളൂ.

(പാടുന്നു) സെൻറവാലൻറൈൻറനാളായ്—നാളെ
എൻെറവേളിക്കെത്രകോളായ്
കാലെകണികാണായിന്നുനം—തവ
ജാലെയുവതിയാംഞാനും

രാജാ— ഇവളെത്രകാലമായി ഇങ്ങിനെ ആയിട്ടു?

ഒഫീ— എല്ലാം നന്നായി വരുമെന്നു വിചാരിക്കുന്നു. നോം ക്ഷമിക്കണം. അവരദ്ദേഹത്തെ തണുത്ത നിലത്തു കിടത്തിയതു വിചാരിക്കുമ്പോൾ എനിക്കു കരയാതിരിപ്പാൻ വയ്യാ.

---

കൂമൻ...=യേശുക്രിസ്തു ഒരപ്പക്കാരന്റെ അടുക്കൽ പോയി ഒരപ്പം ചോദിച്ചപ്പോളവന്റെ ഭാൎയ്യ വലുതായ ഒരപ്പം കൊടുത്തു. അതിന്നു മകൾ വിരോധം പറഞ്ഞപ്പോൾ അവളെ ശപിച്ചു ഒരു കൂമനാക്കി. ആ കഥയാണ ഇവിടെ സൂചിപ്പിച്ചിരിക്കുന്നത.

സെൻറവാലൻറയിൻ...= ഒരം വിശേഷദിവസം രാവിലെ കണ്ടുമുട്ടുന്ന സ്ത്രീപുരുഷന്മാർ തമ്മിൽ വിവാഹം നടക്കുമെന്ന ഒരു വിശ്വാസമുണ്ട.

എൻെറ ജ്യേഷ്ഠന്നാതറിയണം. അതുകൊണ്ടു നിങ്ങളുടെ സദുപദേശത്തിന്നു ഞാൻ നന്ദി പറയുന്നു. എൻെറ വണ്ടിയെവിടെ? ഹാ രാത്രി നല്ലതായി ഭവിക്കട്ടെ. അമ്മമാരെ! നല്ലതു വരട്ടെ. സൌഭാഗ്യവതികളെ നല്ലതു വരട്ടെ. എന്നാലങ്ങിനെയാട്ടെ. (പോയി)

രാജാ— അവളുടെ ഒപ്പം കൂടു. അവളെ സൂക്ഷിച്ചു കൊള്ളു.

(ഹൊറെ. പോയി)

വല്ലാത്തഗാധവ്യസനത്തിൽനിന്നു
നില്ലാതെവാഴ്കുംവിഷമാണിതെന്നാൽ
എല്ലാംപിതാവിൻമരണത്തിൽനിന്നു
വല്ലാതവൾക്കിങ്ങിനെവന്നതാണെ 262

ഹേ ഗർട്രൂഡെ! ഗർട്രൂഡെ!

ഒററക്കൊററായ്‌നടക്കാവ്യസനമുടനുടൻ
കൂട്ടരെക്കൂട്ടിയൊപ്പം
ചുററിക്കൊണ്ടേവരൂ,തജ്ജനകനെയിഹകൊ-
ന്നൊന്നവൾക്കൊന്നുപിന്നെ
ഠൊക്കംനിൻപുത്രയാത്രാവിധി,യതിനവനേ-
മൂല,മാച്ചാക്കിലുള്ളം
വാക്കുംകട്ടച്ചുമാലിന്യമൊട്ടടനളവാ-
കുന്നുനാട്ടാർകലക്കം 263

ഇങ്ങിനെ ഗൂഢമായി ബദ്ധപ്പെട്ടു ആ പൊളോണിയസ്സിനെ മറവു ചെയ്തു നമ്മൾ നല്ലവണ്ണമാലോചിക്കാതെയായിപ്പോയി.

മർത്ത്യാളിചിത്രനിരയോമൃഗഭേദമോയെ-
ന്നോർത്തീടവേണ്ടനിലയാമിതൊഴിഞ്ഞുപോയാൽ
അത്രക്കുനല്ലഗുണമാംനിജബുദ്ധിയായി
ട്ടിത്തപ്പൊഫീലിയയകന്നിതുപാപമയ്യോ 264

എന്നുമാത്രമല്ല. അവളുടെ സോദരൻ ഫ്രാൻസിൽനിന്നു ഗൂഢമായി വന്നിട്ടു ഹാ അതിശയാവസ്ഥയെപ്പററി വിചാരിച്ചു മൌഢ്യത്തോടുകൂടി മൌനത്തിൽ അടങ്ങിയിരിക്കു

നുണ്ട്. ഇതു മറെറല്ലാം കൂടിയേടത്തോളം ഗൌരവമുള്ള ഒരവസ്ഥയാണ്.

ആയാളോടടുത്തുനാപ്പെട്ടൊരുമരണകഥാ-
ഭാഗമോരോന്നുദൃശ്യ-
പ്രായംപാടിചെവിക്കെപ്പൊഴുമഴലുതകും
കൂട്ടരുണ്ടാമസംഖ്യം
ആയോഗ്യന്മാർകഥിക്കുന്നതിനുതെളിവിനാ-
യന്യമാർഗ്ഗങ്ങളാകിട്ടാ-
തായാൽകുററംനമുക്കാക്കിടുമതിനുമടി-
ക്കുന്നകൂട്ടത്തിലല്ലാ 265

എന്റെ പ്രിയപ്പെട്ട ഗർട്രൂഡെ! ഇതൊരു പീരങ്കിപോലെ ധാരാളം മരണത്തെ ഉണ്ടാക്കും. (ഉള്ളിൽ നിന്നൊരു ശബ്ദം).

റാണി— ഹേ! എന്താ ഒരു ഒച്ച?

രാജാ— എന്റെ—, എന്റെ ഭടന്മാരെവിടെ? അവർ വാതില്ക്കൽ നില്ക്കട്ടെ (ഒരാൾ പ്രവേശിക്കുന്നു). എന്താ?

ആൾ— സൂക്ഷിച്ചു കൊള്ളൂ, തിരുമനസ്സേ!

തട്ടുംചോരത്തിളപ്പുള്ളൊരുപുതിയയുവാ-
വായലേർട്ടിസ്സുഘോഷം
കൂട്ടുംനാട്ടാരൊടൊന്നിച്ചയി!തവഭടരേ
ക്കീഴടക്കുന്നതേക്കാൾ
ഒട്ടംക്ഷോഭംപെരുക്കുംകടലുടനതിർവി-
ട്ടിട്ടുമൂർദ്ധാവുപൊക്കി
ഒട്ടോട്ടുംമട്ടിൽസ്സമക്ഷ്മാതലമതുകയറി
തിന്നുതിക്കുന്നതില്ല 266
ഇക്കൊള്ളക്കാരവന്നായുടമയുതകുവാൻ
സമ്മതംപൂണ്ടുലോകം
തല്ക്കാലംമാത്രമുണ്ടാംപടിപഴമമറ-
ന്നുംക്രമംധിക്കരിച്ചും
കൈയ്യുംസമ്മതിക്കേണ്ടതുമതിനുതുണക്കേ-
ണ്ടതുംതങ്ങളെന്നായ്

വെക്കംലെട്ടിസ്സവേണംന്നൃപനിതിമതമെ
നാത്തുഘോഷിച്ചിട്ടന്നു 267

തൊപ്പികൾ, കൈകൾ, നാവുകൾ, ഇവകളെക്കൊണ്ടു ലെട്ടിസ്സ രാജാവാവണം, ലെട്ടിസ്സ രാജാവാവണം എന്നുള്ള അവരുടെ തിട്ടിനെ ആകാശത്തോളം മുട്ടിച്ച ലഹള കൂട്ടുന്നു.

റാണി— കള്ളനാററം നോക്കി എത്ര സന്തോഷത്തോടെ അവർ പായുന്നു. ഹേ! ഡന്മാക്കിലെ കള്ളനായ്ക്കളേ! ഇതു തെററായ വഴിയാണ.

രാജാ— വാതിൽ പൊളിച്ചു. (ഉള്ളിൽനിന്നു ശബ്ദം).

(ലേട്ടിസ്സ ആയുധപാണിയായി പ്രവേശിക്കുന്നു. ഡന്മാക്കാർ പിന്നാലെ കടക്കുന്നു).

ലെ— രാജാവെവിടെ? ഹേ കൂട്ടരെ! നിങ്ങളൊക്ക പുറത്തു നില്പിൻ.

ഡന്മാ— അല്ലാ, ഞങ്ങളും വരട്ടേ.

ലേ— എന്നെത്തന്നെ പോവാൻ അനുവദിപ്പിൻ.

ഡന്മാ— ഓ ഹോ! അങ്ങിനെ തന്നെ അങ്ങിനെ തന്നെ. (അവർ വാതിലിൻെറ പുറത്തേക്ക പോകുന്നു).

ലെ— നല്ലത വാതിൽ കാത്തു കൊൾവിൻ. എടാ ദുഷ്ട രാജാവെ! എൻെറ അച്ഛനെന്നത്തും

റാണി— സുശീലനായ ലെട്ടിസ്സെ! സാവധാനത്തിൽ—

ലെ—ക്ഷമയോടുകൂടിയ രക്തബിന്ദു എന്നെ കലടാപുത്രനാകും.

രാജാ— ലെട്ടിസ്സെ തൻെറ ലഹള ഇത്ര ഭയങ്കരമായി തോന്നത്തക്കവിധത്തിലാവാനെന്താ കാരണം. ആയാൾ കടന്നോട്ടേ ഗർട്രൂഡേ! നമ്മെപ്പററി പേടിക്കേണ്ട.

മോഹംതോന്നുന്നകാൎയ്യങ്ങളെയുയരുകിലോ
നോക്കിടാംഹന്തരാജ-
ദ്രോഹത്തിന്നത്രമാത്രം;ക്രിയകൾതുടരുവാൻ
പററകില്ലാവിധത്തിൽ,
പാരിൽപൃത്ഥ്വീശ്വരന്മാരുടെചുഴലവെയ്യം
വേലിയായ്ത്തന്നെയെന്നും

പാരംരക്ഷക്കനിൽപ്പുണ്ടമിതമഹിമവാ-
ച്ചിട്ടുമൈശ്വൎയ്യസാരം 268

ലെട്ടീസ്സ്! എന്തിനാ താനിത്ര കോപിച്ചിരിക്കുന്നത എന്ന എന്നോട പറയു. ഗർട്രൂഡേ! ആയാൾ കടന്നു പൊയ്ക്കോട്ടേ. സംസാരിക്ക മനുഷ്യാ.

ലെ— എന്റെ അച്ഛനെവിടെ?

രാജാ— മരിച്ചു പോയി.

റാണി— അദ്ദേഹംതന്നെ മരിക്കുകയില്ല.

രാജാ— ആയാൾക്കു ചോദിപ്പാനുള്ളതു മുഴുവനാകട്ടേ.

ലെ— എങ്ങിനെയാണ അദ്ദേഹം മരിച്ചത? കണ്ടെട്ടൊന്നും എന്നോട പററില്ല. ആശ്രിതഭാവം നരകത്തിലെക്കും, സത്യങ്ങൾ ഘോരങ്കരത്ത പിശാചിന്റെ അടുക്കലെക്കും, മനസ്സാക്ഷിയും മതവിശ്വാസവും വലിയ കുണ്ടിലെക്കും പോട്ടെ. എനിക്ക എന്നെക്കാൾ നില്ക്കുന്ന നാശം വന്നാലും വേണ്ടില്ല. രണ്ടു ലോകങ്ങളെപ്പററിയും ഞാനശ്രദ്ധനായിരിക്കുവാൻ തിച്ചപ്പെട്ടുത്തിരിക്കുന്നു. വരുന്നതൊക്ക വരട്ടേ. എനിക്കെന്റെ അച്ഛനെ കൊന്നതിന്നു നല്ലവണ്ണം പകരം ചോദിച്ചാൽ മതി.

രാജാ— ആരാണ തന്നെത്താമസിപ്പിപ്പാനുള്ളത?

ലെ— എന്റെ മനസ്സ. അല്ലാതെ ഒരം ലോകങ്ങൾ മുഴുവൻകൂടിയാലും പോരാ. എന്റെ ശക്തി കുറച്ചെ ഉള്ളു എങ്കിലും വളരെ ദൂരം പോകത്തക്കവണ്ണം ഞാൻ നല്ലവണ്ണം സൂക്ഷിക്കും.

രാജാ— സുശീലനായ ലെട്ടീസ്സ്! തന്റെ അച്ഛന്റെ മരണത്തിന്റെ സൂക്ഷ്മസ്സംഗതിയറിവാൻ താനാഗ്രഹിക്കുന്നു എങ്കിലും—

കളിയിൽവിജയിപോലെബാന്ധവൻശത്രുപിന്നെ-
ത്തെളിവൊടുബഹുവോടികൊണ്ടവൻതോററവിദ്വാൻ
ഇതിസകലരൊടുംനീഹന്തനേരിട്ടെതൃപ്പാൻ
പ്രതികൃതിവിധിപത്രേചേൎത്തുവെച്ചിട്ടുണ്ടോ 269

ലെ— അദ്ദേഹത്തിന്റെ ശത്രുക്കളോടൊഴികെ വേറെ ആരോടുമില്ല.

രാജാ— അവരെ താനറിവാൻ ഇച്ഛിക്കുന്നുവോ?

ലെ—ഇഷ്ടംപിതാവിനുപെരുത്തെഴവോർക്കുഞാൻകൈ-
നീട്ടിക്കൊടുക്കുമിതുമാതിരിസാനുകമ്പം
കുട്ടിക്കതീനിനുടലേകിനശീമവത്തിൻ
മട്ടെൻറഘോരയുമവക്കശനത്തിനേകും 270

രാജാ— ആ് ഇപ്പോൾ താൻ ഒരു് നല്ല കുട്ടിയുടെയും, ശരിയായ ഒരു മര്യാദക്കാരൻെറയും മാതിരി സംസാരിക്കുന്നുണ്ടു.

നിന്നച്ഛനേററമരണത്തിലെനിക്കതെററി-
ല്ലെന്നുംപരംവ്യസനമുണ്ടതുമൂലമെന്നും
ചിന്നുംവെളിച്ചമിതുദൃഷ്ടിയിലേററിടുമ്പോ-
ലെന്നുംതവസ്മൃതിയിലേററുതറച്ചിടട്ടേ 271

ഡന്മാ— (ഉള്ളിൽനിന്നു) അവളിങ്ങോട്ടു കടന്നോട്ടേ.

ലെ— എന്താ് ഇപ്പോൾ? എന്തൊച്ചയാണതു? (ഒഫീലിയ പ്രവേശിക്കുന്നു).

ചൂടേ!നിയ്യെൻതലച്ചോറടനുടനെവര-
ട്ടിടു,കുപ്പാംരസത്താൽ
ച്ചാടുംകണ്ണീരിരട്ടിച്ചിഹമിഴിഗുണവും
കാഴ്ചയുംപോക്കിടട്ടേ
ദൈവത്താനാണുസത്യംതവമതിമറിവി-
ന്നപ്പുറത്തെൻതുലാസ്സിൽ
കോൽവീഴുംമട്ടുഭാരംപ്രതിവിധിയവരേ
കൊണ്ടുവെയ്പ്പിക്കുമീഞാൻ 272

നവയൌവനയുക്തേ! ഇഷ്ടമുള്ള യുവതി! ദയയുള്ള സോദരി! സൌഭാഗ്യമുള്ള ഒഫീലിയെ! അയ്യോ!!

ദൈവമേയുവതികളുള്ളോരാവിധംനല്ലബുദ്ധിയും
വൃദ്ധൻെറജീവനെപ്പോലെലബ്ധനാശമതാകയോ!! 273
ഇഷ്ടപ്പെടുന്നവിഷയെപ്രകൃതിസ്വഭാവ-
മൊട്ടേറയുംമൃദുലമാം,മൃദുവാമിടത്തോ
ഇഷ്ടപ്പെടുന്നതുനടക്കുമിടത്തുകൂടെ
വിട്ടീടുമേറെവിലയേറിയസാധനത്തെ 274

ഫീ— (പാടുന്നു).

അവരദ്ദേഹത്തെയപ്പോൾ—ശവവണ്ടിക്കകംകേററി
ജവമോടുംമുഖംമൂടാ—തവിടെക്കൊകൊണ്ടുപോയി
നനിനന്നീനനിനന്നീ—നനിനന്നീനനിനന്നീ
സ്സുടമദ്ദേഹമിന്നേരം—കുടികൊള്ളുംശവക്കണ്ടിൽ
ചുടുകണ്ണീർമഴപെയ്തു—പൊടിപാറിബ്ബഹുനേരം

ഹേ! പുത്ര വത്സലാ നല്ലതു വരട്ടേ.

ലെ— നീ സ്വബോധത്തോടുകൂടി എത്ര തന്നെ പ്രതികാരം ചെയ്യാനുത്സാഹിപ്പിച്ചാലും ഇത്ര എന്നെ ഇളക്കുവാൻ കഴികയില്ല.

ഒഫീ— (പാടുന്നു).

ഒരുമണ്ണിൻതിണ്ടതായി—പരമദ്ദേഹമെന്നാകിൽ
പരിചിൽച്ചോട്ടപ്പോടായി—ട്ടൊരുപാട്ടിനുനിപാട്ടു

ഹാ! അതിന്നാപ്പല്ലവി എത്ര യോജിപ്പാണ! കള്ളക്കാൎയ്യസ്ഥനാണ എജമാനന്റെ മകളെ കട്ടത.

ലെ— ഠരം അസംബന്ധത്തിന്ന കാൎയ്യമായി പറയുന്നതിനെക്കാളധികം ശക്തിയുണ്ട.

ഒഫീ— ഇതാ "റോസമേരി" അത ഓൎമ്മയ്ക്കു ശക്തിയുണ്ടാവാനാണ. സ്നേഹത്തോടുകൂടി ഓൎമ്മയുണ്ടാവണേ. അതാ "വാൻസീസ്സ്" അതു വിചാരങ്ങളുണ്ടാവാനാണ.

ലെ— വിചാരത്തിന്നും ഓൎമ്മക്കും ഓരേ അടയാളങ്ങളുണ്ട. ഭ്രാന്തു പഠിപ്പിക്കുകയാണ.

---

കള്ളക്കാൎയ്യസ്ഥൻ=ഇത ഒരു പാട്ടിൽ പറഞ്ഞ കഥയുടെ സൂചകമാണ. ആ പാട്ട ഇതുവരെ കണ്ടു കിട്ടിട്ടില്ല.

റൊസമേരി=(യൂറോപ്യരുടെ എടയിൽ പുഷ്പഭാഷ എന്ന ഒരു ഭാഷയുണ്ട. ഓരോ പുഷ്പങ്ങളെ ഓരോ വികാരലക്ഷണങ്ങളായും മററും സങ്കല്പിച്ച വാക്കുകൊണ്ടു സംസാരിക്കുന്നതിന്നു പകരം പുഷ്പങ്ങളെ അങ്ങോട്ടും ഇങ്ങോട്ടും കൊടുത്ത അവനവന്റെ ഹിതത്തെ അറിയിക്കാം. ഇതാണ ഒഫീലിയാ പുഷ്പങ്ങളെ പററി ഇത്ര ഇവിടെ പറയുന്നത.) റോസമേരി, സ്മരണസൂചകമായപുഷ്പം.

വിചാരസൂചകമായപുഷ്പം=ചാൻസീസ്സ്.

ഒഫീ— ഇതാ അങ്ങേക്കു ശതകുപ്പയും കൊളുംബയിനും അതാ ഇവിടെക്കു റൂ കുറച്ചെനിക്കുമുണ്ടു. ഇതിനെ ഞായറാഴ്ച ദിവസങ്ങളിലെ ദൈവകടാക്ഷവല്ലി എന്നു വിളിക്കാം. അങ്ങു, റൂ ധരിച്ചാൽ വളരെ വ്യത്യാസം കാണും. ഇതു മുക്കുററിയാണ. ഞാൻ കുറച്ചു കായാമ്പു തരാം. പക്ഷെ അതൊക്കെ എന്റെ അച്ഛൻ മരിച്ചപ്പോൾ വാടിപ്പോയി. അദ്ദേഹം യോഗ്യതയിൽ മരിച്ചു എന്നാണ പറഞ്ഞു കേൾക്കുന്നത. (പാടുന്നു).

പരമോത്സാഹിയാംയോഗ്യ—തരറോബിന്നാണതെന്നാൽ
പരിചോടിയെനിക്കുള്ളപരിതോഷംമുഴുവനും

ലെ— ഇവൾ മൌഢ്യം, കഷ്ടപ്പാട, എന്നു വേണ്ട നരകവുംകൂടി സുഖവും ഭംഗിയും ഉള്ളതാക്കി തീക്കുന്നു.

ഒഫീ— (പാടുന്നു) അദ്ദേഹംതിരിയെവരില്ലേ—എന്നാൽ
അദ്ദേഹംതിരിയെവരില്ലെ
ഇല്ലില്ലാഅദ്ദേഹംചത്തു —നൂനം
ഇല്ലില്ലാഅദ്ദേഹംചത്തു
ചത്തിട്ടവാൻനിയ്യാംമെല്ലെ—പ്പൊയ്ക്കോ
അദ്ദേഹംതിരിയെവരില്ല
മീശമഞ്ഞിൻകട്ടതന്റെ—വെള്ള
വാശിയാണദ്ദേഹത്തിന്റെ
കേശവുംവക്കിന്റെനാരിൽ—നിന്നു
ലേശവുംതോല്ക്കില്ലനേരിൽ
അദ്ദേഹംപോയെല്ലൊകഷ്ടം—കഷ്ടം
അദ്ദേഹംപോയെല്ലൊകഷ്ടം
നമ്മൾവ്യഥാവിലെഛിന്നും—ദുഃഖ
മിമ്മട്ടുകാട്ടിടുന്നിന്നും

---

ശതകുപ്പ=സ്തുസ്തിസൂചകം.
കൊളുംബയിൻ=കൃതഘ്നതാസൂചകം.
റൂ=റാണിയോടു പറയുന്നതാണ.
മുക്കുററി= വിശ്വസിപ്പാൻ പാടില്ലായ്മയെ കാണിക്കുന്നു.
കായാമ്പൂ= സ്നേഹത്തേയും ഭക്തിയേയും സൂചിപ്പിക്കുന്നു.

അമ്മഹാനെന്നാംസദയം—ദൈവം
നന്മയിൽചെയ്യുസഹായം

ദൈവം അങ്ങയുടെകൂടെ ഉണ്ടാവാനായി ഞാൻ പ്രാൎത്ഥിക്കു ന്നു. (പോയി)

ലെ— ഹാ ദൈവമെ! അങ്ങിതു കാണുന്നുണ്ടോ?

രാജാ— ലെട്ടീസ്സേ! തന്റെ വ്യസനത്തോടുകൂടി എനിക്കു സം സാരിക്കണം. അതിന്നു സമ്മതിക്കാത്ത പക്ഷം താനെ ന്റെ അവകാശത്തെ നിഷേധിക്കുകയാവും. പുറത്തു പോ യി, തനിക്കു വളരെ നല്ല ഉപദേശം തരുവാൻ തക്ക ത ന്റെ സ്നേഹിതന്മാരെത്തിരഞ്ഞുകൊണ്ടുവരു. നമ്മൾ ര ണ്ടാളും പറയുന്നതിനെ അവര കേട്ടതിൽ—

നേരിട്ടോഗ്രുദ്ധമായോപരമിതിനരുനാം
നിന്നുവൊന്നായവകൾ
ത്തോറികാണുന്നപക്ഷംപദവിപലതുമു-
ള്ളൊന്റെരാജ്യം,കിരീടം
ഏറ്റെസ്സത്തായജീവൻപലതിവകളത-
ല്ലെന്റെസൎവ്വസ്വവുംനാം
തീറായ്നൾകുന്നതുണ്ടേതവമനസിസമാ-
ധാനമെന്നൊന്നിനായി 275

അങ്ങിനെയല്ലെങ്കിൽ തന്റെ ക്ഷമയെ എനിക്കു കടം തരു വാൻ മനസ്സുണ്ടാവണം. എന്നാൽ, തന്റെ ആത്മാവിന്നു ശരിയായ സമാധാനത്തെ ഉണ്ടാക്കിക്കൊടുപ്പാൻ നാം ത ന്നോടു കൂടി യത്നിക്കും.

ലെ— അങ്ങിനെയാട്ടെ.

അദ്ദേഹത്തിന്നുപെട്ടാച്ചരമഗതിയതി-
ന്നട്ടു,മോക്ഷകുവേണ്ടി
പ്രത്യേകംതസാത്രുപപ്രതിമ,യസി;പട-
ക്കോപ്പിതസ്ഥിസ്ഥലത്തിൽ
ആസ്ഥാപിക്കാതവസ്ഥെക്കെതിർവിഭവവുമി-
ല്ലാത്തസംസ്കാരവും,വ-
ന്നത്യുച്ചത്തിൽപുലമ്പുന്നിതുവഴിയിതിനെ-
ന്തെന്നുനോക്കിപ്പിടിപ്പാൻ 276

രാജാ— അതങ്ങിനെ തന്നെ വേണം. കാററുമുള്ളേടത്തു വന്മഴ വീഴട്ടെ. എന്റെ കൂടെ പോരു. (എല്ലാവരും പോയി).

## രംഗം—6.

(രാജധാനിയിലൊരു മുറിയകം).

(ഹൊറേഷ്യോവും ഒരു ദാസനും പ്രവേശിക്കുന്നു).

ഹൊ— എന്നോടു സംസാരിപ്പാൻ ആഗ്രഹിക്കുന്ന അവര ആരാണ്?

ദാസൻ— കപ്പൽക്കാരാണ യജമാനനെ. അങ്ങേക്കു കത്തുകളുണ്ടത്രെ.

ഹൊ— ഇങ്ങോട്ടു വരാൻ പറയു. (ദാസൻ പോയി).

ചൊല്ലാർന്നഹാംലെററനൃപങ്കൽനിന്നീ-
ട്ടല്ലായ്കിൽമറേറതൊരുനാട്ടിൽനിന്നോ-
എത്തുന്നസംഭാവനയൊന്നെനിക്കെ-
ന്നോർത്തിടിലുംലേശമറിഞ്ഞുകൂടാ 277

(കപ്പൽക്കാർ പ്രവേശിക്കുന്നു).

ഒന്നാമൻ— ദൈവം അങ്ങെ കടാക്ഷിക്കട്ടെ.

ഹൊ— നിങ്ങളേയും.

ഒന്നാമൻ— അതദ്ദേഹത്തിന്റെ മനസ്സുണ്ടെങ്കിലുണ്ടാവും. ഞാൻ മനസ്സിലാക്കിയതു പോലെ അങ്ങേടെ പേർ "ഹൊറേഷ്യോ" എന്നാണെങ്കിൽ അങ്ങെക്കൊരു കത്തുണ്ട. അതു ബിലാത്തിക്കു പോയിരുന്ന രാജപ്രതിനിധിയുടെയാണ.

ഹൊ— (വാങ്ങി വായിക്കുന്നു) ഹേ. ഹൊറേഷ്യോ! താനിതു വായിച്ചതിന്നു ശേഷം ഇവരെ വല്ല പ്രകാരവും രാജാവിന്റെ മുമ്പിലേക്കയക്കു. ഇവരുടെ കയ്യിൽ അവിടെക്കുള്ള കത്തുകളുണ്ട. ഞങ്ങൾ കടലിലായിട്ടു രണ്ടു ദിവസം കഴിയുന്നതിന്നു മുമ്പായി നല്ലവണ്ണം ഒരുക്കങ്ങളോടുകൂടിയ കടൽക്കവർച്ചക്കാരുടെ ഒരു കപ്പൽ ഞങ്ങളുടെ പിന്നാലെ വന്നു. ഞങ്ങളുടെ കപ്പൽ വളരെ മന്ദഗതിയാണെന്നു കണ്ടിട്ടു ഞങ്ങൾ നിവൃത്തിയില്ലാതെ, ധൈര്യം നടിച്ചു ലഹളയിൽ ഞാനവരുടെ കപ്പലിൽ കേറി അപ്പോൾ അവർ ഞങ്ങളുടെ കപ്പൽ വിട്ടു പോയി. ഞാൻ മാത്രം അവരുടെ തടവുകാര

നായി. അവർ ദയയുള്ള കള്ളന്മാരെപ്പോലെ എന്നെ നോക്കി വരുന്നുണ്ട്. എന്നാൽ അവരുടെ ഒരം ദയക്കു കാരണങ്ങളുണ്ടായിരുന്നു. ഞാൻ അവക്കു നല്ലതായ ഒരു സഹായം ചെയ്തുകൊടുക്കേണമെന്നാണ. ഞാനയച്ച കത്തുകൾ രാജാവിൻെറ കയ്യിലെത്തട്ടേ. ജീവനുവേണ്ടിപ്പായുന്ന മാതിരി വേഗത്തിൽ എൻെറ അടുക്കലേക്കു വരു. തന്നെസ്തബ്ധനാക്കി തീക്കത്തക്ക വാക്കുകൾ തൻെറ ചെവിട്ടിൽ എനിക്കു പറവാനുണ്ട. എന്നാൽ അവക്കു കാൎയ്യഗൌരവത്തിൻെറ അവസ്ഥക്കു കനമില്ല. സാധുക്കളായ ഇവർ ഞാനിരിക്കുന്നേടത്തേക്കു തന്നെ കൂട്ടിക്കൊണ്ടു വരും. റോസൻക്രാൻസ്സും ഗിൽഡർൻസ്റ്റർനും ബിലാത്തിക്കു പോയിരിക്കുന്നു. അവരെപ്പററിത്തന്നോടെനിക്കു വളരെ പറയാനുണ്ട. നല്ലതു വരട്ടെ. തൻെറ സ്വന്തമെന്നു വിചാരിക്കുന്ന ആ ഹാംലെററ. വരുവിൻ! നിങ്ങൾക്കു ഒരം എഴുത്തുകൾ കൊടുപ്പാൻ ഞാൻ വഴിയുണ്ടാക്കാം. ഇതു തന്നയച്ച അദ്ദേഹത്തിൻെറ അടുക്കലേക്കെന്നെ കൂട്ടിക്കൊണ്ടു പോവിൻ. അതു വേഗം ചെയ്യണം.

## രംഗം—7.

(രാജധാനിയിലൊരു മുറി അകം).

(രാജാവും ലെട്ടിസ്സും പ്രവേശിക്കുന്നു).

രാജാ— തൻെറ യോഗ്യനായ അച്ഛനെക്കൊന്ന ആ മനുഷ്യൻ എൻെറ ജീവൻെറ പിന്നാലെ കൂടി പോയി നോക്കി എന്നിപ്പോൾ മനസ്സിരുത്തി താൻ കേട്ടുവെല്ലൊ. എനി തൻെറ മനസ്സാക്ഷി എന്നെ നിർദ്ദോഷനാക്കി വിടുകയും തൻെറ ഹൃദയത്തിൽ എന്നെ ഒരു സ്നേഹിതനായി കരുതുകയും വേണം.

ലെ— അതു പ്രത്യക്ഷമായികാണുന്നുണ്ട. എന്നാൽ ഇവിടുത്തെ രക്ഷജ്ഞാനം മുതലായവ ഇവിടുത്തെ ശക്തിയോടുകൂടി പ്രവൃത്തിപ്പാൻ ഉത്സാഹിപ്പിക്കത്തക്കവണ്ണം പ്രകൃത്യാ അത്ര കഠിനകുററമായ ഒരം പ്രവൃത്തിക്കു ശിക്ഷിപ്പാൻ യാ

തൊന്നും ചെയ്യാതെ ഇവിടുന്നിരുന്നതെന്തുകൊണ്ടെന്നെ
ന്നോടു പറയൂ.

രാജാ— ആ! രണ്ടു പ്രത്യേകസംഗതികൾ കൊണ്ടാണ. അവ ത
നിക്കു സാരമില്ലാത്തവയായി തോന്നുമെങ്കിലും എനിക്ക
ബലമുള്ളവയായിട്ടാണ തോന്നുന്നത.

ആയാൾതന്നുടെയമ്മനമ്മുടെമഹാ-
റാണിക്കുമുക്കാലുമി-
നായാൾതന്മുഖമാണൊരാശ്രയമെടോ, !
ജീവിച്ചിരുന്നീടുവാൻ
ഇയ്യുള്ളോനവൾതുല്യവൃത്തിഗുണദോ-
ഷങ്ങൾക്കൊരാലംബനം
വയ്യേവിട്ടിടുവാൻനടപ്പുവഴിന-
ക്ഷത്രത്തിനെന്നോണമേ 278

നാം പരസ്യമായി വിചാരണ ചെയ്യാത്തതിൻെറ മറേറ
ക്കാരണം നാട്ടുകാക്കായാളുടെ പേരിലുള്ള സ്നേഹമാണ.

പരമവ,രവനേററംകുററമിഷ്ടത്തിൽമുക്കി-
ട്ടറവുതരുകരിങ്കല്ലാക്കിമാററുന്നപോലെ
ചിരമവനുവിധിക്കുംശൃംഖലാബന്ധനത്തെ
പ്പെരിയൊരുഗുണമാകുംമട്ടിലാമ്മാററിടുന്നു 279

അതിനാൽ—

ഏററംമുഴക്കമൊടുചുററിവരുന്നകുററൻ
കാററിൽക്കനക്കുറവിനാലുതകാത്തതായി
മുറുകുന്നലാക്കിലണയാതെതിരിച്ചുവില്ലിൽ
പ്പുറകുന്നിതുക്കൊടുമയെക്കിലുമെൻെറബാണം 280

ലെ— അങ്ങിനെ. എൻെറ യോഗ്യനായ അച്ഛൻ എനിക്ക
പോയി ഒരു സോദരിയുള്ളത, തിരിച്ചു കിട്ടാൻ മാൎഗ്ഗമില്ലാ
ത്ത സ്ഥിതിയിൽ വലിയ കഷ്ടാവസ്ഥയിലാകയും ചെയ്തു.

എന്നാലായവൾതൻെറനന്മഹിമയൊ-
പിമ്പൊട്ടുനിങ്ങാംസ്തുതി-
ക്കെന്നാലുത്തമനാരിമാൎക്കുചിതമാ-
മോരോഗുണംസവ്വവും

ന്നൊയിട്ടതികഞ്ഞൊരുത്തിയിതുപോ-
ലാരെന്നുകുന്നിൻെറമേൽ
നിന്നാരാൽമദമോടുപോരിനുവിളി-
ക്കാവുംനിലക്കാണഹോ 281

എങ്കിലും എൻെറ പ്രതികാരമുണ്ടാവും.

രാജാ— നേരേവന്നുവിപത്തുമീശകൾവലി-
ച്ചാലുംകളിക്കാണിതെ-
ന്നോരുമ്മട്ടുഗിർകേട്ടമണ്ണിനുപട-
ച്ചോർനമ്മളെന്നാക്കൊലാ

താനിതുംകൂടി കേൾക്കണം.

ഞാൻനിന്നച്ഛനിലിഷ്ടമാന്നൊരുവനാ
ണെന്നല്ലനാംതമ്മിലും
നന്നായ്നന്ദിപെടുന്നു,നിന്നെയിതുമേ-
ലോൎപ്പാൻപഠിപ്പിച്ചിടും 282

(ഒരു ദൂതൻ പ്രവേശിക്കുന്നു).

എന്താ ഇപ്പോൾ വൎത്തമാനം?

ദൂതൻ— ഹാംലെററ പ്രഭുവിൻെറ എഴുത്തുകളുണ്ടു തിരുമനസ്സേ! ഇതു തിരുമനസ്സിലെക്കും— ഇതു മഹാ രാജ്ഞിക്കും.

രാജാ— ഹാംലെററിൻെറയോ! ആരെ കൊണ്ടു തന്നത?

ദൂതൻ— കപ്പൽക്കാരനാണെന്നാണ പറയുന്നത. ഞാനവരെ കണ്ടില്ല. എൻെറ പക്കലേക്കു "ക്ലാഡിയോ" ആണ തന്നത. അതുകൊണ്ടു വന്നവൻെറ പക്കൽ നിന്നാണവൻ മേടിച്ചത.

രാജാ— ലെട്ടീസ്സേ! താനിതു കേൾക്കണം. പൊയ്ക്കോ (ദൂതൻപോയി). (വായിക്കുന്നു). ഔന്നത്യപരാക്രമങ്ങളോടുകൂടിയുള്ളോവെ! എന്നെ അവിടുത്തെ രാജ്യത്തിൽ നഗ്നനായിക്കൊണ്ടു വിട്ടിരിക്കുന്നു എന്നവിടുന്നറിയണം. നാളെ അവിടുത്തെ തിരുമുഖം കാണ്മാൻ സമ്മതമുണ്ടാവാനപേക്ഷിക്കുന്നു. അപ്പോൾ അവിടുത്തെ അനുവാദമുണ്ടെങ്കിൽ പെട്ടെന്നുണ്ടായതും വിചാരിക്കാത്തതുമായ എൻെറ മടക്കത്തിൻെറ സംഗതി ഉണൎത്തിക്കാം. ഹാംലെററ, എന്താ ഇതിൻെറ സാരം? ബാക്കിയെല്ലാവരും മടങ്ങി വന്നുവോ? അ

തൊ ഇതൊരു വ്യാജം മാത്രമോ?

ലെ— ഇവിടെക്കു കയ്യക്ഷരം അറിഞ്ഞുകൂടേ?

രാജാ— ഇതു ഹാംലെററിൻെറ അക്ഷരമാണ. നഗ്നനോ? ഇവിടെ രണ്ടാമതെഴുതിയതിൽ ആയാൾ പറയുന്നു "തന്നെ" എന്നും. താനിതെനിക്കു വെളിവാക്കി തരാമോ?

ലെ— ഞാനതിൽ വല്ലാതെ അമ്പരന്നിരിക്കുന്നു സ്വാമി! ആട്ടേ. അദ്ദേഹം വരട്ടേ.

അന്നാങ്ങിതുചെയ്തില്ലേ,
എന്നുമുഖംനോക്കിനിന്നുചോദിപ്പാൻ
ഇന്നിവനുജീവനുണ്ടാ-
മെന്നോൎത്തുമനസ്സിൽമാലിനാശ്വാസം 283

രാജാ— അങ്ങിനെയാണെങ്കിൽ ലെട്ടിസ്സേ! എങ്ങിനെയാണതാവുക? എങ്ങിനെയാണല്ലാതെയാവുക?— താൻ ഞാൻ പറഞ്ഞതപോലെ നടക്കുമോ?

ലെ— ഓഹോ. അദ്ദേഹത്തോടു ലൌകികമായിരിക്കെണമെന്ന ഇവിടുന്നു പറയില്ലെങ്കിൽ, ആവാം.

രാജാ— തൻെറ സ്വന്തം ക്ഷേമത്തിനാണ. ആയാൾ കപ്പൽയാത്രയിൽനിന്നു തമ്മിൽ തല്ലി ഇപ്പോൾ മടങ്ങി വന്നിട്ടുണ്ടെങ്കിലും എനി അതിന്നു മനസ്സില്ലെങ്കിലും ഞാൻ ഇപ്പോൾ ആലോചിച്ചതിൽ ഉണ്ടായതായ ഒരു പ്രവൃത്തിക്കു, ആയാളെ ഉത്സാഹിപ്പിക്കും— അതിൽ ആയാൾ നശിക്കാതെ കഴികയില്ല. ആയാളുടെ മരണത്തിൽ ലേശംപോലും ശകാരവായു വീശില്ല. ആയാളുടെ അമ്മയുംകൂടി നമ്മുടെ കൌശലത്തെ കുററപ്പെടുത്താതെ ഇതൊരു യദൃച്ശാസംഭവമെന്നെ പറയു.

ലെ— സ്വാമി! ഇവിടുന്നു പറയുംപോലെ ഞാൻ നടക്കാം. ഞാനതിന്നു ഹേതുവാകത്തക്കവണ്ണം ആലോചിക്കുന്നതായാലധികം തെയ്യാറ.

രാജാ— അതു ശരിയായി വരുന്നുണ്ട. തൻെറ രാജ്യസഞ്ചാരത്തിന്നു ശേഷം, താൻ കേമനാണെന്നു ജനസമ്മതമുള്ള ഒരു വിദ്യയിൽ, തന്നെപ്പററി ജനങ്ങൾ വളരെ വാഴ്ത്തി സംസാരിച്ചു വരുന്നുണ്ട. അതു ഹാംലെററ കേൾക്കച്ചു

ല ആണ താനും. അത ആയാൾക്ക ഉണ്ടാക്കിയപോലെ അസൂയ, തന്റെ മറെറല്ലാ യോഗ്യതകളും ഒന്നായി കൂട്ടി കൂടി ഉണ്ടാക്കിട്ടില്ല. എന്നാൽ അതെന്റെ അഭിപ്രായത്തിൽ വളരെ മോശമാണെന്നാണ.

ലെ— ഏതു യോഗ്യതയാണ സ്വാമി?

രാജാ— യുവാക്കന്മാൎക്ക സ്വല്പമായ ഒരു ശിരോലങ്കാരം അത്ര മാത്രം. എന്നാൽ അത ആവശ്യമുള്ളതാണ താനും.

വമ്പേറുന്നശിർകെട്ടവൃദ്ധതയതി-
ന്നൊക്കംസുഖത്തിന്നുമാ-
ഗാംഭീൎയ്യത്തിനുമൊത്തതായസിതമാ-
മാരോമവസ്ത്രത്തിലും
ഏറെത്തന്നെചെറുപ്പമായതിനുനൽ
കട്ടിത്തമില്ലാത്തതായ്
പാരംമഞ്ഞിയവൎണ്ണമാൎന്നിടുമുട-
പ്പാകാത്തതല്ലൊട്ടുമേ 284

രണ്ടു മാസംമുമ്പെ നാർമണ്ടിയിൽനിന്നൊരു വിദ്വാനിവിടെ വന്നിട്ടുണ്ടായിരുന്നു. ഫ്രാൻസുകാരെ ഞാൻ തന്നെ കണ്ടിട്ടും അവരോടെതൃത്തിട്ടുമുണ്ട. അവർ അശ്വാഭ്യാസത്തിൽ നിപുണന്മാരാണ താനും. എന്നാൽ ൟ വിദ്വാനിതിൽ ആഭിചാരവുംകൂടി ഉണ്ടായിരുന്നു.

ചോടേജീനിയൊടൊത്തമൎന്നുവളരെ
ശ്ശൂരത്വമുള്ളാശ്വഗ-
ത്തോടെചേൎന്നുടൽപാതിസാമ്യമയമാ-
ണെന്നൊന്നുതോന്നുംവിധം
പാടെചിത്രമതശ്വവിദ്യപലതും
കാട്ടീമനോരാജ്യമായ്
കൂടെഞാൻകരുതുംവിടക്കുകളിലും
മേലേകടന്നാനവൻ 285

ലെ— ഒരു നോൎമ്മനായിരുന്നു?

രാജാ— അതെ ഒരു നോൎമ്മൻ.

---

നാർമണ്ടി= ഫ്രാൻസിൽ ഒരു പ്രദേശം.

ലൈ— എൻെറ പ്രാണനാണ സത്യം ലേമണ്ടാണ.

രാജാ— ആയാൾ തന്നെ.

ലെ— ഞാനായാളെ നല്ലവണ്ണമറിയും. ആയാൾ എല്ലാജാതിക്കാരുടെയും കണ്ണാലങ്കാര ആഭരണവും ശിരോരത്നവും ആണ.

രാജാ— ആയാൾ, തന്നെ സ്തുതിച്ചു. തൻെറ തടവിനുള്ള ശസ്ത്രനൈപുണ്യത്തെയും അഭ്യാസത്തെയും പററിയും പ്രത്യേകിച്ചും തൻെറ ഖഡ്ഗാഭ്യാസത്തെ കുറിച്ചും വളരെ കേമമായി സ്തുതിച്ചു തന്നോടെതിരിടുവാൻ ഒരുത്തനുണ്ടെങ്കിൽ ഒരു വിശേഷകാഴ്ച തന്നെയായിരിക്കുമെന്നു പറഞ്ഞു. അവരുടെ കൂട്ടത്തിലുള്ള ആയുധാഭ്യാസക്കാരോടു താൻ നേരിട്ടുന്നതായാൽ അവക്ക് കളിയാവട്ടെ കരുതലാവട്ടെ, കണ്ണാവട്ടെ ഉണ്ടാവില്ലെന്നു ആയാൾ സത്യം ചെയ്തു. ഹേ! ആയാളുടെ ഈ വിവരണം, തന്നോടുകൂടി കളിപ്പാനാവാൻ താൻ വേഗം മടങ്ങിയെത്താൻ മോഹിച്ചു പ്രാൎത്ഥിക്കുകയല്ലാതെ വേറെ ഒന്നും ചെയ്യാൻ വയ്യാത്ത വിധത്തിൽ അസൂയകൊണ്ടു ഹാംലെററിനെ വിഷപ്പെടുത്തി. ഇപ്പോളതുകൊണ്ട—

ലെ— എന്താ അതുകൊണ്ടു സ്വാമി?

രാജാ— ലെട്ടിസ്സ്!

താതനിൻപ്രിയമിയന്നവനോഅതോനി
ചിത്രത്തിലുള്ളൊരതിദുഃഖിതനെന്നപോലെ
ചിത്തംവിനാവ്യസനഭാവനയെപ്പുറത്തു
വൃത്തിക്കുകാട്ടുമൊരുനന്മുഖമാത്രമാണോ 286

ലെ— എന്തിനാ ഇവിടുന്നിതു ചോദിക്കുന്നത?

രാജാ— തൻെറ അച്ഛനെ താൻ സ്നേഹിച്ചിരുന്നില്ലെന്നു ഞാൻ വിചാരിച്ചിട്ടല്ല. എന്നാൽ

മമതക്കുകാലമൊരുമൂ-
ലം,മതിനനലനംസ്ഫുലിംഗവും
മാററവതുമരിയകാല
മതാം,മതിയായനേകതെളിവുണ്ടതിങ്കൽമേ 287

ഇഷ്ടമെന്നൊരുവിളക്കിലുണ്ടതുകെടുന്നാ-
തിന്നുതിരിയോമഷി.
കഷ്ടയോനിയത്,മിങ്ങുനന്മബഹുകാല-
മൊന്നിൽനിലനിന്നിടാ
പുഷ്ടിവാച്ചിലതുകൊണ്ടുതാനതുനശിച്ചു
പോകു,മിഹനമ്മളും
ഒട്ടിലോർത്തുടനേനടത്തണമതാഗ്ര-
ഹിച്ചസമയത്തുതാൻ 283
ഉൾക്കൊള്ളുംകാംക്ഷിതംമാറിടുമിഹകുറയും
താമസിക്കുംനമുക്കി
ന്നാക്കുംകയ്യുംഹാൽസംഭവവുമുലകിലി
ങ്ങെത്രയുണ്ടത്രമാത്രം
സൌഖ്യത്തിൽബുദ്ധിമുട്ടിച്ചിടുമലമതിദീ-
വാളിയെന്നായ്‌വുകൾന്നാ
ദീർഘശ്വാസംകണക്കെപ്പുരമിവനുപെടും
കൃത്യനിർബന്ധചിന്ത 289

എന്നാൽ വ്രണത്തിന്റെ മർമ്മസ്ഥലത്തെക്കു ഹാംലെററു മ
ടങ്ങി വരുന്നു. വാക്കിനേക്കാളധികം പ്രവൃത്തികൊണ്ടു താ
ൻ തന്റെ അച്ഛന്റെ മകനാണെന്നു കാണിപ്പാൻ എന്താ
ചെയ്യാൻ വിചാരിക്കുന്നത്?

ലെ— പള്ളിയിൽവെച്ചു അദ്ദേഹത്തിന്റെ കഴുത്തു മുറിപ്പാ
നാണ.

രാജാ— കുലക്കു രക്ഷ പ്രാപിപ്പാനുള്ള സ്ഥലം തീർച്ചയായിട്ടും
അതല്ല. പ്രതികാരത്തിന്നു യാതൊരു തടസ്ഥവുമുണ്ടാകരു
ത. എന്നാൽ സുശീലനായ ലെട്ടീസ്സ്! താൻ തന്റെ അ
റയിൽ അടച്ചിരിപ്പാനെങ്ങിനെ? ഹാംലെററു മടങ്ങി വന്നാ
ൽ, താൻ തിരിയെ വന്നു എന്നറിയണം. തന്നെ സ്തുതി
ക്കുന്നവരെ നാം പറഞ്ഞേല്പിച്ചു ആ ഫ്രാൻസുകാരൻ ത
ന്നെപ്പററി ചെയ്ത സ്തുതിക്കൊരു വാർണ്ണീസ്സ ഇടട്ടേ. ഒടുവി
ൽ നിങ്ങളെ രണ്ടാളെയുംകൂടി നിരത്തി വാതു പറയാം.
ആയാൾ മനസ്സിരുത്തുന്ന ആളല്ലാത്തതിനാലും ദയാലുവും
ചതികളില്ലാത്തവനും ആയതിനാലും വാളുകൾ പരിശോ

ധിച്ച നോക്കില്ല. അപ്പോൾ എളുപ്പത്തിൽ അല്ലെങ്കിൽ കു
റച്ച വിദ്യയെടുത്ത ഒറയില്ലാത്ത ഒരു വാൾ തനിക്കെടുക്കാം.
എന്നിട്ട ചതിയായി ഒരു കുത്തുകൊണ്ട അച്ഛനുപകരംവീട്ടാം

ലെ— ഞാനതു ചെയ്യും. അതിനായിട്ടു ഞാനെന്റെ വാ
ൾമെഴുക്കിടട്ടെ. ഒരു മുറിവൈദ്യനോട ഞാനൊരു തൈലം
വാങ്ങീട്ടുണ്ട. അതു വലിയ വിഷമാണ. അതിൽ മുക്കിയ
ഒരു കത്തികൊണ്ട വാറു, രക്തം പുറപ്പെടുവിച്ചാൽ കൂടി,
ചന്ദ്രന്റെ കീഴിലുള്ള ശക്തിയോടുകൂടിയ എല്ലാ സിദ്ധൌ
ഷധങ്ങളിൽനിന്നും ശേഖരിച്ചിട്ടുള്ള അപൂൎവ്വമായ പോൾ
ട്ടീസ്സിന്നുപോലും മരണത്തിൽനിന്നു വിടുതുവാൻ കഴിക
യില്ല. ഞാൻ അദ്ദേഹത്തിന്റെ തൊലി കുറച്ചു വാന്നാൽ
അതുകൊണ്ട മരണമുണ്ടാവത്തക്കവിധം ഈ വിഷത്തിൽ
എന്റെ വാൾ മുക്കും.

രാജാ— നമുക്കിതിനെപ്പറ്റി എനിയുമാലോചിക്കുക. നമ്മുടെ
ഉദ്ദേശത്തിന്ന അനുകൂലിക്കത്തക്കവിധം സൌകൎയ്യമുള്ള സ
മയവും വഴികളും നോക്കുക. ഇതിൽ പിഴച്ച നമ്മുടെ സാ
മൎത്ഥ്യക്കുറവു നിമിത്തം നമ്മുടെ ഉദ്ദേശ്യം വെളിപ്പെടുന്ന
താണെങ്കിൽ ഇതിന്നു പുറപ്പെടാതിരിക്കുന്നതാണ ഗുണം.
അതുകൊണ്ട ഈ കാൎയ്യം ശ്രമിക്കുമ്പോൾ ചിന്നിപ്പോയാ
ൽ സഹായിപ്പാനായി ഒരു കരുതൽ വേണം. നില്ക്കട്ടെ—
ഞാൻ നോക്കട്ടെ. തന്റെ വിരുതിന്മേൽ ഞാൻ വാതു വെ
ക്കട്ടെ— ഞാനൊന്നു കണ്ടിട്ടുണ്ട. നിങ്ങളുടെ കളിയിൽ ഉ
ഷ്ണംകൊണ്ട ദാഹിച്ച—അതിന്നു തന്റെ തിരിക്കലും വളു
ക്കലും കഴിയുന്നേടത്തോളം ശക്തിയോടുകൂടിയായിരിപ്പാ
ൻ മനസ്സിരുത്തണം. ആയാൾ വെള്ളം ചോദിക്കുമ്പോഴ
ക്ക ഞാൻ ഒരു പാനം കപ്പ തെയ്യാറാക്കിക്കളെയാം. ആയാ
ൾ ഒരു സമയം തന്റെ വിഷമയമായ വാളിന്റെ മുനയി
ൽനിന്നൊഴിഞ്ഞു പോയാലും അതൊന്നു മോന്തിയാൽ ന
മ്മുടെ ഉദ്ദേശ്യം അവിടെ സാധിക്കും. (രാജ്ഞിപ്രവേശിക്കു
ന്നു) എന്താ ഇപ്പോൾ സൌഭാഗ്യവതിയായ രാജ്ഞി?

* ചന്ദ്രൻ ഔഷധി നാഥനാണെല്ലൊ.

റാണി— ഒരാപത്തു മറെറാന്നിൻെറ മടമ്പിന്മേലാണ നടക്കുന്നത്; അത്ര വേഗം അവ പിന്നാലെ വരുന്നു. ലെർട്ടീസ്സേ! തൻെറ സോദരി മുങ്ങി ചത്തു.

ലെ— മുങ്ങി ചാവുകയോ അയ്യോ എവിടെ?

റാണി— സ്വച്ഛസ്ഫടികകാന്തിയുള്ളപുഴയിൽചാ-
ഞ്ഞിട്ടുള്ളവെള്ളയായ്
നൽച്ചെല്ലുള്ളിലകാട്ടിയാട്ടിയരളി-
ത്തയ്യൊന്നുനിൽപുണ്ടുകേൾ
സ്വച്ഛന്ദംപലകാട്ടുവള്ളിതളിർപൂ-
വിത്യാദിയാൽകമ്പമാം
കാഴ്ചക്കൊത്തൊരുമാലചാർത്തിയവിട
ക്കത്തന്വിചെന്നെത്തിനാൾ 290
ലാക്കിൽചാഞ്ഞൊരുകൊമ്പിൻതലയിലവൾതല
ക്കിട്ടോരാമാലകെട്ടി
ത്തൂക്കാൻപൊത്തിപ്പിടിച്ചങ്ങിനെകയറമിട
ക്കീർഷ്യയാൽകൊച്ചുശാഖ
വെക്കംപൊട്ടിച്ചെരിഞ്ഞൂവ്യസനമൊടുകര-
ഞ്ഞീടുമാററിങ്കലപ്പോൾ
ചിക്കന്നാമാലയോടൊത്തവളതികഠിനം
ഹന്തതാഴത്തുവീണു 291
അന്നേരത്തവൾതന്നുടുപ്പുപുഴലെ
ച്ചുററിപ്പരന്നിട്ടുടൻ
താൻനേരേജലമാനുഷിനിലയിലാ
യത്തന്വിയെത്താങ്ങിതെ
ഹന്താപത്തറിയായ്കയോപരിചയം
വെള്ളത്തിലുണ്ടാകയോ
യെന്തോപാവമിടക്കിടക്കത്തുമിത്തും
പാടീടിനാളപ്പൊഴും 292
എന്നാലതേറെനിലനിന്നതുമില്ലവെള്ളം
നന്നായ്ക്കുടിച്ചുകനമാർന്നൊരുടുപ്പുതന്നെ
അന്നാശ്ശുസാധുവിനെനല്ലൊരുപാട്ടിൽനിന്നി
ട്ടൊന്നാഞ്ഞലിച്ചിതുകലങ്ങിയചാക്കിലെക്കും 293

ലെ— കഷ്ടം അപ്പോൾ അവൾ മുങ്ങിച്ചത്തു അല്ലെ?

രാജ്ഞി— മുങ്ങിച്ചത്തു. മുങ്ങിച്ചത്തു.

ലെ— തിണ്ണംനിയ്യധികംകുടിച്ചിതുജലം
ഹേ!പാവമോഫീലിയേ!
കണ്ണീരിങ്ങതിനാൽനിണക്കധികമായ്
നൾകുന്നതില്ലിന്നുഞാൻ
എന്നാൽനമ്മുടെയാസ്വഭാവമിതഹോ,
നാണംവിരോധംപരം
ചൊന്നാലുംപ്രകൃതിക്കതന്റെനിയമം
മാററാൻമനസ്സാസ്സുരാ 294

ഒരം കണ്ണീരു പോയാൽ സ്ത്രീത്വവും പോയി. ഞാൻ പോട്ടെ, സ്വാമി!

ഉടനീക്കണ്ണീർമഴയിതു
കെട്ടുത്തുവാൻവന്നുകൂടിയില്ലെങ്കിൽ
സ്ഫുടമങ്ങിനിക്കകത്തും
കട്ടകനൽമയമാംപ്രസംഗമുണ്ടിവിടെ 295

(പോയി)

രാജാ— ഗർട്രൂഡെ! നമുക്കു പോവുക. ഇയ്യാളുടെ കോപം ശമിപ്പിക്കുവാൻ ഞാനെത്ര ബുദ്ധിമുട്ടി. ഇത അതിനെ രണ്ടാമതും പുറപ്പെടുവിക്കുമെന്നു ഞാൻ പേടിക്കുന്നു. അതുകൊണ്ടു നമുക്കു കൂടെപ്പോവുക. (എല്ലാവരും പോയി).

## അങ്കം—5 രംഗം—1.

ശ്മശാനം

(കയ്ക്കോട്ടോടുകൂടി രണ്ടു വിഡ്ഢികൾ പ്രവേശിക്കുന്നു).

ഒന്നാ— സ്വേച്ഛപ്രകാരം തന്റെ സ്വന്തം മോക്ഷപ്രാപ്തിക്കു നോക്കുന്ന അവൾക്കു ക്രിസ്തുമതപ്രകാരമുള്ള സംസ്കാരം പാടുണ്ടോ?

രണ്ടാ— അവൾക്കു പാടുണ്ടു, ഞാൻ പറയുന്നു. അതുകൊണ്ടു ഉടനെ അവളുടെ ശവക്കുഴിയുണ്ടാക്കുക. ക്രൌണർ അവളു

ക്രൌണർ= കൊറോണർ എന്ന ഒരു ഉദ്യോഗസ്ഥൻ.

ടെ കാൎയ്യത്തിൽ ക്രിസ്തുമതപ്രകാരമുള്ള സംസ്കാരമാവാമെന്നു തീൎച്ചപ്പെടുത്തിയിരിക്കുന്നു.

ഒന്നാ— സ്വയം രക്ഷക്കുവേണ്ടി അവൾ മുങ്ങി ചത്തല്ലാതെ അതെങ്ങിനെയാ പാടുള്ളത?

രണ്ടാ— എന്താ? അതങ്ങിനെയാണെന്നു കണ്ടിരിക്കുന്നു.

ഒന്നാ— അത ആത്മദ്രോഹത്തിന്നായിരിക്കണം, അല്ലാതെവെരില്ല. ഇങ്ങിനെയാണ. ഞാൻ അറിഞ്ഞുംകൊണ്ടു മുങ്ങിച്ചത്താൽ അതൊരു ക്രിയയായി. ഒരു ക്രിയക്കു മൂന്നംശമുണ്ടു. അതു ചെയ്യുക, പ്രവൃത്തിക്കുക, കാട്ടുക. അതുകൊണ്ടൾ അറിഞ്ഞുംകൊണ്ടു മുങ്ങിച്ചത്തു.

രണ്ടാ— അങ്ങിനെയല്ല. എടൊ! ശവക്കുഴി കുത്തുന്ന മൂപ്പരേ കേട്ടോളൂ.

ഒന്നാ— വരട്ടെ ഇവിടെ ഇതാ വെള്ളം, നല്ലത. ഇവിടെ ഇതാ ആൾ നില്ക്കുന്നു. ശരി. ആ ആൾ ആ വെള്ളത്തിൽ പോയി മുങ്ങിച്ചത്താൽ മനഃപൂൎവ്വമായാലും അല്ലെങ്കിലും അവൻ പോവും. അതു മനസ്സിലാകും. എന്നാൽ ആ വെള്ളം അവന്റെ അടുക്കലേക്കു വന്നു അവനെ മുക്കുന്നതായാൽ അവൻ തന്നെത്താൻ മുങ്ങി ചാവുകയാവില്ല. അപ്പോൾ തന്റെ മരണത്തിൽ അവൻ കുററക്കാരനല്ലാത്തതുകൊണ്ട അവന്റെ സ്വന്തം ജിവനെ ക്ഷയിപ്പിക്കുന്നില്ല.

രണ്ടാ— ഇതു നിയമമാണൊ?

ഒന്നാ— ഹൊ മേരിയമ്മയാണ സത്യം. അതങ്ങിനെയാണ. ക്രൌണരുടെ വിസ്താരനിയമമാണ.

രണ്ടാ— ഇതിന്റെ സൂക്ഷ്മം അറിയണൊ? ഇവളൊരു കുലീനയല്ലെങ്കിൽ കിസ്തുമതസമ്പ്രദായത്തിലുള്ള ഒരു സംസ്കാരം ഇവൾക്കുണ്ടാവില്ല.

ഒന്നാ— അതു താൻ സത്യമാണ പറയുന്നത. വലിയ ആളുകൾക്ക അവരുടെ സഹജീവികളായ മററുള്ളവരെപ്പോലെ അല്ലാതെ, മുങ്ങിച്ചാവാനും തൂങ്ങിമരിപ്പാനും, ഠരം ലോകത്തിൽ സ്വാതന്ത്ര്യമുണ്ടാകുന്നതാണ അധികം കഷ്ടം. വരു! എന്റെ കയ്ക്കോട്ടെടുക്കട്ടെ. തോട്ടക്കാരും, കുഴിക്കുന്നവരും

കല്ലറയുണ്ടാക്കുന്നവരും അല്ലാതെ പണ്ടത്തെ യോഗ്യരില്ല. അവർ ആദാമിൻെറ പ്രവൃത്തിയെ നടത്തി വരികയാണു.

രണ്ടാ— അദ്ദേഹം യോഗ്യനായിരുന്നുവോ?

ഒന്നാ— ഒന്നാമതായുധങ്ങൾ ധരിച്ചതദ്ദേഹമാണു.

രണ്ടാ— അദ്ദേഹത്തിന്നൊന്നുമുണ്ടായിരുന്നില്ലല്ലൊ.

ഒന്നാ— എന്താ താനന്യമതക്കാരനൊ? താനെങ്ങിനെയാണു വേദം മനസ്സിലാക്കുന്നത? വേദത്തിലില്ലെ ആദാം കുഴിച്ചു എന്നു. ആയുധമില്ലാതെ എങ്ങിനെ കുഴിക്കും? ഞാൻ തന്നോട്ട വേറെ ഒന്നു ചോദിക്കട്ടേ. അതിന്നു ശരിയായ സമാധാനം പറയുന്നില്ലെങ്കിൽ താനൊരു...യാണെന്നു സമ്മതിക്കു.

രണ്ടാ— പോടൊ.

ഒന്നാ— കൽപ്പണിക്കാരൻ,കപ്പൽ പണിക്കാരൻ, ആശാരി ഇവരേക്കാളധികം ഉറപ്പോടുകൂടി പണിചെയ്യുന്നവനാരാണു?

രണ്ടാ— തൂക്കുമരമുണ്ടാക്കുന്നവൻ എന്തുകൊണ്ടെന്നാൽ അത ഒരായിരം കുടിയാന്മാർ മരിച്ചിട്ടും ഇരിക്കുന്നു.

ഒന്നാ— സത്യമായിട്ടും ആ ഫലിതം എനിക്കു നല്ലവണ്ണം ബോധിച്ചു. തൂക്കുമരം നല്ല യോജിപ്പുണ്ട. എന്നാലെങ്ങിനെയാണതെന്നൊ? ദോഷം ചെയ്യുന്നവൎക്കു നല്ലവണ്ണം പററും. പള്ളിയേക്കാളധികം ഉറപ്പോടുകൂടിയാണു തൂക്കുമരമുണ്ടാക്കുന്നതെന്നു പറയുമ്പോൾ താൻ പാപം ചെയ്യുന്നു. അതുകൊണ്ട തൂക്കുമരം തനിക്കു നല്ല യോജിപ്പുണ്ട. ഒന്നുംകൂടി ശ്രമിച്ചൊട്ടെ.

രണ്ടാ— ആരാ കൽപ്പണിക്കാരൻ, കപ്പൽ പണിക്കാരൻ, ആശാരി ഇവരേക്കാളുറപ്പോടുകൂടി പണി ചെയ്യുന്നത?

ഒന്നാ— ആ! അതെന്നോട്ട പറഞ്ഞു തൻെറ ഭാരം തീൎക്കു.

രണ്ടാ— ഇപ്പോൾ ഞാൻ മേരിയമ്മയാണ സത്യം. പറയാം.

ഒന്നാ— എന്നാൽ കാണട്ടെ.

രണ്ടാ— എനിക്കു പറവാൻ വയ്യാ. (ഹാംലെററും ഹൊറെഷ്യോവും കുറച്ചു ദൂരത്തു പ്രവേശിക്കുന്നു).

ഒന്നാ— അതിന്നു വേണ്ടി തൻെറ തലച്ചോറിനെ അധികം

ആദാം=ആദിമാനുഷൻ.

അടിക്കേണ്ടാ. തന്നെപ്പോലെയുള്ള കഴുത അടികൊണ്ടു വേഗം നടക്കില്ല. ഇനി ഒരുക്കൽ ഈ ചോദ്യം നിന്നോടു ചോദിച്ചാൽ ശവക്കുഴി കുത്തുന്നവൻ എന്നു പറയു. അവനുണ്ടാക്കുന്ന വീടുകൾ കല്പാന്തംവരെ നില്ക്കുന്നു. താൻ യോഹാനെന്റെ അടുക്കൽപോയി ഒരു ഗ്ലാസ്സുമദ്യംകൊണ്ടു വരൂ.

(രണ്ടാം. പോയി).

ഒന്നാം— (പാടിക്കിളക്കുന്നു).

ഞാൻബാല്യത്തിൽ സ്നേഹിച്ചപ്പോൾ
സ്നേഹിച്ചപ്പോൾ,സന്തതമായി
ഓത്തുംകൊണ്ടീ,സ്നേഹത്തെ ഞാൻ
കാത്തുംകൊണ്ടേ വാണൊമുന്നം
അനുകരാർ,ചെയ്യിടുവാൻ ഹാസമയംഹാഎനിക്കു
നന്നേതരംതാനിതിന്നോഹാസമമില്ലെന്നോർത്തേൻ

ഹാം— ശവക്കുഴി കുത്തുമ്പോൾ പാടുന്ന ഇവനിവന്റെ പണിയുടെ സ്വഭാവജ്ഞാനം ലേശമില്ലെന്നുണ്ടോ?

ഹൊ— ശീലം അതിനെ അവന്നു ഒരു സ്വഭാവസ്ഥവാക്കി തീത്തിരിക്കുന്നു.

ഹാം— അതങ്ങിനെ തന്നെയാണ. പ്രവൃത്തി കുറച്ചെടുക്കുന്ന കയ്യിനാണ വളരെ സൂക്ഷ്മമായ സ്പർശജ്ഞാനത്തിന്റെ ശക്തിയുള്ളതു.

ഒന്നാം— (പാടുന്നു).

എന്നാൽപ്രായംകാണാതെവ,
ന്നിന്നായെന്നെതന്റേതാക്കി
ഞാനമ്മട്ടായില്ലെന്നാക്കി,
ട്ടീനാട്ടിന്നാക്കേറ്റികപ്പൽ

(ഒരു തലയോടെടുത്തിടുന്നു).

ഹാം—ആത്തലയോടിന്നു ഒരിക്കൽ ഒരു നാവുണ്ടായിരുന്നു. അതിന്നു പാടുവാനും കഴിഞ്ഞിരുന്നു. ഒന്നാമതായി നരഹത്തിചെയ്ത കേയിനിന്റെ തലയോടുപോലെ ആ കള്ളൻ എങ്ങിനെ നിലത്തു കിടന്നുരുളുന്നു! ഒരുകഴുത ഇപ്പോൾ ഏ

കെയിൻ=ആദാമിന്റെ പുത്രൻ.

ടുകുന്ന തലയോടൊരു ദുരാലോചനക്കാരൻെറതായിരിക്കാം. ദൈവത്തെ വഞ്ചിപ്പാൻ വിചാരിച്ചവൻെറതായിക്കൂടേ?

ഹൊ— ആവാം തിരുമനസ്സേ.

ഹാം— അല്ലെങ്കിൽ, സുപ്രഭാതം സ്വാമി! ഇവിടെക്കു സൌഖ്യംതന്നെയല്ലെ തിരുമനസ്സേ? എന്നും മററും പറയുന്ന ഒരു രാജസേവൻെറതാവാം ഇത. ഇത, ഇന്ന പ്രഭുവിൻെറ കുതിരയെ ഇരപ്പാൻ വിചാരിച്ചു അതിനെപ്പററി സ്തുതിച്ചു ഇന്ന പ്രഭുവായിരിക്കാം. അങ്ങിനെയായിക്കൂടേ?

ഹൊ— ആവാം.

ഹാം— ആ! അങ്ങിനെയാണ. ഇപ്പോൾ പുഴക്കളുടെ സ്വത്തും. മാംസലേശം ഇല്ലാതെ ശവക്കുഴി കുത്തുന്നവൻെറ കയ്ക്കോട്ടുകൊണ്ട അങ്ങോട്ടുമിങ്ങോട്ടുമുരുട്ടുന്ന ഒരു തല. ഇവിടെ ഇതാ വിശേഷമായ ഉരുൾച്ച. നമുക്കതു കാണ്മാൻ സാമൎത്ഥ്യമുണ്ടായി. ഇതുകൊണ്ടു ലോഗററ കളിക്കുവാൻ, ഇതുണ്ടാക്കുവാനൊന്നും ചിലവായിട്ടില്ലെ? എൻെറതിന്ന ഇതു വിചാരിക്കുമ്പോൾ വേദനയാകുന്നു.

ഒന്നാ— (പാടുന്നു).

ഒരുമഴുവുംകയ്ക്കോട്ടും,കയ്ക്കോട്ടുംമേൽപുതപ്പും,
കരുതണമീ,യതിഥിവര—ക്കൊക്കുംമെ,ണ്ണുഴികുത്താൻ
(വേറെ ഒരു ഓട എടുത്തിടുന്നു).

ഹാം— ഇതാ വേറെ ഒന്ന. അത എന്തുകൊണ്ടൊരു വക്കീലിൻെറതായിക്കൂടാ. ആയാളുടെ ഓരോ കാൎയ്യങ്ങളുടെ സൂക്ഷ്മവ്യത്യാസങ്ങളും, കേസ്സുകളും, കുടിയായ്മയും, സാമൎത്ഥ്യവും ഒക്കെ ഇപ്പോളെവിടെയായിരിക്കും? എന്തിനാണ ഒരു ചീത്ത കയ്ക്കോട്ടുകൊണ്ട ഒരം തലയങ്ങോട്ടുമിങ്ങോട്ടുമിട്ടുരുട്ടുവാൻ ഒരം കള്ളനെ സമ്മതിക്കുന്നത? അടികലശലിന്ന അന്ന്യായം കൊടുക്കുമെന്ന എന്തുകൊണ്ടിവനോടു പറയുന്നില്ല. ഹ്! ഒരം വിദ്വാൻ ഇയ്യാളുടെ കാലത്ത, ആക്ടുകൾ, കരാറുകൾ, പിഴകൾ, മടങ്ങി കൊടുക്കൽ, മുതലായ നിയമങ്ങളാൽ വളരെ നിലം സമ്പാദിച്ചു ആളായിരിക്കാം. അ

ലോഗററ എന്നതു യൂറോപ്യരുടെ പഴയ ഒരു കളിയാണ.

വന്റെ വിശേഷമായ തലയിൽനിറച്ചു നല്ല മണ്ണാവാറായത അവന്റെ പിഴയുടെ പിഴയും മടങ്ങിക്കൊടുക്കലിന്റെ പ്രതിഫലവുമാണോ? കരാറെഴുതീട്ടുള്ള ആധാരമല്ലാതെ, അവൻ വാങ്ങീട്ടുള്ളതിന്നു വിററവരൊന്നും കൊടുത്തിട്ടില്ലേ? ആവന്റെ നിലത്തിന്റെ തീറാധാരവുംകൂടി ഈ പെട്ടിയിൽ കൊള്ളില്ല. ഉടമസ്ഥനിതിലധികമൊന്നും ഇല്ല കഷ്ടം.

ഹൊ— ഒരു അണുപോലും അധികമില്ല. തിരുമനസ്സേ!

ഹാം— എഴുതുവാനുള്ള തോല ആടിന്റേതു കൊണ്ടുണ്ടാക്കിയതല്ലേ?

ഹൊ— അതെ പശ്ശുക്കുട്ടിയുടേതുകൊണ്ടുമുണ്ട.

ഹാം— അതിൽ തീരെഴുതി വാങ്ങുന്നവർ ആടും പശ്ശുക്കുട്ടിയും തന്നെയാണ. ഞാനിയാളോട സംസാരിക്കട്ടെ. ഇതാരുടെ ശവക്കുഴിയാണെടോ?

ഒന്നാ— എന്റെ. (പാടുന്നു).

“അതിഥിവരക്കൊക്കുമെങ്കുഴികുത്താൻ”

ഹാം— താനതിൽ കിടക്കുന്നതുകൊണ്ട അതു തീൎച്ചയായിട്ടും തന്റേതെന്നു ഞാൻ വിചാരിക്കുന്നു.

ഒന്നാ— നിങ്ങളിതിന്നു പുറത്തു കിടക്കുന്നതുകൊണ്ട ഇതു നിങ്ങളുടെയല്ല. എന്നാൽ ഞാനിതിൽ കിടക്കാതെ തന്നെ എന്റെയാണിത.

ഹാം— താനതിലായിട്ടു തന്റേതാണെന്നു പറയുവാൻ, താൻ അതിൽ കിടക്കുന്നു. അതു മരിച്ചിട്ടുള്ള ആൾക്കാണ ജീവനോടുകൂടിയുള്ളാൾക്കല്ല. അപ്പോൾ താൻ കളവു പറയുന്നു.

ഒന്നാ— അതു ശുദ്ധം നൊണയാണ. അത എന്റെ അടുക്കൽ നിന്നു നിങ്ങളുടെ അടുക്കലെക്കു വരികയും ചെയ്യും.

ഹാം— ഏതു മനുഷ്യന്നുവേണ്ടിയാണ, താനിക്കിളക്കുന്നത?

ഒന്നാ— ഒരു മനുഷ്യനുമല്ല.

ഹാം— എന്നാൽ ഏതു പെണ്ണിനാണ?

ഒന്നാ— അതു ആൎക്കുമല്ല.

ഹാം— ഇതിലാരെയാണ കുഴിച്ചിടേണ്ടത?

ഒന്നാ— പെണ്ണായിരുന്ന ഒരുവളെ; അവളുടെ ആത്മാവു സൌഖ്യമായിരിക്കട്ടെ. അവൾ മരിച്ചു.

ഹാം— ഒരു കള്ളനെത്ര കൃത്യമുണ്ട്! നാം കരുതിയായിട്ടു സംസാരിക്കണം. അല്ലെങ്കിൽ ചക്രോക്തികൊണ്ടു നമ്മെ പററിക്കും, ദൈവമാണ സത്യം ഹൊരേഷ്യോ, ഈ മൂന്നുകൊല്ലമായിട്ടു ഞാനിതു മനസ്സിരുത്തിട്ടുണ്ടു. കൃഷിക്കാരന്റെ ചേറകപ്പുണ്ണിനെ രാജസേവകൻ പേടിപ്പാൻ തക്കവണ്ണം അവന്റെ പെരുവിരൽ മറേറയാളുടെ മടമ്പിന്റെ അത്ര അടുത്തു വരുന്ന വിധത്തിൽ കാലം ഉണർന്നിരിക്കുന്നു. എത്ര കാലമായി താൻ ശവക്കുഴി കുത്തുന്നവനായിട്ടു?

ഒന്നാ— കൊല്ലത്തിലുള്ള എല്ലാ ദിവസങ്ങളിലുംവെച്ചു നമ്മുടെ തിരുപ്പെട്ട ഹാംലെററു രാജാവു ഫോർട്ടിൻബ്രാസ്സിനെ ജയിച്ച ആ ദിവസം മുതൽക്കാണ്.

ഹാം— അതു കഴിഞ്ഞിട്ടിപ്പോൾ എത്ര കാലമായി?

ഒന്നാ— നിങ്ങൾക്കതു പറവാൻ കഴികയില്ലേ? ഏതു മുട്ടാളനും അതു കഴിയുമല്ലോ. അതു ഹാംലെററു കൊച്ചുകുമാരൻ ജനിച്ച അതേദിവസമാണ്. ഭ്രാന്തനായിട്ടു വിലാത്തിക്കു പറഞ്ഞയച്ച ആ അവിടുന്നു.

ഹാം— എന്തിനാ അദ്ദേഹത്തെ വിലാത്തിക്കയച്ചതു?

ഒന്നാ— എന്തിനാണെന്നോ? ഭ്രാന്തായിട്ടു. അവിടെ അവിടുത്തെ ബുദ്ധി നേരെ ആവും. ഇല്ലെങ്കിലും അവിടെ അത്ര വിരോധമില്ല.

ഹാം— എന്തുകൊണ്ടു?

ഒന്നാ— അവിടെക്കതു അവിടെ കാണില്ല. അവിടെ, ആളുകൾക്കൊക്കെ അവിടുത്തെപ്പോലെ ഭ്രാന്താണ്.

ഹാം— എങ്ങിനെ ആണു അദ്ദേഹം ഭ്രാന്തനായതു?

ഒന്നാ— വളരെ അത്ഭുതമായിട്ടാണെന്നാണ ആളുകൾ പറയുന്നതു.

ഹാം— എങ്ങിനെ അത്ഭുതമായിട്ടു?

ഒന്നാ— അവിടുത്തെ ബുദ്ധി കളഞ്ഞിട്ടുംകൂടി.

ഹാം— എന്താണടിസ്ഥാനം?

ഒന്നാ— ഈ ഡെന്മാർക്കു. ഞാൻ കുട്ടിയായിട്ടും മുതിർന്നിട്ടും ശവ

കഴി കുത്തുന്നവനായിട്ടിവിടെ മുപ്പതു കൊല്ലമായി.

ഹാം— ചീയുന്നതിന്നു മുമ്പായി ഒരു മനുഷ്യൻ എത്രകാലം മണ്ണിൽ കിടക്കും?

ഒന്നാ— സത്യമായിട്ടും, കുഴിച്ചിടുക കഷ്ടിച്ചു കഴിയും എന്ന നിലയിൽ ഇപ്പോഴുള്ള വസൂരി പിടിച്ചു ചത്ത അനവധി ശവങ്ങളെപ്പോലെ മരിക്കുന്നതിന്നു മുമ്പു തന്നെ ചീഞ്ഞിട്ടില്ലെങ്കിൽ, അവനെട്ടൊമ്പതുകൊല്ലം നില്ക്കും. തോൽ ഊറെക്കിടുന്ന ഒരുവൻ ഒമ്പതുകൊല്ലം നില്ക്കും.

ഹാം— മറ്റുള്ളവരേക്കാൾ ആയാൾക്കെന്താ അധികം?

ഒന്നാ— എന്താണെന്നോ? അവന്റെ വ്യാപാരംകൊണ്ടു അവന്റെ തോൽ നല്ലവണ്ണം ഊറക്കിടുന്നു. അപ്പോൾ അവൻ വളരെ കാലത്തേക്കു വെള്ളം പുറത്താക്കുന്നു. നിങ്ങളുടെ നീരാണ നിങ്ങളുടെ ശരീരത്തിന്റെ മുഖ്യമായ ശത്രു. ഇതാ ഒരു തലയോടു. ഇത മണ്ണിൽ ഇരുപത്തിമൂന്നു കൊല്ലമായി കിടക്കുന്നു.

ഹാം— ആരുടെയായിരുന്നു അത?

ഒന്നാ— അതൊരു മാസിപുത്രനായ ഭ്രാന്തന്റേതായിരുന്നു. അതാരുടേതാണെന്നാണ നിങ്ങൾ വിചാരിക്കുന്നത?

ഹാം— ഇല്ല. എനിക്കു നിശ്ചയമില്ല.

ഒന്നാ— ഒരു ഭ്രാന്തകള്ളനെപ്പോലെ അവൻ നശിക്കട്ടെ. എന്റെ തലക്കു ഒരിക്കൽ ഒരു ഗ്ലാസ്സു റീനിഷമദ്യം ഒഴിക്കുകയുണ്ടായി. ഇമ്മണ്ട, രാജാവിന്റെ വിദൂഷകനായിരുന്ന "യോറിക്കിന്റെ" മണ്ടയാണ.

ഹാം— ഇതോ?

ഒന്നാ— ഇതു തന്നെ.

ഹാം— ഞാൻ നോക്കട്ടെ (കപാലമെടുക്കുന്നു) കഷ്ടം! സാധുവായ യോറിക്ക! ഞാൻ ഇയ്യാളെ അറിഞ്ഞിരുന്നു ഹൊറേഷ്യോ. നല്ല ഫലിതക്കാരനും വിശേഷമായ മനോധർമ്മമുള്ളവനുമായിരുന്നു. ആയാൾ എന്നെ ഒരായിരം പ്രാവശ്യം പുറത്തേറ്റീട്ടുണ്ട. ഇപ്പോൾ എന്റെ മനസ്സിൽ എത്ര വെറുപ്പായി തോന്നുന്നു. അതു വിചാരിക്കുമ്പോൾ എനിക്കു മനംമറിയുന്നു. ഞാൻ ചുംബിച്ചിരുന്ന ആ ചുണ്ടുകൾ ഇവി

ടെയായിരുന്നു. എത്ര പ്രാവശ്യമെന്നിനിക്കു നിശ്ചയമി
ല്ല. തന്റെ പരിഹാസമൊക്കെയെവിടെയാണിപ്പോൾ? ത
ന്റെ കളികളും സംഗീതവും മേശ മുഴുവൻ ചിരികൊണ്ടു
മുഴക്കിക്കുവാൻ തക്ക ഹാസ്യചാതുൎയ്യവും എവിടെ? ഇപ്പോൾ
തന്റെ ചിരിയെ പരിഹസിപ്പാനാരും ഇല്ല. തീരെ അധോ
ദൃഷ്ടിയായിരിക്കുന്നുവെല്ലൊ എന്റെ പ്രിയയുടെ മുറിയിൽ
പ്പോയി, ഒരിഞ്ചു കനത്തിൽ മുഖത്തു ചായം തേച്ചാലും
ഈ ആകൃതിയിൽ അവളാവുമെന്നു പറയു. അതു തുച്ഛമാ
ണെന്നവളെ ധരിപ്പിക്കു. ഹൊറേഷ്യോ! ഇത ഒന്നു പറയു.

ഹൊ— എന്താതു തിരുമനസ്സേ?

ഹാം— ഈ മാതിരിയായിരുന്നു അലക്സന്റർ കുഴിച്ചിട്ടതിന്നു ശേഷമെന്നു വിചാരിക്കുന്നുണ്ടോ?

ഹൊ— അങ്ങിനെ തന്നെയാണു.

ഹാം— ഇത്ര നാററവും അപ്പാ! (കപാലം താഴത്തിടുന്നു).

ഹൊ— അങ്ങിനെ തന്നെയാണ തിരുമനസ്സേ.

ഹാം— നാം എന്തെല്ലാം ചീത്തവിധമായ ഉപയോഗത്തിന്നു മണ്ണായിട്ടു മടങ്ങിപ്പോകുന്നു! ഹൊറേഷ്യോ അലക്സാന്ററിന്റെ മണ്ണ ഒരു വീപ്പക്കുററിയുടെ ഓട്ട അടച്ചു കാണുന്നാതുവരെയുള്ള അതിന്റെ ഗതിയെ ക്രമമായി എന്തുകൊണ്ടു നമ്മുടെ ആലോചനക്കു കണ്ടു പിടിച്ചു കൂടാ?

ഹൊ— അങ്ങിനെ ആലോചിക്കുന്നത ഒരു നിഷ്ഫലമായ ആലോചനയാണ.

ഹാം— അല്ല ലേശംപോലുമല്ല. എന്നാൽ ഇങ്ങിനെ അതിശയോക്തി കൂടാതെ അദ്ദേഹത്തിന്റെ ഗതി നോക്കി പോവാം. അലക്സാന്റർ മരിച്ചു. അലക്സാന്ററെ കുഴിച്ചിട്ടു. അലക്സാന്റർ പൊടിയായി. പൊടി മണ്ണാണ. മണ്ണു കൊണ്ടാണ നാം കളിമണ്ണുണ്ടാക്കുന്നത. അദ്ദേഹം മാറി തീൎന്ന ആ കളിമണ്ണുകൊണ്ടു, എന്തുകൊണ്ടു മദ്യം നിറച്ചതായ വീപ്പക്കുഴൽ അടച്ചു കൂടാ?

---

മേശ=ശാപ്പാടിന്നു ഒരുക്കിവെച്ചിട്ടുള്ള മേശ.

കഷ്ടംചത്തിഹമണ്ണടിച്ചൊരുമഹാ-
രാജ്യാധിപൻസീസരോ-
ത്തിട്ടുംകാററുകടന്നിടുംപഴുതടക്കാ-
നൊക്കുമെന്നാംവരാം
പെട്ടെന്നീയുലകൊക്കയിട്ടുശതകം
ചൊല്ലിച്ചുരണ്ണംചുമ-
ക്കോട്ടക്കൽക്കുള്ളർകാററടിക്കൊരടവാ-
വാമാത്രമായ്നിൽക്കയോ? 296

എന്നാൽ മിണ്ടല്ലേ! മിണ്ടല്ലേ! മാറിപ്പോവുക. രാജാവിതാ വരുന്നു.

(പുരോഹിതന്മാർ മുതലായവർ മുമ്പിലും പിന്നാലെ ഒഫീലയയുടെ ശവവും, അതിന്റെ പിമ്പെ ലെർട്ടിസ്സും, അനുതാപികളും ഒടുവിൽ രാജാ, റാണി, പരിചാരങ്ങൾ മുതലായവരും) ക്രമത്തിൽ പ്രവേശിക്കുന്നു.

റാണി, രാജസേവന്മാർ— അവരാരുടെ പിന്നാലെയാണ വരുന്നത? ഇങ്ങിനത്തെ പരിപൂർത്തിയാവാത്ത കർമ്മങ്ങളോടുകൂടിയും അവരാൽ പിന്തുടരപ്പെട്ട ശവം, സാഹസികമായ കൈകൊണ്ടു സ്വന്തം ജീവനെ നശിപ്പിച്ചതാണെന്ന ഇതു സൂചിപ്പിക്കുന്നു. അത ഏതോ വലിയ നിലയിൽ ഒന്നായിരുന്നു. നമുക്കിവിടെ കുറച്ചു നേരം ഒളിച്ചിരുന്ന, സൂക്ഷിച്ചു നോക്കുക. (ഒളിച്ചിരിക്കുന്നു).

ലെ— ഏനി എന്തു ക്രിയകളാണുള്ളത?

ഹാം— അതു ലെർട്ടിസ്സാണ. വളരെ യോഗ്യനായ ഒരു യുവാവാണ. നോക്കൂ.

ലെ— ഏനി എന്തു ക്രിയകളാണ?

ഒന്നാം പുരോഹിതൻ— ഞങ്ങൾക്കധികാരമുള്ളേടത്തോളം അവളുടെ ശേഷക്രിയ വിസ്തരിച്ചിട്ടുണ്ട. അവളുടെ മരണം സംശയിക്കത്തക്ക കാരണത്താൽ ആയിരുന്നു.

ഏററംവമ്പൊടിവൾക്കുരാജവിധിയായ്-
സാധാരണപ്രക്രമം

മാററിലെങ്കിലൊടുക്കമുള്ളപടഹം
കൊട്ടീടുമന്നാൾവരേ
പാക്കേണംപരിശുദ്ധിയററകുഴിയിൽ
സൽപ്രാത്ഥനാദികളിലായ്
തീക്കല്ലുംചരലുംകലക്കഷണവും
മേലിട്ടുമൂടേണ്ടതാം 297
എന്നാലിവൾക്കുമറപോലെതടക്കനല്ല
കന്യാജനത്തിനണിയേണ്ടൊരുമാലചാത്തൽ
ചിന്നുന്നപുഷ്പനിരകൊണ്ടുടൽമൂടൽവേളി
യെന്നുള്ളവക്കനുവദിച്ചുവിധിച്ചുതാനും 298

ലെ— എനി ഒന്നും ചെയ്യാൻ പാടില്ലേ?

ഒന്നാംപു— ഒന്നും പാടില്ല.

സാധാരണമൃതജീവനു
ചൊല്ലീടുംസ്തോത്രമിവളിലുംചെയ്താൽ
സംസ്കാരനടവടിക്കൊരു
ധിക്കാരംനമ്മാൽചെയ്യപ്പെന്നുവരും 299

ലെ— അവളെ നിലത്തു വെക്ക. അവളുടെ മനോഹരമായും നിമ്മലമായും ഉള്ള മാംസത്തിൽനിന്നു എന്റെ സഹായി പൊങ്ങട്ടേ. ഹേ മയ്യാദകെട്ട പുരോഹിതാ, എന്റെ സോദരി, നീ നരകത്തിൽ കിടന്നു നിലവിളിക്കുമ്പോൾ ആശ്വസിപ്പിപ്പാനൊരു ദേവതയായിരിക്കും.

ഹാം— എന്ത! സൌഭാഗ്യവതിയായ ഒഫീലിയയോ?

രാണി— നല്ലവൾക്കു നല്ലവളായുള്ളവളെ! നല്ലതു വരട്ടെ.

(പുഷ്പം വിതറുന്നു).

നിന്നെയെന്നുടെഹാംലെററിനു
ഭാര്യയതാമെന്നുകരുതിയഥനിന്റെ

---

പടഹം...= ലോകാവസാനകാലത്തു ദൈവം, മരിച്ചിരിക്കുന്ന സകല ആളുകളുടേയും ആത്മാവിനെ പടഹംകൊട്ടി എഴുനീല്പിക്കുമെന്നാണ ക്രിസ്തുമതസിദ്ധാന്തം.

വേളി= കന്യകയായി മരിച്ചാൽ വിവാഹക്രിയ കഴിച്ചു സംസ്കാരം പാടുള്ളു.

ശയ്യയണിയാൻകൊതിച്ചെ
നിന്റൊരുശവപുഷ്പവൃഷ്ടികരുതിലാ 300

ലെ— പാരംവിശേഷിയല്പംതവബുദ്ധിശക്തി
സാരംകളഞ്ഞകഠിനക്രിയചെയ്തവങ്കൽ
തീരാത്തമട്ടിലിതിൽവെച്ചൊരുപത്തിരട്ടി
ച്ചേരട്ടെയാദുരിതദുസ്സഹദുഃഖവേഗം 301

ഒരിക്കലുംകൂടി അവളെ ഞാനാലിംഗനം ചെയ്യുന്നതുവരെ കുറച്ചു നേരത്തേക്കു മണ്ണിടാതിരിപ്പിൻ! (ശവക്കുഴിയിൽ ചാടുന്നു).

ചത്തിട്ടുമിങ്ങുനിർജ്ജീവനോടൊത്തുള്ള
വസ്തുക്കളിൽ,പ്പഴയൊരു“പ്പെലിയൻ”മലക്കം
നീലച്ചമാനമുരസുന്നൊരൊ“ളിമ്പിയസ്സ്”
ശൈലത്തിനുംകവിയുമാറിനിമണ്ണുകൂട്ടു 302

ഹാം— (ഓടിവന്നിട്ടു) ഇത്ര ദുസ്സഹമായ വ്യസനമനുഭവിക്കുന്നതാരാണ്?

അത്ഭുതത്തിൽമുറിപ്പെട്ടമട്ടിലാം
കേൾപ്പുവക്രഗ്രഹചാരിതാരകൾ
ഇപ്പോൾനില്പതിനൊരാളിചാരിയായ്-
നില്പതാരുടയദുഃഖമാണഹോ 303

ഇതു ഞാനാണ്. ഡെന്മാർക്കുകാരനായ ഹാംലെററ്. (ശവക്കുഴിയിൽ ചാടുന്നു).

ലെ— നീ നശിച്ചുപോ? (തമ്മിൽ പൊത്തിപ്പിടിക്കുന്നു).

ഹാം— തന്റെ മോഹം നന്നല്ല. ഞാൻ പറഞ്ഞേക്കാം. എന്റെ ചങ്കിൽനിന്നു തന്റെ വിരലുകളെടുത്തു കൊള്ളൂ. എനിക്കു ശുണ്ഠിയും അവിവേകവും ഇല്ലെങ്കിലും എന്റെ കയ്യിൽ ചില അപകടങ്ങളൊക്കെയുണ്ട്. അതിനെ തന്റെ വിവേകം പേടിക്കുന്നതാണു ഗുണം. തന്റെ കയ്യെടുക്കു.

രാജാ— അവരെ വേർപിടുത്തൂ.

റാണി— ഹാംലെററ്! ഹാംലെററ്!

എല്ലാവരും— ഹേ കൂട്ടരെ!

ഹൊ— തിരുമനസ്സേ! അനങ്ങാതിരിക്കു. (കൂടെയുള്ളവർ അ

രെ വേർപിടുത്തുന്നു. അവർ ശവക്കുഴിയിൽനിന്നു പുറത്തു വരുന്നു).

ഹാം— എൻെറ കണ്ണിൻെറ പോള അനങ്ങാതാവുന്നതുവരെ ഞാനിവിഷയത്തിലിയാളുമായി പൊരുതും.

റാണി— അയ്യോ! എൻെറ മകനെ എന്തു വിഷയമാണ്?

ഹാം— ഞാൻ ഒഫീലിയയെ സ്നേഹിച്ചിരുന്നു. നാല്പതിനായിരം സോദരന്മാരുടെ സ്നേഹമൊക്കെ കൂടി നോക്കിയാലും എൻെറ തുകക്കു ശരിയാവില്ല. താനെന്താ അവൾക്കു ചെയ്യാൻ വിചാരിക്കുന്നത്?

രാജാ— ലെർട്ടിസ്സേ! ആയാൾക്കു ഭ്രാന്താണ്.

റാണി— ദൈവത്തിനെ വിചാരിച്ചിട്ടെങ്കിലും ആയാളെ ഒന്നും ചെയ്യരുതെ.

ഹാം— താനെന്താ ചെയ്യുക. കാണിച്ചു തരൂ. കരയുമോ? പൊരുതുമോ? പട്ടിണി കിടക്കുമോ? തന്നെത്തന്നെ നശിപ്പിക്കുമോ? ചവർക്ക കുടിക്കുമോ? ചീങ്കണ്ണിയെ തിന്നുമോ? ഞാനതു ചെയ്യും. താനിവിടെ കരയാനാ വന്നത്? അതോ അവളുടെ ശവക്കുഴിയിൽ ചാടി ധൃഷ്ടതയോടെ എന്നെ തോല്പിപ്പാനോ? തന്നെജ്ജീവനോടുകൂടി അവളുടെ ഒപ്പം കുഴിച്ചിടണം. എനിക്കും അങ്ങിനെ ആകട്ടെ. താൻ മലകളെ പററി വെറുതെ പറയുന്നുവെങ്കിൽ, നമ്മുടെ സ്ഥലം സൂര്യമണ്ഡലത്തിൻെറ നേരെ പൊങ്ങി ഓർസയെ ഒരു അരിമ്പാറയുടെ മാതിരിയാക്കുന്നതുവരെ, അവ അനവധി ഏക്കർ സ്ഥലം നമുക്കു തരട്ടെ. താനുററക്കെ പറയുന്നതായാൽ തന്നെപ്പോലെ ഞാനും പറയും.

റാണി— ഇതു ശുദ്ധമേ ഭ്രാന്താണ്. അതു കുറച്ചു നേരത്തിനിങ്ങിനെയിരിക്കും.

പരംസ്വർണ്ണവർണ്ണത്തിലാകുഞ്ഞുരണ്ടും
പിരിഞ്ഞങ്ങുകണ്ടോരുപെൺപ്രാവുപോലെ
ശിരസ്സൊന്നുകമ്പിട്ടുമിണ്ടാതകണ്ടി
ട്ടിരുന്നീടുമിയ്യാളുടൻതന്നെപിന്നെ 304

ഓസ്സ= ഒരു മല.

ഹാം— താൻ കേൾക്കുക. താനിങ്ങിനെ എന്നോടു ചെയ്യാനെന്താ കാരണം? ഞാൻ എന്നും തന്നെ സ്നേഹിച്ചിരുന്നു; എന്നാൽ അതുകൊണ്ടൊന്നും തരക്കേടില്ല. ഹെൎക്കുലീസ്സു തന്നെ എന്തു ചെയ്താലും പൂച്ച കരയും. നായക്കു അതിന്റെ നല്ല കാലം ഉണ്ടാവും. (പോയി).

രാജാ— സുശീലനായ ഹൊറേഷ്യോ! താൻ ആയാളുടെ കൂടെ നടപ്പാനായി ഞാൻ ആവശ്യപ്പെടുന്നു. (ഹൊറേഷ്യോ പോയി) (ലെട്ടീസ്സിനോടു) ഇന്നലെ രാത്രിയിലത്തെ പ്രസംഗം വിചാരിച്ചു ക്ഷമയെ ബലപ്പെടുത്തു. നാം ആ കാൎയ്യം ഉടനെ തീൎച്ചയാക്കാൻ വഴി വെക്കാം. സുശീലനായ ഗൎട്രൂഡെ! നിന്റെ മകന്നു ഒരു കാവൽ നിരത്തു. ൟ ശവക്കുഴിക്കു ശാശ്വതമായ ഒരു ചൈത്യം നിൎമ്മിക്കണം. ക്ഷേമമുള്ള കാലം ഉടനെ കാണാം. അതു വരെ നമ്മുടെ പ്രവൃത്തികൾ ക്ഷമയോടു കൂടിയിരിക്കണം. (എല്ലാവരും പോയി).

## രംഗം— 2.

(രാജധാനിയിൽ ഒരു ശാല)

(ഹാംലെറ്റും ഹൊറേഷ്യോവും പ്രവേശിക്കുന്നു).

ഹാം— ഇതിനിത്രമാത്രം. ഇനി താൻ മറേറതു കേട്ടോളു. എല്ലാ സംഗതികളും താനോൎമ്മ വെക്കുന്നുണ്ടോ?

ഹൊ— ഓൎമ്മ വെക്കുന്നുണ്ടു തിരുമനസ്സെ.

ഹാം— എന്റെ മനസ്സിൽ, എന്നെ ഉറങ്ങാനയക്കാത്ത വിധത്തിൽ ഒരു തമ്മിൽ തല്ലുണ്ടായിരുന്നു. ചങ്ങലയോടുകൂടിയ ലഹളക്കാരെക്കാൾ കഷ്ടസ്ഥിതിയിലാണ ഞാൻ കിടന്നിരുന്നതെന്നു എനിക്കു തോന്നി.

അവിവേകത്തോടു—

ആലോചിക്കാതെ നാം ചെയ്യുതു ഫലമുൾക്കി-
ങ്ങാങ്കെ കൊണ്ടും പെരുത്തൊ-
ന്നാലോചിച്ചിട്ടു ചെയ്യും കടിലകൃതി ഫല-
ത്തിന്നു പറ്റാസ്സു കൊണ്ടും
വെക്കേണ്ടേനാം വല്ല ഭാഷ്യക്കൊരു ഫലമിവിടെ
തീൎക്കിലും തത്സ്വരൂപം

ഷേക്കുന്നാൾദൈവമെന്നായ്മതിതങ്ങമവിവേ-
കത്തെഞാൻവാഴ്ത്തിടട്ടേ. 305

ഹോ— അതു ലേശം സംശയമില്ലാത്തതാണ.

ഹാം— * * * കപ്പലി-
ലവിടെയെഴുംമുറിയിലേററിരുന്നുടനെ
കുപ്പായമിട്ടുമൂടി-
ത്തപ്പിനടന്നോനിരുട്ടിൽഞാനതിനെ 306

എന്റെ ആഗ്രഹംപോലെ അവരുടെ കടലാസ്സുകെട്ടു കിട്ടി. ഒടുവിൽ എന്റെ സ്വന്തം മുറിയിലെക്കു മടങ്ങിപ്പോന്നു. എന്റെ പേടികൊണ്ടു മര്യാദ മറന്നു അവരുടെ കയ്യിലുള്ള ആ മഹത്തായ തിരുവെഴുത്തു മുദ്രപൊളിച്ചു നോക്കുവാനെനിക്കു ധൈയ്യം വന്നു. അതിൽ ഞാൻ കണ്ടു. ഹൊറേഷ്യോ! ഹാ! രാജാവിന്റെ ഒരു കള്ളത്തരം. ഡന്മാർക്കുരാജാവിന്റെയും ഇംഗ്ലാൻറുരാജാവിന്റെയും ക്ഷേമത്തെ സൂചിപ്പിക്കുന്ന പല വിധകാരണങ്ങളോടുകൂടി, വായിച്ചാൽ യാതൊരു താമസവും കൂടാതെ, എന്നുമാത്രമല്ല എന്റെ തല മുറിക്കേണ്ടതിനുള്ള മഴു മൂർച്ചകൂട്ടുന്നതിനുപോലും താമസിക്കാതെ ഇരിക്കത്തക്കവണ്ണം കല്പം!! എന്റെ ജീവനിലുള്ള മൂട്ടകൾ, പിശാചുക്കൾ, ഇവയെകൊണ്ടു നിറഞ്ഞിരിക്കുന്ന ഒരു രാജകല്പന.

ഹോ— അങ്ങിനെ വെസ്സോ?

ഹാം— ഇതാ തിരുവെഴുത്തിതാ നല്ലവണ്ണം സാവകാശമായി വായിച്ചു നോക്കു. എന്നാൽ ഞാനെന്തു കാണിച്ചതെന്നു കേൾക്കണോ?

ഹോ— തിരുമനസ്സു.

ഹാം—ഞാനാപ്രസ്താവനയെഴുതിട്ടുംമുന്നിലായെൻതലച്ചോർ
താനേതോന്നുംപടിയവിടെയാനാടകത്തെത്തുടങ്ങി
ഇത്ഥംകള്ളത്തൊഴിൽവലയിൽഞാൻവീണുയാലങ്ങിരുന്നി
ട്ടോർത്തുണ്ടാക്കീപുതുതിരുവെഴുത്തൊന്നതന്നസ്സലാക്കി 307
ഇന്നീനാട്ടിന്നുടയോരധികാരസ്ഥരെപ്പോലെഞാനും
നന്നാംകയ്യക്ഷരമൊരകലീനതയാമെന്നോത്തിരുന്നു

അന്നാൾനല്ലക്ഷരനിലമിടാനെത്രഞാൻബുദ്ധിമുട്ടി
യെന്നാലോഹോ!പരമതുപെരുംകുറൊടെന്നെത്തുണച്ചു 308
ഞാനെഴുതിയതിന്റെ ഫലമെന്തെന്നറിയണോ?

ഹൊ— വേണം തിരുമനസ്സേ!

ഹാം— ഇംഗ്ലാൻറരാജാവ അദ്ദേഹത്തിന്റെ വിശ്വസ്തനാകകൊണ്ടും അവർ തമ്മിലുള്ള സ്നേഹം പനയുടെ മാതിരി പുഷ്ടിയോടുകൂടി വൎദ്ധിച്ചുകൊണ്ടിരിക്കേണ്ടതാകകൊണ്ടും സമാധാനം അവരുടെ മദ്ധ്യത്തിലിരുന്ന അവർ തമ്മിലുള്ള ഐക്യത്തിന്ന ഒരു കൂട്ടകണ്ണിയായി തീരേണ്ടതാകകൊണ്ടും ഇങ്ങിനെ ഗൌരവമുള്ള അനവധി "കൊണ്ടും" കൊണ്ട ഇതിന്റെ സാരം വായിച്ചു ക്ഷണത്തിൽ അധികം ഒട്ടും ആലോചിക്കാതെ ഒരം എഴുത്തുകൊണ്ട ചെല്ലുന്നവരെ, അവരുടെ പാപങ്ങളെ പുരോഹിതനോടു സമ്മതിച്ചു മോചനം വരുത്തുവാൻപോലും ഇടകൊടുക്കാതെ, കൊല്ലേണ്ടതിന്ന രാജാവിന്റെ താല്പൎയ്യമായ ഒരു പ്രാൎത്ഥന.

ഹൊ— ഇതെങ്ങിനെയാണ മുദ്രവെച്ചത്?

ഹാം— ആ അതിലും ദൈവേച്ഛയുണ്ടായിരുന്നു. ഡന്മാൎക്ക രാജ മുദ്രയുടെ ആകൃതിയിൽ ഉണ്ടാക്കിയിരുന്ന എന്റെ അച്ഛന്റെ ഒരു മുദ്രമോതിരം എന്റെ മടിശ്ശീലയിലുണ്ടായിരുന്നു. മറേറതിന്റെ മാതിരി ഒരം കല്പനയും, ഒപ്പും മുദ്രയും വെച്ചു മടക്കി മാററിയതൊരിക്കലും അറിയാത്ത വിധത്തിൽ ഭദ്രമായിവെച്ചു. പിറേറദിവസമായിരുന്നു ഞങ്ങളുടെ കപ്പൽ യുദ്ധം. ഇവിടന്നങ്ങോട്ടുള്ളതൊക്കെ തനിക്ക നിശ്ചയമുണ്ടല്ലോ.

ഹൊ— അപ്പോൾ റോസൻക്രാൻസ്സും ഗിൽഡൻസ്റ്റൎനും അതിന്നുപോയി അല്ലേ?

ഹാം— എന്താഹേ! ഒരം ഉദ്യോഗത്തിന്ന അവർ മോഹിച്ചിരുന്നു. അവരെ അങ്ങിനെ ചെയ്യതിൽ എനിക്ക ഒട്ടും കഷ്ടം തോന്നുന്നില്ല. അവരുടെ നാശം അവരുടെ സ്വന്തം കൃത്രിമപ്രവൃത്തികൊണ്ടുണ്ടായതാണ.

ചിത്തേധൈൎയ്യം;ഭുജബല,മിതില്ലാത്തവൻമല്ലടിക്കും
ശക്തന്മാരാമിരിവരുടെയാളുത്തശസ്ത്രങ്ങടേയും

കുത്തുംവെട്ടുംപലവടിനടക്കുന്നതിൻേറയുംമെററം
മദ്ധ്യെപെട്ടാൽപ്പരമപകടംവന്നുകൂടിടുമെല്ലോ 309

ഹൊ— യെ! എന്തൊരു രാജാവാണിത

ഹാം— എന്തുഴിശനെവെന്നവൻ,കാമിനമെ-
ന്നമ്മകളപ്പൃത്ഥകിയോ-
നെന്നല്ലെൻെറതിരഞ്ഞെടുപ്പിന്നമിനി-
ക്കൊരൊവിചാരത്തിനും
മദ്ധ്യെചാടിമുതിന്നവൻ,ചതികൾകൊ-
ണ്ടെൻജീവനംചൂണ്ടലി
ട്ടെത്തുന്നോനിവനെൻെറകയ്യ്കൊരിരയാ-
യാൽഞായമാവില്ലയാ 310

അതെൻെറ ഭാരമല്ലെ?
നമ്മുടെമനുജപ്രകൃതി
ക്കിമ്മട്ടപെടുന്നപുഴുവിനെനിയധികം
മെന്മേൽകലുഷതകാട്ടാൻ
സമ്മതമേകുന്നതധികമഘമല്ലേ? 311

ഹൊ— അവിടെയുള്ള കാൎയ്യത്തിൻെറ കലാശം എന്തായി എ
ന്നു ബിലാത്തിയിൽനിന്ന ഉടനെ അദ്ദേഹം അറിയും.

ഹാം— അതിന്നു കുറച്ചേ താമസമുള്ളു. ആ ഏട എൻെറതാ
ണ. ഒരു മനുഷ്യൻെറ ജീവൻ കളയാൻ "ഒന്ന" എന്ന
എണ്ണുന്നതിലധികം ദീൎഘകാലം വേണ്ട. എന്നാൽ സുശീ
ലനായ ഹൊറേഷ്യോ! ലേട്ടീസ്സിനോട വിചാരശൂന്യനാ
യി കാണിച്ചതിന്നു ഞാൻ വളരെ വ്യസനിക്കുന്നു. എ
ന്തുകൊണ്ടെന്നാൽ, എൻെറ ഉദ്ദേശത്തിൻെറ ഛായയുടെ
അടുക്കെ ആയാളുടെ രൂപം ഞാൻ കാണുന്നു. ഞാൻ ആ
യാളുടെ സേവ പിടിക്കും. സൂക്ഷ്മത്തിൽ, ആയാളുടെ വ്യ
സനത്തിൻെറ ധൈൎയ്യം എൻെറ വികാരത്തെ വല്ലാതെ വ
ൎദ്ധിപ്പിച്ചു.

ഹൊ— മിണ്ടാതിരിക്കു. ആരാ ഇങ്ങോട്ടു വരുന്നത?

(ഓസറിക്ക പ്രവേശിക്കുന്നു).

ഓസ— സ്വാമി! ഇവിടുന്നു ഡന്മാൎക്കിലെക്കു തിരിയെ വന്ന
തുവളരെ നന്നായി.

ഹാം— ഞാൻ തന്നെ താഴ്മയോടെ വന്ദിക്കുന്നു. താനിപ്പോ ട്ടക്കാരനെ അറിയുമോ?

ഹൊ— ഇല്ല തിരുമനസ്സേ!

ഹാം— തന്റെ അവസ്ഥ അത്രത്തോളം നല്ലതു തന്നെ. എ ന്തെന്നാൽ ആയാളെ അറിയുന്നത ഒരു വഷളത്വമാണ. ആയാൾക്ക ഫലപുഷ്ടിയുള്ള അനവധി നിലങ്ങളുണ്ട. ഒ രു മൃഗം മൃഗങ്ങളുടെ നാഥനാവട്ടെ, എന്നാൽ ആയാളുടെ സാപ്പാട രാജാവിന്റെ ഒപ്പമായി. ഇയ്യാളൊരു മയ്യാദയി ല്ലാത്തവനാണ. പക്ഷേ ഞാൻ പറഞ്ഞപോലെ വളരെ വസ്തുവുണ്ട.

ഓസ— സുശീലനായ സ്വാമി! ഇവിടെക്കവസരമുള്ള പക്ഷം അവിടുന്നു കല്പിച്ചയച്ച ഒരു സംഗതി ഇവിടെ ഉണത്തി ക്കേണ്ടതുണ്ടായിരുന്നു.

ഹാം— ഞാൻ വളരെ ശ്രദ്ധയോടെ അതു കേൾക്കാം. ത ന്റെ തൊപ്പി അതിന്റെ സ്ഥാനത്തു വെക്കു. അതു തല ക്കുള്ളതാണ.

ഓസ— നല്ലതു സ്വാമീ! വല്ലാതെകണ്ടുഷ്ണിക്കുന്നു.

ഹാം— ഇല്ല. എന്നെ വിശ്വസിക്കു, ഇപ്പോൾ നല്ല തണുപ്പാ ണ. കാററു വടക്കലാണ.

ഓസ— സാധാരണ തണുപ്പേ ഉള്ളു. സ്വാമി! തീച്ചതന്നെ.

ഹാം— എന്നാൽ എന്റെ സ്വഭാവത്തിന്ന അത്യുഷ്ണമാണെ ന്നു തോന്നുന്നു.

ഓസ്സ— വളരെ സ്വാമി അത്യുഷ്ണം. ഇന്നമാതിരി എന്നിനി ക്ക പറഞ്ഞുകൂടാ. എന്നാൽ മഹാരാജാവ ഇവിടുത്തെപ്പേ രിൽ ഒരു വാതു വെച്ചിട്ടുണ്ട എന്ന ഇവിടുത്തെ അറിയി പ്പാനായി എന്നോടു കല്പിച്ചിട്ടുണ്ട. ഇതാണ കാൎയ്യം.

ഹാം— ഞാൻ പറയുന്നു ഓൎമ്മ വെക്കു. (തലെക്ക തൊപ്പി വെപ്പാൻ ഹാംലെററ നിൎബ്ബന്ധിക്കുന്നു).

ഓസ— അല്ല, സ്വാമീ! സത്യമായിട്ടും എന്റെ സൌഖ്യത്തി ന്നാണ. ലെട്ടീസ്സ രാജധാനിയിൽ ഇയ്യിടെ വന്നിട്ടുണ്ട. ഞാൻ സത്യമാണ പറയുന്നത. ആയാൾ വളരെ വിശേ ഷപ്പെട്ട വലിപ്പങ്ങളെക്കൊണ്ടും പരിഷ്കരിച്ചനടപ്പുകൊണ്ടും

ഉന്നതപദവിയിലുള്ള ഔദാൎയ്യംകൊണ്ടും തികഞ്ഞ മൎയ്യാദക്കാരനാണ. സൂക്ഷ്മം നോക്കിപ്പറയുന്നതാണെങ്കിൽ ആയാൾ മൎയ്യാദയുടെ ഒരു വ്യാഖ്യാനമാണ. എന്തുകൊണ്ടെന്നാൽ ഒരുവൻ കാണുവാൻ വിചാരിക്കുന്ന എല്ലാ യോഗ്യതകളും ആയാളിൽ കാണാം.

ഹാം— താനായാളെ വേണ്ട വിധം വിവരിക്കുന്നുണ്ട. ആയാളുടെ യോഗ്യതയുടെ ഓരോ അംശങ്ങൾ പ്രത്യേകിച്ചെടുത്ത കണക്ക കൂട്ടുന്നതായാൽ മനസ്സിന്നു തല തിരിച്ചലുണ്ടാകുന്നതാണ. അതിന്ന അതിന്റെ കൂടെപ്പോവാൻ സാധിക്കില്ല. ആയാളുടെ യോഗ്യതകൾ മാത്രം സ്തുതിക്കുകയാണെങ്കിൽ തന്നെ വളരെ വിഷയങ്ങളുള്ള ഒരാളാണെന്നു ഞാൻ വിചാരിക്കുന്നു.

അന്യക്കേററമലഭ്യമാംഗുണഗണം
മോൎത്തിട്ടുപാൎത്തിട്ടൊരാ
ധന്യന്നൊത്തൊരുമൂൎത്തികാണുവതുതൽ-
കണ്ണാടിയിൽത്തന്നെയാം
അന്യന്മാരിലവന്റെമാതിരിയിലാ-
ണ്ടിന്നാലെയുംപോകുവോർ
മന്നിൽക്കേവലമായവന്റെനിഴലോ-
ടല്ലാതടുക്കില്ലഹോ 312

ഓസ— ഇവിടുന്ന ആയാളെ പററി വളരെ സംസാരിക്കുന്നുണ്ട.

ഹാം— എന്താ ഇതുകൊണ്ടു കാൎയ്യം. ഹേ! യാതൊരാൾക്കും വിവരിക്കുവാൻ വയ്യാത്ത ഇയ്യാളെ അപരിഷ്കൃതങ്ങളായ നമ്മു വാക്കുകളെക്കൊണ്ട എന്തിനാ പറയുന്നത?

ഓസ— സ്വാമി!—

ഹൊ— മറെറാരാൾ പറഞ്ഞാൽ മനസ്സിലാക്കാൻ കഴികയില്ലെ? അങ്ങെക്ക നിശ്ചയമായിട്ടും കഴിയും ഹേ!

ഹാം— ഇയ്യാളെപ്പററി പറഞ്ഞിട്ട എന്താ ഇവിടെ കാൎയ്യം?

ഓസ— ലെട്ടീസ്സിനെയോ?

ഹൊ— ഇയ്യാളുടെ സഞ്ചി ഒഴിഞ്ഞുപോയി. ഇയ്യാളുടെ സുവൎണ്ണവാക്കുകളൊക്കെ ചിലവായിപ്പോയി.

ഹാം— ആയാളെത്തന്നെ.
ഓസ— എനിക്കറിയാം, നിങ്ങൾ അറിവില്ലാത്തവരല്ല!
ഹാം— താനങ്ങിനെയാവാനെനിക്ക മോഹമുണ്ട. എങ്കിലും അങ്ങിനെയായാൽ എനിക്ക വളരെ സമ്മതമാവില്ല. ആട്ടേ—
ഓസ— ലേർട്ടീസ്സ എത്ര യോഗ്യനാണെന്ന നിങ്ങൾക്ക നിശ്ചയമില്ലാഴ്കയില്ല.
ഹാം— യോഗ്യതയിൽ ആയാളോട സാദൃശ്യപ്പെട്ടത്തിയെങ്കിലോ എന്ന പേടിച്ച്; ഞാനത്ത സമ്മതിക്കുന്നില്ല. ഒരാളെ നല്ലവണ്ണം അറിയുന്നത അവനവനെത്തന്നെ അറിയുകയാണ.
ഓസ— ആയാളുടെ ആയുധവിദ്യയിലുള്ള യോഗ്യതയാണ ഞാനുദ്ദേശിക്കുന്നത. സാധാരണ ജനങ്ങളുടെ അഭിപ്രായം ഇയ്യാളെപ്പോലെ ആരും ഇല്ലെന്നാണ.
ഹാം— എന്താ ആയാളുടെ ആയുധം.
ഓസ— വാളും കട്ടാരവും.
ഹാം— അതാണായാളുടെ രണ്ട ആയുധം? ആട്ടെ നല്ലതു തന്നെ.
ഓസ— രാജാവ, ആയാളുമായിട്ട ആറ ബാർബറിക്കുതിരകളെ വാതു വെച്ചിട്ടുണ്ട. അതിന്ന പകരം ആയാൾ ആറ ഫ്രാൻസ്സ വാളുകളും കട്ടാരങ്ങളും, അവയുടെ പൊടിപ്പ പട്ട മുതലായ കോപ്പുകളും കൊടുപ്പാനേററിട്ടുണ്ട. മൂന്ന വാഹനങ്ങൾ കാഴ്ചയിൽ വളരെ മോഹം തോന്നുന്നവയും പിടികൾക്ക യോജിച്ചവയും വളരെ ലളിതങ്ങളും മേൽതരം ആകൃതിയിലുള്ളവയുമാണ.
ഹാം— എന്തിനെ ആണ വാഹനം എന്നു പറയുന്നത?
ഹൊ— സകല വിവരണവും അറിയുന്നതിന്ന മുമ്പായി ഒരു വ്യാഖ്യാനം വേണ്ടി വരുമെന്നു ഞാൻ മനസ്സിലാക്കി.
ഓസ— വാഹനം പൊടിപ്പാണ.
ഹാം— നമ്മുടെ കൂടെ വലിയ തോക്കുകൊണ്ട നടപ്പാൻ കഴിയുമെങ്കിൽ ഒരു വാക്ക അധികം യോജിച്ചിരിക്കും. അതുവ

രെ അതു പൊടിപ്പായിരിപ്പാൻ ഞാനാഗ്രഹിക്കുന്നു. ആട്ടെ! ആറ ബാർബെറി കുതിരകൾക്ക പകരം ആറ ഫ്രാൻസ്സ വാളുകളും അതിന്റെ കോപ്പും മൂന്നു മേൽതരം പൊടിപ്പും. അങ്ങിനെയാണ ഫ്രാൻസുകാർ ഡന്മാർക്കുകാരോടു വാതുവെക്കുക. ഇത എന്തിനാ, താൻ പറയുമ്പോലെ, വാതു വെച്ചിരിക്കുന്നത.

ഓസ— ആയാളും ഇവിടുന്നും തമ്മിലുള്ള നേരിടലിൽ, ഒരു ഡജൻ കുത്തലിൽ ആയാൾ മൂന്നു പ്രാവശ്യം ഇവിടുത്തേക്കാൾ അധികം കുത്തില്ല എന്നു രാജാവും, ഹാംലെററ തന്നൊട്ടെതു പ്രാവശ്യം കുത്തുമ്പോഴക്ക താൻ പന്ത്രണ്ടു പ്രാവശ്യമായിക്കൊള്ളാമെന്നു ആയാളും പറഞ്ഞിട്ടുണ്ടു. ഇവിടുന്നു മറുവടിക്കു സമ്മതിക്കുന്നതാണെങ്കിൽ അത ഉടനെ പരീക്ഷക്കു വെക്കാം.

ഹാം— ഞാൻ, "ഇല്ല" എന്നു മറുവടി പറഞ്ഞാൽ എങ്ങിനെയാണ?

ഓസ— പരീക്ഷയിൽ ഇവിടുത്തെ ഏല്ക്കൽ എന്നാണ ഞാൻ വിചാരിച്ചത.

ഹാം— ഹെ! മഹാരാജാവിന്നു സമ്മതമെങ്കിൽ; ഞാൻ ആ ശാലയിൽ നടക്കാം. അത എന്റെ വ്യായാമത്തിന്നുള്ള സമയമാണ. വാളുകൾ കൊണ്ടു വന്നോട്ടെ. ആയാൾക്കു സമ്മതമാണെങ്കിലും രാജാവ അദ്ദേഹത്തിന്റെ ഉദ്ദേശത്തെ സ്ഥിരതയോടെ വെച്ചു കൊണ്ടിരിക്കുന്നുണ്ടെങ്കിലും എനിക്കു കഴിയുമെങ്കിൽ ഞാനവിടെക്കു വേണ്ടി ജയിക്കും. അല്ലെങ്കിൽ നാണക്കേടും വിശേഷമായ ഇടിയും അല്ലാതെ ഞാനൊന്നും സമ്പാദിക്കില്ല.

ഓസ— ഇതു പ്രകാരം ഞാൻ മറുവടി പറയട്ടെ?

ഹാം— ഒരം സംഗതിക്കു പിന്നെ തനിക്കു തോന്നുംപോലെ. എന്തു പൊടിപ്പും തൊങ്ങലും കൂട്ടിയാലും വേണ്ടില്ല.

ഓസ— ഇവിടുത്തെ കല്പനക്കു തെയ്യാറായുള്ളവനാണെ.

ഹാം— തന്റെ, തന്റെ. (ഓസറിക്ക പോയി).

ആയാൾ ആയാളോട തന്നെ പറഞ്ഞാൽ നന്നായിരുന്നു. ആയാളോട പറവാനിവിടെ വേറെ ആരുമില്ല.

ഹൊ— ഒരം ശിമക്കൊളക്കോഴി അതിന്റെ തലയിൽ മൊട്ടയോട വെച്ചുംകൊണ്ട പറഞ്ഞു പോകുന്നു.

ഹാം— ആയാൾ ആയാളുടെ അമ്മയുടെ മുല കുടിക്കുന്നതിന്നു മുമ്പായിട്ട അതിനെ സന്തോഷിപ്പിച്ചിട്ടുണ്ടായിരിക്കണം.

ഒരംമട്ടിയ്യാൾക്കമിന്നൊന്നറിവിലിതുവിധം
കെട്ടകാലംപുലത്തും
കേമന്മാക്കം,തമത്തിൽസംപര,മധുപുറമെ
സംഗമത്തിന്നുടപ്പും,
വിശിപ്പാരംപതിർക്കേടൊഴിയുമറിവിലി
ങ്ങൾചേരാൻപരീക്ഷ
ച്ചുതീടിൽപൊള്ളപൊട്ടുന്നറിവുന്നരകളും,
മാത്രമുണ്ടത്രതന്നെ 313

ഒരു പ്രഭു പ്രവേശിക്കുന്നു.

പ്രഭു— തിരുമനസ്സേ! മഹാരാജാവ ചെറുപ്പക്കാരനായ ഓസ്റിക്കിനെ വിവരം പറവാനയച്ചതിൽ, ആയാൾ, അവിട്ടത്തെ കാത്ത ഇവിടുന്നു ശാലയിൽ നില്ക്കുന്നു എന്നുണത്തിച്ചിരിക്കുന്നു, ഇപ്പോൾ തന്നെ ലെട്ടീസ്സിനോട അങ്കം വെട്ടുന്നുവോ അതോ കുറച്ചു കഴിഞ്ഞിട്ടു മതിയോ? ഏതാണ ഇവിടെക്കിഷ്ടം എന്നറിവാൻ അവിട്ടന്നെന്നെ അയച്ചിരിക്കുന്നു.

ഹാം— എന്റെ കാര്യങ്ങൾക്ക എനിക്ക സ്ഥിരതയുണ്ട. അവ രാജാവിന്റെ സന്തോഷത്തെ അനുസരിച്ച നടക്കാം. അവിടെക്ക ശരിയായാൽ എനിക്കും ഒരുക്കം തന്നെ. ഇപ്പോഴായാലും വേണ്ടില്ല. ഇപ്പോഴത്തെപ്പോലെ എനിക്ക ശക്തിയുള്ള എപ്പോഴായാലും വേണ്ടില്ല.

പ്രഭു— രാജാവും രാണിയും ഒക്ക വരുന്നുണ്ട.

ഹാം— നല്ലസമയത്ത.

പ്രഭു— ഇവിടുന്നു കളിക്ക പുറപ്പെടുന്നതിന്നു മുമ്പായി ലെട്ടീസ്സിനോട കുറച്ചു ഭംഗിയിൽ സംസാരിച്ചാൽ കൊള്ളാമെന്നു രാണിക്ക ആഗ്രഹമുണ്ട.

ഹാം— അവിടുന്നെനിക്ക നല്ലതാണ പറഞ്ഞു തരുന്നത.

(പ്രഭുപോയി)

ഹൊ— ഇവിടുന്ന ഒരം വാതിൽ തോല്ക്കും.

ഹാം— ഞാനങ്ങിനെ വിചാരിക്കുന്നില്ല. ആയാൾ ഫ്രാൻസിലെക്ക പോയതിന്റെ ശേഷം ഞാൻ മുട്ടാതെ ശീലിച്ചിട്ടുണ്ട. ഞാൻ ജയിക്കും. എന്നാൽ ഇവിടെയുള്ളതെല്ലാം എന്റെ ഹൃദയത്തിന്ന എത്ര ശല്യമാണെന്നു തനിക്കൊരു രൂപമില്ല. പക്ഷെ അതുണ്ടെന്നും ഇല്ല താനും

ഹൊ— അങ്ങിനെ അല്ലെ തിരുമനസ്സേ.

ഹാം— അതൊരു മുട്ടാളത്തമാണ. അത ഒരു സ്ത്രീക്ക ഒരു സമയം പൈപരക്കേട്ട കൊടുക്കാവുന്ന ഒരു മാതിരി ദുശ്ശങ്കയാണ.

ഹൊ— ഇവിടുത്തെ മനസ്സ എന്തിനെ എങ്കിലും വെറുക്കുന്നുണ്ടെങ്കിൽ, അതിനെ ആദരിക്കേണ്ടതാണ. അവരിങ്ങോട്ടു വരുന്നതിനെ ഞാൻ തടസ്ഥപ്പെടുത്തിട്ട ഇവിടെക്ക വയ്യെന്നു പറയാം.

ഹാം— ഛേ! ഞാൻ ശകുനത്തെ കൂട്ടാക്കില്ല. ഒരു ചടകത്തിന്റെ പതനത്തിൽ പ്രത്യേകമായ ഒരു ശകുനമുണ്ട. അത ഇപ്പോഴാണെങ്കിൽ ഭാവിയല്ല. അതു ഭാവിയല്ലെങ്കിൽ ഇപ്പോഴാവും. ഇപ്പോഴല്ലെങ്കിലും അതൊരിക്കൽ വരും. തെയ്യാറാവലാണ വേണ്ടത.

പാകുമ്പോഴാരുമൊരുവസ്തുവുമങ്ങുകൊണ്ടു
പോകില്ലകൂടെയതുനിശ്ചയമെന്നിരിക്കെ
ഹേ!കേൾചെറുപ്പമതിലായവരൊക്കെവിട്ടാനു-
ണ്ടാകുന്നസങ്കടമതെന്തിനുഹന്തപിന്നെ. 314

(രാജാവ, റാണി, ലെർട്ടീസ്സ, പ്രഭുക്കന്മാർ, ഓസ്റിക്ക, ആയുധങ്ങളോടുകൂടിയ പരിവാരങ്ങൾ, മുതലായവർ പ്രവേശിക്കുന്നു)

രാജാ— വരു ഹാംലെററ! വരു. ഒരം കയ്യെന്റെ കയ്യിൽനിന്നു മേടിക്ക. (രാജാവു ലെർട്ടീസ്സിന്റെ കയ്യ ഹാംലെററിന്റെ കയ്യിൽ വെക്കുന്നു).

ഹാം— ഹേ! എനിക്ക താൻ മാപ്പു തരണം. ഞാൻ തനിക്ക

അപരാധം ചെയ്തിട്ടുണ്ട. എങ്കിലും താനൊരു മൎയ്യാദക്കാരനാകകൊണ്ട എനിക്ക മാപ്പ തരണം. എനിക്ക അങ്ങിനെ കലശലായ ഭ്രാന്താണെന്ന ഈ കാണുന്നവൎക്കൊക്കെ അറിയാം. താൻ കേട്ടിട്ടുമുണ്ടായിരിക്കണം. തന്റെ പ്രകൃതിയും മാനവും ദ്വേഷ്യവും കലശലായി ഉണരത്തക്കവണ്ണം ഞാൻ ചെയ്തതൊക്കെ ഭ്രാന്തുകൊണ്ടാണെന്ന ഇവിടെ പറഞ്ഞുകൊള്ളുന്നു. ലെൎട്ടിസ്സിന്നപരാധം ചെയ്തതു ഹാംലെററാണോ? ഒരിക്കലും ഹാംലെററല്ല. ഹാംലെററിനെ ആയാളുടെ കയ്യിൽനിന്ന എടുത്തു കളഞ്ഞു, ആയാൾ ആയാളല്ലാത്തപ്പോൾ ലെൎട്ടിസ്സിന്നു വിരോധം ചെയ്താൽ അതു ഹാംലെററു ചെയ്യുന്നതല്ല. ഹാംലെററ അതിനെ നിഷേധിക്കുന്നു. പിന്നെ അതാരാ ചെയ്യുന്നത? ആയാളുടെ ഭ്രാന്ത. അങ്ങിനെ ആണെങ്കിൽ ഹാംലെററ അപരാധം അനുഭവിച്ചവരുടെ കൂട്ടത്തിലാണ. ആയാളുടെ ഭ്രാന്ത സാധുഹാംലെററിന്റെ ശത്രുവാണ.

പാരിക്കേണമിതെന്നുതന്നെകരുതി
ച്ചററിച്ചതെല്ലാംദൃഢം
ചെററംദ്രോഹമിതെന്നുഞാൻപറകയാൽ
നല്ലോരുനിൎമ്മാനസെ
മുററംവീടിനുമേലയച്ചൊരുശരം
സോദൎയ്യനേല്പിച്ചൊരാ-
കുററത്തോളമതാക്കിടട്ടെയിതിലെൻ
കുററം,സഭാഭ്യന്തരെ

ലെ.— എന്റെ പ്രകൃതി ഈ കാൎയ്യത്തിൽ എന്നെ പ്രതികാരം ചെയ്വാൻ ഉത്സാഹിപ്പിക്കുന്നുണ്ടെങ്കിലും ഇതിൽ എനിക്ക തൃപ്തിയായി. എന്നാൽ എന്റെ മാന്യാവസ്ഥക്ക ഞാൻ വാങ്ങി നില്ക്കുന്നു. എന്റെ പേരിന്നു നാണ്യക്കുറവു വരാതിരിപ്പാൻവേണ്ടി, ഈ വക കാൎയ്യത്തിൽ മുൻ നടപടിപ്രകാരം സന്ധി ചെയ്യുന്നതിന്നു വിരോധമില്ലെന്നു മൎയ്യാദ നല്ലവണ്ണം നിശ്ചയമുള്ള കാരണവന്മാർ പറഞ്ഞല്ലാതെ യാതൊരു സന്ധിക്കും ഞാനൊരുങ്ങുന്നില്ല. എങ്കിലും അതു

വരെ ഇവിടുത്തെ സ്നേഹത്തെ സത്യമായിട്ടു തന്നെ കരുതാം. അതിന്നു യാതൊരു വിരോധവും ചെയ്യില്ല.

ഹാം— അതു ഞാൻ നിഷ്കളങ്കമായി വിശ്വസിച്ചു ഈ സോദരന്റെ വാതിന്നു കപടം കൂടാതെ നേരിടാം. ഞങ്ങൾക്കുള്ള വാളുതരു— കാണട്ടെ.

ലെ— കാണട്ടെ; ഒന്നിനിക്കും.

ഹാം— ഞാനായിക്കളയാം. തനിക്കു വണ്ണതകിട. ലെട്ടീസ്സ എന്റെ അറിവില്ലായ്മയിൽ തന്റെ സാമർത്ഥ്യം കൂരിരുട്ടത്തു നക്ഷത്രംപോലെയും തീക്കട്ടപോലെയും നിശ്ചയമായും പ്രകാശിക്കും.

ലെ— ഇവിടുന്നൊന്നെപ്പരിഹസിക്കുകയാണ.

ഹാം— ഈക്കയ്യുതന്നെ ആണ അല്ല.

രാജാ— യുവാവായ ഓസറിക്കെ അവൎക്ക വാളുകൊടുക്കു. ഹാംലെററ! വാതിലെ നിശ്ചയം അറിവുണ്ടോ?

ഹാം— നല്ലവണ്ണമുണ്ടു സ്വാമി. ഇവിടുന്നു ബലംകുറഞ്ഞ ഭാഗമാണ പിടിച്ചിരിക്കുന്നത.

രാജാ— എനിക്കൊട്ടും പേടിയില്ല. ഞാൻ നിങ്ങളെ രണ്ടാളെയും കണ്ടിട്ടുണ്ടു. എന്നാൽ ആയാൾ അന്നേക്കാൾ കേമനാകകൊണ്ടു നമ്മൾക്കൊരായമായി നിശ്ചയം ചെയ്തിരിക്കയാണ.

ലെ— ഇതിന്നു വല്ലാത്ത കനം. വേറെ ഒന്നു കാണട്ടെ.

ഹാം— ഇതിനിക്കു നല്ലവണ്ണം പിടിച്ചു. ഈ വാളുകൾക്കൊക്കെ ഒപ്പമല്ലെ നിളം. (അവർ നേരിടുവാനൊരുങ്ങുന്നു).

ഓസ— അതെ സ്വാമി.

രാജാ— മേശപ്പുറത്തു ഗ്ലാസിൽ മദ്യം പകൎന്നു നിരത്തട്ടെ.

ഒന്നാംരണ്ടാംഹരികുശലിഹാംലെററകുത്തുമ്പൊഴുംതാൻ
മൂന്നാംവാൾനീട്ടലിന്നുപകരംവീട്ടിനില്ക്കുമ്പൊഴുംതാൻ
ഇന്നൊൻകോട്ടപ്പുറമതിലുടൻനന്ദികാണിക്കുവാനാ-
യൊന്നായിത്താനിഹവലിയതോക്കിട്ടുപൊട്ടിച്ചിടട്ടെ 316
ഈംസ്സുഴീജാനിഹാംലെററിന്നുബലമധികം
വാഴ്ത്തുവാൻമദ്യപാനം
ചെയ്യുംകെല്പേറിടുംനാൻതലമുറവഴിയെ-
മോക്മന്നോർവരന്മാർ

ചാൎത്തിട്ടോരുംകിരീടത്തിലെയണിമണിയെ-
ക്കാട്ടിലുംനന്മയേററം
മൂൎത്തീടുംരത്നമാകപ്പത്തിലിടണമുടൻ
കപ്പുകാണിക്കതന്നെ 317
പാനംചെയ്യുന്നുഹാംലെററിനുഗ്ഗുണമതിനായ്
ഭൂപനെന്നാളതിപ്പോൾ
ത്താനേശബ്ദത്തിനാലെപെരുപറപെരുതാം
ഭേരിയെ,ഭേരിപിന്നെ
സ്ഥാനേ വൻതോക്കുവെക്കുന്നവരെ,വലിയതോ-
ക്കപ്രകാരംപരക്കും
മാനത്തെ,പ്പിന്നെമാനംമഹിയെമുഴുവനി
ങ്ങേട്ടുകേൾപ്പിച്ചിടട്ടേ. 318

വരുവിൻ, തുടങ്ങുവിൻ വിധികൎത്താക്കന്മാരായ നിങ്ങൾ നല്ലവണ്ണം സൂക്ഷിച്ചു നോക്കിക്കാണുവിൻ.

ഹാം— ഹേ! വരു.

ലെ— വരു തിരുമനസ്സേ (അവർ വാൾകൊണ്ടങ്കം വെട്ടുന്നു).

ഹാം— ഒന്നു.

ലെ— ഇല്ല.

ഹാം— മദ്ധ്യസ്ഥൻ തീൎച്ചപ്പെടുത്തട്ടേ.

ഓസ— ഒരു കുത്തു. വളരെ സ്പഷ്ടമായ കുത്തു.

ലെ— ആട്ടെ എനി.

രാജാ— നില്ക്കട്ടേ പാനത്തിനുള്ളതാകട്ടേ. ഹാംലെററ! ഒരു രത്നം തന്റേതാണു. ഇതാ തന്റെ സൌഖ്യത്തിനു. (ഉള്ളിൽനിന്നു പറയടിക്കുന്നു. വലിയ തോക്കു പൊട്ടുന്നു). ആയാൾക്കു ആ കപ്പു കൊടുക്കു.

ഹാം— ഒരു അങ്കം ആദ്യം കഴിച്ചുകളയാം. അതു കുറച്ചുനേരത്തേക്കവിടെ വെക്കു. വരു— (അവർ കളിക്കുന്നു).
വേറെ ഒരു കുത്തു. എന്താ താൻ പറയുന്നത?

ലെ— ഒരു തൊടൽ ഒരു തൊടൽ. അതു ഞാൻ സമ്മതിക്കുന്നു.

രാജാ— നമ്മുടെ മകൻ ജയിക്കും.

റാണി— ആയാൾ തടിച്ചവനാണ. [illegible] ഇതാ

ഹാംലെററേ! എൻെറ മുഖം തൊടക്കുന്ന ശീലയെടുത്തു ത
ൻെറ നെററി തുടക്കു. തൻെറ ഭാഗ്യത്തിന്നുവേണ്ടി റാണി
നല്ലവണ്ണം പാനം ചെയ്യുന്നു ഹാംലെററേ.

ഹാം— സുശീലയായ അമ്മേ!

രാജാ— ഗർട്രൂഡെ! സേവിക്കരുതേ.

റാണി— ഞാനതു ചെയ്യും, സ്വാമി എനിക്കു മാപ്പു തരുവാന
പേക്ഷിക്കുന്നു.

രാജാ— (സ്വഗതം) അതു വിഷംകൂട്ടിയ കപ്പാണു. എനി പ
റഞ്ഞിട്ടു ഫലമില്ല.

ഹാം— എനിക്കിനിയും കുടിപ്പാൻ ധൈര്യമില്ല. പിന്നെ
ആവാം.

റാണി— വരൂ! ഞാൻ തൻെറ മുഖം തുടക്കട്ടെ.

ലെ— സ്വാമി! ഞാനിപ്പോൾ ഇദ്ദേഹത്തെ കുത്തും.

രാജാ— ഞാനതു വിചാരിക്കുന്നില്ല.

ലെ— (സ്വഗതം) എങ്കിലും അത എൻെറ മനസ്സാക്ഷിക്കു ഏ
കദേശം വിപരീതമാണു.

ഹാം— മൂന്നാമത്തെതിന്നു വരൂ. ലേർട്ടിസ്സേ! താൻ കളിക്കുക
മാത്രമാണു. തനിക്കു കഴിയുന്നേടത്തോളം ശക്തിയോടുകൂടി
ഏല്പിച്ചു കൊള്ളൂ. എന്നെ കളിപ്പിക്കുകയാണെന്നു തോ
ന്നുന്നു.

ലെ— അങ്ങിനെയൊ ഇവിടുന്നു പറയുന്നത? വരൂ. (അവരങ്കം
വെട്ടുന്നു).

ഓസ— ഇരുപരിഷക്കും ഒന്നും ഇല്ല.

ലെ— ഇതാ നോക്കിക്കൊള്ളൂ. (ലെർട്ടിസ്സ ഹാംലെററിനെ മു
റിപ്പെടുത്തുന്നു. പിന്നെ കലശലായ അങ്കത്തിൽ അവർ
വാൾ മാറി ഹാംലെററ ലെർട്ടിസ്സിനേയും മുറിപ്പെടുത്തുന്നു).

രാജാ— അവരെ വേർ വിടുത്തു. വല്ലാതെ കോപിച്ചിരിക്കുന്നു.

ഹാം— അല്ല, വരൂ. എനിയും (റാണി വീഴുന്നു)

ഓസ— അയ്യോ! രാജ്ഞിയുടെ നേരെ അങ്ങോട്ടു നോക്കു.

ഹൊ— അവരിരുഭാഗക്കാരുടെ മേൽനിന്നും രക്തമൊലിക്കുന്നു.
ഇതെങ്ങിനെയാ തിരുമനസ്സേ?

ഓസ— എങ്ങിനെയാ ലെർട്ടിസ്സേ?

ലെ— ഹും. എന്തിനാ? ഒരു കാട്ടുകോഴിയുടെ മാതിരി എന്റെ സ്വന്തം വലയിൽ, ഓസറിക്കേ! എന്റെ സ്വന്തം ചതി കൊണ്ടു ഞാൻ ന്യായമായി കൊല്ലപ്പെട്ടു.

ഹാം— രാജ്ഞിക്കെന്താ?

രാജാ— അവരുടെ രക്തം കണ്ടു മോഹാലസ്യപ്പെട്ടിരിക്കയാണ.

റാണി— അല്ല, അല്ല. പാനം, പാനം. അയ്യോ!! എന്റെ പ്രിയപ്പെട്ട ഹാംലെററ! പാനം, പാനം. എനിക്കു വിഷം തന്നിരിക്കുന്നു.

ഹാം— അയ്യോ! ദുഷ്ടനെ! അയ്യോ! വാതിലടക്കട്ടേ. ചതി അതു കണ്ടു പിടിക്കട്ടേ. (ലെർട്ടിസ്സ വീഴുന്നു).

ലെ— അതിവിടെയുണ്ട. ഹാംലെററ! ഹാംലെററ! ഇവിടുന്ന ഹതനായി. ഭൂമിയിലുള്ള ഏതു മരുന്നും ഇവിടെക്കു ഗുണം ചെയ്വാൻ മതിയാവില്ല. ഇവിടെക്കു അരമണിക്കൂറോളം ആയുസ്സില്ല. ചതിയുള്ള ആ ആയുധം ശക്തി ക്ഷയിക്കാതെയുള്ള വിഷത്തോടുകൂടി ഇവിടുത്തെ കയ്യിലുണ്ട. ആ കള്ളപ്പണി എന്റെ നേരെ തന്നെ തിരിച്ചു കുത്തി. എനി ഒരിക്കലും എഴുനില്ക്കാത്ത വിധത്തിൽ; നോക്കു. ഞാനിതാ ഇവിടെ വീണിരിക്കുന്നു. ഇവിടുത്തെ അമ്മക്കു വിഷമേററിരിക്കയാണ. എനിക്കു വയ്യാ—

രാജാ— രാജാവിനെയാണ കുററം പറയേണ്ടത.

ഹാം— ആ ഹാ! മുന വിഷമയമാക്കിട്ടും ഉണ്ടോ? എന്നാൽ തന്റെ പ്രവൃത്തിക്കു വിഷമേല്പിക്കട്ടേ. (രാജാവിനെ കുത്തുന്നു).

എല്ലാവരും— രാജദ്രോഹം, രാജദ്രോഹം.

രാജാ— അയ്യോ എനിയെങ്കിലും എന്നെ രക്ഷിക്കണേ സ്നേഹിതന്മാരെ! എനിക്ക ഉപദ്രവം തട്ടിട്ടേ ഉള്ളൂ.

ഹാം— അഗമ്യാഗമനം ചെയ്യുന്നവനായി, ഘാതകനായി, ദുഷ്ടനായി, ഡന്മാർക്കകാരനായ നീ ഒരം വിഷം കുടിച്ചുതീൎക്ക. നിന്റെ ഒരുമ ഇവിടെ ഉണ്ടോ? എന്റെ അമ്മയുടെ പിന്നാലെ പോ. (രാജാവു മരിക്കുന്നു).

ലെ— അദ്ദേഹത്തിന്നു, നല്ല മൎയ്യാദക്കു കൊടുത്തു. അത അദ്ദേഹം തന്നെ ഉണ്ടാക്കിട്ടുള്ള വിഷമാണ.

യോഗ്യനാകിയഹാംലെററകേൾക്കനമ്മൾക്കതങ്ങളിൽ
വൈരംകൊട്ടത്തുവാങ്ങേണംദുഷ്കർമ്മത്തിൻെറമാപ്പുകൾ 319
എന്നേയുമെന്നച്ഛനേയുംകൊന്നപാപംവരില്ലതെ
വന്നിടരുതുഞാനങ്ങേക്കൊന്നപാപമിനിക്കമേ 320

(മരിക്കുന്നു).

ഹാം— ദൈവം തന്നെ അതിൽനിന്നു വിടുത്തട്ടേ. തൻെറ പിന്നാലെ ഞാനും ഇതാ വരുന്നു. ഞാൻ മരിച്ചു ഹൊറേഷ്യോ! ദുഷ്ടരാജ്ഞി! പോയിവരട്ടേ.

ഇക്കണ്ടാപത്തിലത്ഭുതഭ്രമമൊടുവിളറി-
കണ്ടതാന്തമമട്ടോ
തൽകൃത്യേകാണിമട്ടോമരുവുമൊരുഭവാ-
റോട്ടനേരംകിടച്ചാൽ
കഷ്ടംസാർജററദുഷ്ടൻമൃതിപിടിയിൽമഹാ
കൃത്യവാൻ,ചൊല്ലുവാനു-
ണ്ടൊട്ടേ,പോട്ടെഹൊറേഷ്യോപരമിതുവിധമാ-
കട്ടേഞാനോകഴിഞ്ഞു 321

താൻ ജീവിച്ചിരിക്കുന്നുണ്ടല്ലോ. എന്നെയും എൻെറ കാൎയ്യത്തെയുംപററി തൃപ്തിപ്പെടാത്ത ജനങ്ങളോട്ടു വാസ്തവം പറഞ്ഞുകൊടുക്കു.

ഹൊ— അത ഒരിക്കലും വിശ്വസിക്കുന്നില്ല. ഞാനൊരു ഡന്മാൎക്കുകാരനേക്കാൾ റോം നഗരിയിലെ പഴയ ഒരാളാണ. ഇവിടെ എങ്കിലും കുറച്ചു മദ്യം ശേഷിപ്പുണ്ട.

ഹാം— താനൊരു മനുഷ്യനല്ലേ? ആ കപ്പിങ്ങോട്ടു തരു വിട്ടു. ദൈവമാണ അതെനിക്കു വേണം.

ഓരോസംഗതിസാരമേവമൊളിവായ്
വെച്ചീടിലെൻപിറെറയെൻ
പേരത്രക്കുകെട്ടപ്പമാംവ്രണമൊടും
നില്ക്കേണമീയൂഴിയിൽ
കുറെന്നിൽക്കരുതീടിൽനീസുഖമതായ്
വേർപെട്ടൊരല്ലുംദിനം

ക്രൂരക്ഷോണിയിൽവാണുമൽക്കഥകഥി-
പ്പാൻബുദ്ധിമുട്ടേണമേ 322

(ദൂരത്തു നിന്നെന്നപോലെ ഉള്ളിൽനിന്നു പട്ടാളക്കാരുടെ വെടിയും വാദ്യഘോഷവും).

പോൎക്കളത്തിലുള്ള ശബ്ദംപോലെ ഒരു ശബ്ദം എന്താത?

ഓസ— ചെറുപ്പക്കാരനായ ഫോട്ടിൻബ്രാസ്സു ജയലക്ഷ്മിയോടുകൂടി പോളന്റിൽനിന്നു വന്നിട്ടു ഇംക്ലാന്റിൽനിന്നു വന്ന രാജപ്രതിനിധികളെ ബഹുമാനിപ്പാൻ വെടി വെക്കുകയാണിത.

ഹാം— അയ്യോ!! ഞാൻ മരിക്കുന്നു, ഹൊറേഷ്യോ! ഈ ഉഗ്രമായ വിഷം എന്റെ ശക്തിയെ തീരെ ജയിക്കുന്നു. ഇംക്ലാന്റിലെ വൎത്തമാനം അറിയുന്നതുവരെ ഞാൻ ജീവിച്ചിരിക്കില്ല. എന്നാൽ ഞാൻ ഇപ്പോൾ പറയാം. തിരഞ്ഞെടുക്കുന്നതു ഫോട്ടിൻബ്രാസ്സിനെ ആവും. ആയാൾക്കു എന്റെ, മരിപ്പാൻ പോകുമ്പോഴത്തെ സമ്മതമുണ്ടു, അത ആയാളോടു പറയു. ഞാൻ ഇങ്ങിനെ ചെയ്യാനുള്ള കാരണങ്ങളും. ഗുരുലംഘ്യതാ നോക്കണ്ടാ എനി ഒന്നും പറയുന്നില്ല. (മരിക്കുന്നു).

ഹൊ— ഒരു മഹത്തായ ഹൃദയം ഇതാ പൊളിയുന്നു. രാത്രി മംഗളമായി ഭവിക്കട്ടേ സുശീലനായ രാജകുമാരാ!

അങ്ങുന്നുപോംവഴിയിലുത്തമദൈവദൂതർ
തിങ്ങിപ്പരംതവസുഖത്തിനുപാട്ടുപാടി.
എങ്ങുംതടസ്ഥമണയാതെഭവാനെയേററം
മംഗല്യമാംപരപദത്തിലണച്ചിടട്ടേ. 323

ഇങ്ങോട്ടെന്തിനാ ഭേരി വരുന്നത? (ഉള്ളിൽ നടക്കുന്നു)

(ഫോട്ടിൻബ്രാസ്സും ഇംക്ലാന്റരാജപ്രതിനിധികളും മററു ചിലരും പ്രവേശിക്കുന്നു).

ഫോ— ഈ കാണുന്നത എന്താണെ?

ഹൊ— നിങ്ങൾക്കെന്താ കാണേണ്ടത? കഷ്ടമോ അത്ഭുതമോ ആയ വല്ലതുമാണെങ്കിൽ തെരച്ചിൽ മതിയാക്കാം.

ഫോ— ഇക്കാണുന്നശവങ്ങൾ,നിഷ്ഠുരണമാം
നാശംവരുത്തേണമെ-
ന്നിക്കാലംമുറയിട്ടിടുന്നു;കഠിനം
ഡാംഭേറിടുംമൃത്യുവേ!
ചിക്കെന്നീവെടിയൊന്നിലിത്രനൃപരെ-
ക്കൊൽവാൻ,നശിക്കാത്തൊരാ
നൽക്കണ്ടാംതവവീട്ടിലെന്തൊരുവിരു-
ന്നാണാണൊരുക്കുന്നുനീ 324

ഒന്നാം രാ— ഈ കഥ വലിയ ഭയങ്കരം തന്നെ. ഞങ്ങളുടെ വൎത്തമാനം ഇംക്ലാൻറിൽനിന്നു വരുവാൻ താമസിച്ചു പോയി.

ശാസനനടത്തിറോസൻക്രാൻസും
വിധിപോലെചത്തുഗിൽഡർൻസ്റ്റർനും
ഈവിവരംകേൾക്കേണ്ടുംചെവികൾ-
ക്കാഗ്രഹണശക്തിപൊയ്പ്പോയല്ലൊ 325
ഇതിനുഞങ്ങൾക്കിഹനന്ദിചൊല്ലു-
ന്നതിന്നിനിസ്ഥാനമതേതുളിക്കൊ
ഹൊ— ജീവിച്ചിരുന്നീടിലുമാമുഖത്തു
ന്നാവില്ലനിങ്ങൾക്കിതിൽനന്ദിവാക്യം 326

അവിടുന്നവരെ കൊല്ലാനായിട്ടു കല്പിച്ചിട്ടില്ല.

കഷ്ടാവസ്ഥനടന്നൊരിസ്സമയമാ-
പോളുൻറയുദ്ധത്തിൽനി-
ന്നിട്ടാരാലിവിടുന്നു നിങ്ങളിവിടെ
ക്കിംക്ലാൻറിൽനിന്നീവിധം
പെട്ടെന്നെത്തുകമൂലമീശവഗണം
പൊക്കപ്പുറത്തേവനം
സ്പഷ്ടംകാണുംതിനുവെക്കുവതിനാ-
ജ്ഞകല്പിച്ചുകൊള്ളേണമെ 327

ഈ സംഗതികൾ എങ്ങിനെ സംഭവിച്ചു എന്നിനിയും അ-
റിയാതെയുള്ളവൎക്ക ഞാൻ പറഞ്ഞു കൊടുക്കട്ടെ.

എന്നാലൊജ്ഝബദ്ധചെഷ്ട,ബഹ്വദ്ര
ക്ഷൂത്യം,സ്വഭാവത്തിനോ
ചേൎന്നീടാത്തൊഴി,ലക്ഷണംവിധി,യതിൻ
വണ്ണംയദൃച്ശാവധം
പിന്നെക്കള്ളവഴിക്കഹിംസ,ഗതിമ
ററില്ലാഞ്ഞുയാൽകൊല്ലൽ,താ-
നന്നാംവെച്ചതുതെററിയേററമരണം,
ചൊല്ലാമിതൊക്കെക്രമാൽ 328

ഇതൊക്കെ എനിക്ക ശരിയായിട്ട പറവാൻ കഴിയും.

ഫോ— നമുക്കതു കേൾക്കുവാൻ വേഗം ഉത്സാഹിക്കുക. വലിയ യോഗ്യരെ ഒക്കെ കേൾപ്പാൻ വിളിക്ക.

ഞാനോമാലൊടുഭാഗ്യലക്ഷ്മിയെയിതാ
പുൽകുന്നു,നമ്മൾക്കമി-
സ്ഥാനത്തൊട്ടവകാശമുണ്ടതുദൃഢം
മാലോകരോൎക്കുന്നതാം
ന്യൂനംതാനതെനിക്കുകൈവരുമൊരാ-
ദായത്തിനായിട്ടെനി
ത്താനെചെന്നുപറഞ്ഞുകൊള്ളുകടനെ
ന്നൊന്നൊക്ഷണിക്കുന്നിതാ 329

ഹൊ— ഇതിനെപ്പററിയുമോതു
ന്നതിനൊരുസംഗതിയിനിക്കിവിടെയുണ്ടാം
അധികജനമതിവലിക്കാം
മതിമാനാരവനുരച്ചതാണതുമെ 330

എന്നാൽ ഇതുടനെ കഴിയട്ടെ. ജനങ്ങളുടെ മനസ്സിന്ന ഒരം ക്ഷോഭമുള്ളപ്പോൾ തന്നെ. അല്ലാത്തപക്ഷം ദുരാലോചനകളിൽനിന്നും തെററായ ധാരണകളിൽനിന്നും എനിയും അധികം അപകടങ്ങൾ വന്നേക്കാം.

ഫോ— നാലുപടനായകന്മാർ ഹാംലെററിനെ ഒരു യോദ്ധാവിനെപ്പോലെ മണ്ഡപത്തിലെക്ക കൊണ്ടുപോട്ടെ. എന്തുകൊണ്ടെന്നാൽ അദ്ദേഹം ശരിയായ അവസരമുണ്ടായിരു

ന്നു എങ്കിൽ രാജബീജമാണ താൻ എന്നുള്ളതു കാണിക്കുമായിരുന്നു.

അദ്ദേഹത്തെകൊണ്ടുപോകുന്നനേരം
യോദ്ധാക്കന്മാർവാദ്യഘോഷംവിശേഷാൽ
യുദ്ധാചാരംമററുമെല്ലാമുറക്കെ
ച്ചേർത്തുംചേർത്തീവീരനെവാഴ്ത്തിടട്ടേ 331

ശവങ്ങളെടുപ്പിൻ.

ഇക്കാഴ്ചപോർക്കളത്തിന്നു തക്കതാണോർക്കിലേററവും
തൽക്കാലമീസ്ഥലത്തിങ്ക ലൊക്കുന്നില്ലൊരുലേശവും 332

പോയി പട്ടാളങ്ങളോടു വെടിവെപ്പാൻ പറയു.

(ഒരു യോദ്ധാവിന്റെ സംസ്കാരസമയത്ത ഉപയോഗിക്കുന്ന വാദ്യഘോഷം. എല്ലാവരും ശവങ്ങളെ എടുത്തുംകൊണ്ടുപോയി. അതിന്റെശേഷം ഒരു കൂട്ടവെടി വെക്കുന്നു).

ഹാംലെററ നാടകം

സമാപ്തം.

